# ചരിത്രതത്വം.

എ. ഗോപാലമേനോൻ എം. എ., ബി. കാം.

---

പ്രകാശകൻ,

തോമസ് പോൾ ബി. എ.

വിദ്യാവിലാസം പ്രസിദ്ധീകരണശാല,

തിരുവനന്തപുരം.

---

വി. വി. പ്രസ്സ്—കൊല്ലം.

—:o:—

1102.

# ചരിത്രതത്വം.

## ൧. കൈസരുടെ പൂർവികം.

ഭാഗ്യവശാൽ വിജയപൂർണ്ണമായി പര്യവസാനിച്ച ലോകമഹാസമരത്തിന്റെ പ്രേരകനായി നിന്ന വില്യം ഹോഹൻസോളേൺ എന്ന പേരായ ജർമ്മൻ കൈസരെപ്പററി കേട്ടിട്ടില്ലാത്തവർ ഇനി ഒരു തലമുറയ്ക്കു ലോകത്തെങ്ങും ഉണ്ടായിരിക്കയില്ലെന്നു നിശ്ചയം തന്നെ. അനന്തകോടി ധനം പുകയായും പൊടിയായും നശിപ്പിച്ചതും അനവധി ലക്ഷം ജനങ്ങൾക്കു ജീവഹാനി വരുത്തിയതും കൈസരുടെ ഉന്മദത്തിന്റെ പ്രത്യക്ഷലക്ഷണമായിക്കണ്ടതിനു പുറമെ, ലോകമൊട്ടുക്കുള്ള വാണിജ്യാദി വ്യവസായങ്ങളുടെ നീക്കംപോക്കുകൾ കൊണ്ടു വന്നിട്ടുള്ള അലച്ചിലും ദാരിദ്ര്യവും ഇന്നും ഏറെക്കുറെ എല്ലായിടത്തും അനുഭവിച്ചു പോരുന്നുണ്ട്. എത്രയെത്ര കുടുംബങ്ങളാണ് ഉററവരുടേയും രക്ഷകർത്താക്കളുടേയും അകാലവിയോഗംകൊണ്ടു നിത്യതയ്ക്കു വലഞ്ഞും സ്നേഹമർമ്മം ഭേദിച്ചും സങ്കടപ്പെടുന്നതു്! ധാന്യാദി വിഭവങ്ങൾ പുറമേയും അനവധി സമ്പത്തുകൾ അന്തർഭാഗത്തും വഹിച്ച് ഐശ്വര്യലക്ഷ്മിയുടെ കേളീരംഗമായി ശോഭിച്ചിരുന്ന എത്രായിരം ചതുരശ്രമൈൽ ഭൂമിയാണ് കുറുക്കനും കഴുകനും ആവാസമായി, മനുഷ്യരുടേയും മൃഗങ്ങളുടേയും അസ്ഥിക്കൂട്ടങ്ങളും വീടുകളും യന്ത്രശാലകളും ഉടഞ്ഞു തകൎന്ന മൺകട്ടകളും ലോഹഖണ്ഡങ്ങളും കൊണ്ട് അലങ്കോലപ്പെട്ട അവശേഷിച്ചിട്ടുള്ളതു്! അനേകകാലത്തെ കലാപരിജ്ഞാനത്തിന്റെയും അനവധി മുതലിറക്കി സംസ്കരിച്ച വിജ്ഞാനത്തിന്റെയും ശാശ്വതാഗാരമായി പരിലസിച്ചിരുന്ന ശില്പശാലകൾ, കലാഭവനങ്ങൾ, രമ്യഹർമ്മ്യങ്ങൾ, ഗ്രന്ഥകോടികൾ ഇവ തിരിച്ചു കിട്ടാത്ത വിധത്തിൽ നഷ്ടമായിപ്പോയില്ല! നശീകരക്രിയയ്ക്ക് ഒരു മെട്ടിറങ്ങിയ ദാവാനലനെപ്പോലെ കത്തിക്കാളിപ്പരന്നെത്തിയ കൈസരുടെ ദുർമ്മന്ത്രശക്തികൊണ്ടു പരതന്ത്രരായിത്തീൎന്ന എത്രസമുദായങ്ങളാണു അന്യായമായ ദുർമ്മോഹങ്ങളാൽ ക്ഷോഭിച്ച്, അശരണരായ ഭ്രാതൃവൎഗ്ഗങ്ങളെ പീഡിപ്പിച്ച് അനന്തമായ ദുൎയ്യശസ്സും സമാകൃഷ്ടമായ മാനഹാനിയും ആൎജ്ജിച്ച് സമുദായശൈഥില്യംകൊണ്ടു മുമ്പിലത്തേതിലും നികൃഷ്ടമായ ജീവിതത്തിനു സന്നദ്ധരാകേണ്ടിവന്നതു! ശാശ്വതമായ സുസ്ഥിതിക്കു മനുഷ്യസമുദായം സന്നിഹിതമായി എന്ന സ്ഥിരബോധത്തോടുകൂടി വൎത്തിച്ചിരുന്ന മനസ്ഥൈൎയ്യം

ഇപ്പോൾ എവിടെ? സമാധാനപരമായ ചർച്ചകൾകൊണ്ടു് വർഗ്ഗീയ സൌഹൃദത്തെ പോഷിപ്പിക്കയും, നിത്യവൃത്തിക്കു അത്യന്താപേക്ഷിതമായ സാധനങ്ങൾപോലും അന്യോന്യം കൈമാററം ചെയ്തു് ഉപജീവിക്കയും, ദേഹബന്ധങ്ങൾക്കു വശപ്പെടാത്ത ഭരണകേന്ദ്രങ്ങളുടെ മത്സരങ്ങൾ തന്നെയും ന്യായാനുസൃതമായി നിർദ്ദാക്ഷിണ്യമായ സമചിത്തതയോടെ വ്യവഹരിച്ചൊതുക്കാമെന്നുകൂടി ആശിക്കയും ചെയ്തിരുന്ന മനുഷ്യലോകത്തിന്റെ പിടിപാടു് ഭഗ്നമായിപ്പോയതു് ഏതൊരുകാലത്തു തിരിച്ചു കിട്ടുമെന്നു് ആർക്കറിയാം. അന്നിളകിയ കൊടുങ്കാററിൽ വേരററു പതിച്ച വൃദ്ധതരുക്കൾ കൊമ്പിൽ വേരോടി പൊടിച്ചുണ്ടാകുന്നതിനു എത്രകാലം വേണ്ടിവരും? പഴയ രാജകുടുംബങ്ങളുടെ രക്ഷയിൽ കഴിഞ്ഞിരുന്ന അനേകം സമുദായങ്ങൾ ഇതികർത്തവ്യതാമൂഢരായി ഉഴലുന്നതിനു നിവൃത്തിവരുത്തുവാൻ ഒരു സമാധാനകാര്യാലോചനാസഭയും ധൈര്യപ്പെടുന്നില്ല. സ്വസ്ഥിതിയിലേക്കു തിരിച്ചുചെന്ന വൻപന്മാർക്കുതന്നെ ഈ അലച്ചിലുകളുടേയും മർമ്മപീഡകളുടേയും അനന്തരഫലം ഉണ്ടാകാതിരിക്കയില്ല. നാം ജീവിച്ചു പരിചയിച്ചിരുന്ന ലോകമല്ല ഇനിമേൽ നമുക്കു ദൃശ്യമാകുന്നതു്. പഴയലോകം ഇക്കഴിഞ്ഞ പ്രളയത്തിൽ നശിച്ചു; നാമെല്ലാം അതിൽനിന്നു രക്ഷപ്പെട്ട പുരാതനവർഗ്ഗങ്ങളത്രെ.

പക്ഷെ, മനുഷ്യർ തൽക്കാലത്തെ ദോഷാനുഭവത്തേയോ സ്വപ്രതീക്ഷയ്ക്കു വിപരീതമായ പരിണാമത്തേയൊ വളരെ വലുതാക്കിപ്പറഞ്ഞു വിലപിക്കുന്ന സ്വഭാവക്കാരാണു്. ഏതു പരീക്ഷയും തുടങ്ങുമ്പോൾ അതിലേക്കു വേണ്ടിവരുന്ന അദ്ധ്വാനത്തിന്റേയും ചെലവിന്റേയും ഭവിഷ്യത്തുകളുടേയും ഒരു മാതിരി മതിപ്പു ആർക്കും ഉണ്ടാകാതിരിക്കയില്ല. ഇതിന്മണ്ണം ഒരു കലാപവും വിനാശവും സംഭവിക്കുമെന്നു് ഇരുകൂട്ടരും മുൻകൂട്ടി മനസ്സുകൊണ്ടു ഗണിച്ചിരുന്നില്ലെന്നു് വാദിക്കാവുന്നതല്ല. വിശേഷിച്ചും യുദ്ധം എന്നു പേരായ മഹാമാരി ലോകത്തുനിന്നും ഒഴിഞ്ഞുപോയിട്ടില്ലെന്നു ബോദ്ധ്യപ്പെടത്തക്കവണ്ണം റഷ്യയും ജപ്പാനും തമ്മിലും, ബ്രിട്ടനും ബോവർമാരും തമ്മിലും, ബാൾക്കൻ രാജ്യങ്ങളും തുർക്കിയും തമ്മിലും അതിഘോരമായ ശണ്ഠകൾ നടന്നതു് ഈ ഇരുപതാം ശതാബ്ദത്തിന്റെ ആവിർഭാവത്തിനു ശേഷം തന്നെയാണു്. പരിഷ്കൃതസമുദായങ്ങൾ തമ്മിൽ ഇതുപോലെ ശണ്ഠ ഉണ്ടാകയില്ലെന്നൊ, ഉണ്ടായാൽ തന്നെയും സുഭദ്രാഹരണത്തിനു ശേഷം അർജ്ജുനനും യാദവന്മാരും ചെയ്തപോലെ കൊലയില്ലാതെ യുദ്ധം നടത്തി ഇരുകൂട്ടരുടേയും മാനം രക്ഷിച്ചു ഒതുങ്ങുവാൻ സാധിക്കുമെന്നോ, ആർക്കും ഒരു തെററിദ്ധാരണയ്ക്കു അവകാശം ഉണ്ടായിരുന്നില്ല. ഭൂമിയിലും ജലത്തിലും മാത്രമല്ല, ഭൂമിവിട്ടുയരത്തിലും

ജലത്തിനടിയിലും കൂടി സഞ്ചരിച്ചു യുദ്ധം ചെയ്യുവാനുള്ള നൂതന സമ്പ്രദായങ്ങൾ നടപ്പിൽ വരുത്തുകയും, സമാധാന രക്ഷയ്ക്കെന്നു ഭാവിച്ചു മുതലെടുപ്പിൽ ഗണ്യമായ ഒരു പങ്കു ചെലവാക്കി യുദ്ധസാമഗ്രികൾ സജ്ജീകരിക്കയും, ഒന്നിനൊന്നു കിടപിടിച്ചും ചിലപ്പോൾ ഒരു രാജ്യക്കാർ രണ്ടും മൂന്നും രാജ്യക്കാരെക്കാൾ ശക്തി ഗുണിച്ചും മത്സരിച്ചു പോരികയും ചെയ്തിരുന്ന ഇക്കാലത്തുതന്നെ യുദ്ധം നാമാവശേഷമായിത്തീരുമെന്ന് ആരെങ്കിലും അനുമാനിച്ചിട്ടുണ്ടോ എന്നു സംശയമാണ്. സാമ്രാജ്യവ്യാപ്തിയും, വാണിജ്യസമൃദ്ധിയും യുദ്ധസന്നദ്ധതയും ഉള്ളവരായി മഹച്ഛക്തികൾ എന്നു ഗണിച്ചിരുന്ന രാജ്യക്കാർ പോലും കണ്ണിമക്കാതെ ഓരോരുത്തരുടേയും അഭ്യുദയത്തിൽ സ്പർദ്ധയോടുകൂടി പെരുമാറിപ്പോന്നതുതന്നെയാണ് യൂറോപ്പിന്റെ എന്നല്ല ഭൂലോകമൊട്ടുക്കുള്ള ചരിത്രഗതിയിൽ ഒരു പ്രധാന ശക്തിയായി അടുത്തകാലത്തുതന്നെയും കണ്ടിരുന്നത്. ഈ നടപടി ദീർഘകാലത്തേക്കു നിലനിൽക്കുമെന്നോ, ഇതിൽനിന്നും ഘോരമായ സമരത്തിനു സംഗതിയുണ്ടാകയില്ലെന്നോ ആരെങ്കിലും കരുതിയിരുന്നെങ്കിൽ ഓരോ സമുദായക്കാർ തമ്മിൽ അടുത്തുകൂടി രണ്ടു സംഘങ്ങളായി കക്ഷി പിരിഞ്ഞു പോകയില്ലായിരുന്നു.

യുദ്ധം ഉണ്ടാവുകയില്ലെന്നു കാര്യവിവരമുള്ള ആരും കണക്കാക്കിയിരുന്നില്ല. യുദ്ധത്തിന് എന്നും ഒരുക്കത്തോടുകൂടിയാണ് യൂറോപ്പിലെ എല്ലാ സമുദായങ്ങളും കഴിഞ്ഞിരുന്നത്. യുദ്ധത്തിൽ നിന്നുണ്ടായേക്കാവുന്ന കഷ്ടനഷ്ടങ്ങൾ ഏറെക്കുറെ ഊഹിക്കാൻ ശേഷിയില്ലാത്തവരും ആരും ഉണ്ടായിരുന്നില്ല. ഈ കഷ്ടനഷ്ടങ്ങളെ കരുതി എതിരാളിയുടെ മനോഗതം സാധിപ്പിച്ചു കൊടുക്കാമെന്നും ആരും അരനിമിഷം കരുതുകയുണ്ടായില്ല. ആരൊക്കെത്തമ്മിലായിരിക്കും യുദ്ധമുണ്ടാകുന്നതെന്നും എല്ലാവർക്കും അറിയാമായിരുന്നു. ഇത്രനാളത്തേയ്ക്കു നീണ്ടുനില്ക്കുമെന്നോ ഇതിന്മണ്ണം സർവ്വവ്യാപിയായിത്തീരുമെന്നോ ഇത്രത്തോളം ക്ഷീണിപ്പിക്കുമെന്നോ ആരും കരുതിയില്ലെന്നേയുള്ളു. ശാസ്ത്രകലകളിൽ അഭിനവമായിക്കണ്ടുപിടിച്ചതും, മനുഷ്യസംസ്കരണത്തിനും പോഷണത്തിനും വേണ്ടി മാത്രം പ്രയോഗിക്കേണ്ടതും ആയ അറിവുകളെ അതി നിഷ്ഠുരമായ മനുഷ്യസംഹരണത്തിനുപയോഗിക്കയെന്നുള്ള നീചകൃത്യം പലർക്കും പുത്തരിയായിരുന്നുവെന്നു സമ്മതിക്കാം. പരിഷ്കൃത സമുദായങ്ങളുടെ അന്യോന്യതയെ ബന്ധിക്കുന്ന ഉടമ്പടികളും അവരുടെ നിഷ്ഠുരതയെ നിയന്ത്രിക്കുന്നതിനു സ്വയം സമ്മതിച്ചനുവദിച്ചിട്ടുള്ള നിബന്ധനകളും തൃണീകരിക്കുന്നതിനുള്ള ധാർഷ്ട്യം ഒരു കൂട്ടർക്കു ഉണ്ടായേക്കു

മെന്ന് എങ്ങനെ സംശയിക്കാം? സ്വയം യുദ്ധത്തിനു വഴികൊടു ക്കാതിരിക്കുക മാത്രമല്ല, യുദ്ധത്തിനിടയാകുന്ന ഘട്ടങ്ങളിൽ അതിൻെറ വ്യാപ്തി അത്യന്താപേക്ഷിതമായ സ്ഥാനങ്ങളിൽ ഒതുക്കി നിൎത്തുന്നതിനുകൂടി, കടപ്പെട്ടിട്ടുണ്ടെന്നു വിശ്വസിച്ചിരുന്ന സമുദായ നേതാക്കൾ എങ്ങോ നടന്ന സംഭവത്തെ അടിസ്ഥാനപ്പെടുത്തി ആരൊക്കയോ ശണ്ഠയ്ക്കൊരുങ്ങിയതു തങ്ങളുടെ സ്വാസ്ഥ്യത്തിനു ഹാനികരമെന്നു സങ്കല്പിച്ചു സ്വന്തവിരോധികളെ അല ട്ടുവാൻ പുറപ്പെട്ടുമെന്നും, വെറുതെ നിന്നിരുന്ന മററു രാജ്യക്കാരെക്കൂടി ഓരോ കാരണം പറഞ്ഞിളക്കി അററ്ലാൻറിക്ക് തീരംതൊട്ട് ഇന്ത്യാമ ഹാസമുദ്രംവരെ ക്ഷുബ്ധദേവതകളുടെ നൃത്തരംഗമാക്കിത്തീൎക്കുമെന്നും വിചാരിക്കുവാൻ ഇടയുണ്ടായിരുന്നില്ല. ലോകത്തിൽ സമാധാനവും ജ്ഞാനവും പരത്തി, അനാഥരും അസഹായരുമായ വൎഗ്ഗക്കാരെ ഉയ ൎത്തി, സ്വാതന്ത്ര്യൈശ്വൎയ്യവും ജീവിതസുഖവും പുലൎത്തി, ബ്രിട്ടീഷുകാർ, ഫ്രാൻസുകാർ, അമേരിക്കന്മാർ, ജപ്പാൻകാർ മുതലായ മററു മഹാസമു ദായങ്ങളെപ്പോലെ ദൈവദത്തമായ ഓജസ്സിനെ ന്യായമായ മാൎഗ്ഗങ്ങ ളിൽ പ്രവൎത്തിപ്പിക്കുന്നതിനു പകരം ആത്മപ്രൌഢിയും പരനിന്ദയും മുഴുത്തു ലോകാപവാദത്തെ നിസ്സാരമായിഗ്ഗണിച്ച്, എല്ലാം തങ്ങൾക്ക ധീനമായാൽ മാത്രമേ ലോകത്തിനു നന്മ വരികയുള്ളുവെന്നും അതിനു ദൈവത്തിൻെറ അനുഗ്രഹസമൃദ്ധിയും മനുഷ്യൻെറ പരിശ്രമത്താലു ണ്ടാകാവുന്ന ബലപൌഷ്കല്യവും തങ്ങൾക്കേ ഉള്ളുവെന്നും മദിച്ച്, ജ്ഞാനവിജ്ഞാനങ്ങളിൽ ഔന്നതസ്ഥാനം അൎഹിച്ചിരുന്ന ജൎമ്മൻ വൎഗ്ഗക്കാർ ഇറങ്ങിത്തിരിക്കുമെന്നു ഊഹിക്കുവാൻ ഒരു ദിവ്യചക്ഷുസ്സു തന്നെ വേണ്ടിയിരുന്നു. സാധുവൎഗ്ഗങ്ങൾക്കു തുണചെയ്യുന്ന ഭാവ ത്തിൽ അവരെക്കൊണ്ടു മേൽക്കോയ്മയ്ക്കു എതിരായി യുദ്ധംചെയ്യിക്ക, വ്യവസായപോഷണത്തിനെന്നു നടിച്ച് അന്യരാജ്യങ്ങളിൽ സ്വവ ൎഗ്ഗക്കാരെ പ്രവേശിപ്പിച്ചു സമുദായരക്ഷയുടെ ഗൂഢമൎമ്മങ്ങൾ മനസ്സി ലാക്കുകയും, അവയുടെ നിയന്ത്രണശക്തികളെ കൈക്കലാക്കുകയും ചെയ്യുക, മററുള്ളവരുടെ അധികാരസ്ഥലങ്ങളിൽ കൈകടത്തി മല്ലിട്ടു നില്ക്കുവാൻ ശ്രമിക്കുക, സ്വയം യുദ്ധോദ്യമങ്ങൾ തുടൎന്നുകൊണ്ടിരിക്കു മ്പോൾ അന്യരുടെ മേൽ ആ പഴി ചുമത്തി ലോകരുടെ ശ്രദ്ധയെ മററുദിക്കിലേക്കു തിരിക്കുക ഇത്യാദിയായ കുത്സിതനയങ്ങൾ ജൎമ്മൻ ചക്രവൎത്തി തുടൎന്നുവന്നതിൻെറ അന്തസ്സാരം യുദ്ധംതുടങ്ങി കുറച്ചുകഴി ഞ്ഞപ്പോഴേ വഞ്ചിതരായ മററു മഹാസമുദായങ്ങൾ ബോധിച്ചുള്ളു. ജൎമ്മനിക്കു ഇരുവശവും പ്രമദന്മാരായ ശത്രുക്കൾ ഉള്ളതുകൊണ്ടു ബല വത്തരമായ സൈന്യസാമഗ്രികൾ അത്യാവശ്യമാണ്. ജൎമ്മനിയുടെ വിദേശബന്ധങ്ങളും വാണിജ്യാവകാശങ്ങളും സംരക്ഷിക്കുന്നതിനു വല്യ

രായ ഒരു നാവികബലം കൂടാതെ കഴികയില്ല. വ്യവസായം ജീവിതമാൎഗ്ഗമായിത്തീൎന്നിട്ടുള്ള 'പിതൃഭൂമി'ക്കു സമുദ്രബന്ധമുള്ള രാജ്യങ്ങളിൽ താല്പൎയ്യവും, ബൾഗേറിയ, തുൎക്കി മുതലായ അയൽദേശങ്ങളിൽ പ്രവേശനവും സമാധാനപരമായജീവിതത്തിന്ന് ഒഴിച്ചുകൂടാവുന്നതല്ല. ഇങ്ങനെയുള്ള ന്യായങ്ങൾകൊണ്ടാണ് ജെൎമ്മന്മാർ ഈ യുദ്ധത്തിനുള്ള ഓരോ ഒരുക്കങ്ങൾ പൂൎത്തിയാക്കിവന്നതു്. ജെൎമ്മനിക്കു യുദ്ധത്തിനു കാരണംകൊടുക്കാതെ നിഷ്കൎഷിച്ചാൽ ഈ ഒരുക്കങ്ങൾകൊണ്ടു ദോഷമുണ്ടാകയില്ലെന്നു മററു മഹച്ഛക്തികൾ വിശ്വസിച്ചിരുന്നു. അതിനെ സംബന്ധിച്ചും ജെൎമ്മനിയുടെ പ്രവൃത്തികൾകൊണ്ടു സ്വന്തകാൎയ്യങ്ങൾക്കു വിഘാതംവരാതെ സൂക്ഷിക്കേണ്ടതിനെക്കുറിച്ചും ഇംഗ്ലണ്ടും ഫ്രാൻസും റഷ്യയും തമ്മിൽ സഖ്യംചെയ്തു കൂടിയാലോചനകൾ നടത്തിക്കൊണ്ടുമിരുന്നു. ഇങ്ങനെയിരിക്കുമ്പോഴാണ് ഓസ്ട്രിയാചക്രവൎത്തിയുടെ മകനേയും മകന്റെ ഭാൎയ്യയേയും സെൎവ്വിയാക്കാരിൽ ഒരാൾ വെടിവെച്ചുകൊന്നുവെന്ന കുററത്തിനു, സെൎവ്വിയാ ന്യായമായ എന്തു പ്രതിവിധിയും ചെയ്യാൻ ഒരുക്കമാണെന്നു കണ്ടിട്ടും, ഓസ്ട്രിയായെ വാശികയററി കൈസർ യുദ്ധത്തിനു പ്രേരിപ്പിച്ചതു്. ശേഷംകാൎയ്യങ്ങൾ സ്വോദ്ദേശംപോലെ ശരിപ്പെടുത്തുവാൻ അദ്ദേഹത്തിനു പിന്നീടു താമസം വേണ്ടിവന്നില്ല. സെൎവ്വിയായെ സഹായിപ്പാൻ ഒരുങ്ങിയ റഷ്യ തന്റെ രാജ്യത്തിന്റെ നേൎക്കാണ് സന്നാഹം തുടരുന്നതെന്നു പറഞ്ഞു റഷ്യയോടും, ഈ പുറപ്പാടു കണ്ടു സ്വരക്ഷയ്ക്കു കരുതൽ തുടങ്ങിയ ഫ്രാൻസ് റഷ്യയുടെ പ്രേരണയിൽ തന്നെ ദ്രോഹിപ്പാൻ തുടരുകയാണെന്നു വാദിച്ചു ഫ്രാൻസിനോടും കൈസർ യുദ്ധത്തിനു പുറപ്പെട്ടു.

ലോകരുടെ നന്മയ്ക്കായി സമാധാനരക്ഷയെക്കരുതി എത്ര ഒതുങ്ങിയിട്ടും സ്വാൎത്ഥവാദികളായ ശത്രുക്കൾ തന്നെ യുദ്ധത്തിനു നിൎബ്ബന്ധിക്കുന്നതിൽ വ്യസനിച്ചും, അന്യരുടെ ഭാവനകളും പ്രസ്താവങ്ങളും വിശ്വസിച്ചുപോയ തന്റെ ബുദ്ധിനാശത്തെ അപലപിച്ചും, തന്റെ ന്യായബുദ്ധിയും ലോകക്ഷേമത്തിനു വേണ്ടിയുള്ള ഉൽകണ്ഠയും അറിഞ്ഞിട്ടുള്ള ദൈവത്തെ മാത്രം തുണയായി വിളിച്ചും, യുദ്ധത്തിനിറങ്ങിയ കൈസർ, സ്വൈരമായിക്കിടന്നിരുന്ന ബെൽജിയത്തിനു മററുള്ളവൎക്കൊപ്പം താനും സമ്മതിച്ചു കൊടുത്തിട്ടുള്ള രക്ഷാവകാശങ്ങളെ നിഷേധിച്ചു്, അവിടെക്കൂടി സൈന്യങ്ങളെക്കടത്തിയാണ് ഫ്രാൻസിലേക്കു തിരിച്ചതു്. ബ്രിട്ടൻ ഈ ധിക്കാരത്തെപ്പററി ന്യായവാദം ചെയ്തു ഫലമില്ലാതെ യുദ്ധത്തിനിറങ്ങിയപ്പോൾ ബ്രിട്ടീഷുകാരെ അപവദിക്കുവാനും അദ്ദേഹം മടിച്ചില്ല. സൈന്യരക്ഷയോ യുദ്ധസ

നാഥനൊ ഇല്ലാതെ കിടന്ന പട്ടണങ്ങളിൽ ആകാശവിമാനങ്ങൾ വഴി നശാസ്ത്രങ്ങൾ എറിഞ്ഞു നിസ്സഹായരായ സ്ത്രീകളേയും കുഞ്ഞുങ്ങളേയും കൊല്ലിക്കുക, പടവെട്ടി കയ്യേറിയ സ്ഥലങ്ങളിൽ രാക്ഷസതചത്തോടുകൂടി പെരുമാറുക, ഇത്രയുംകൊണ്ടു തൃപ്തിപ്പെടാതെ, കടലിനടിയിൽ കൂടി ടോർപിഡോകൾ അയച്ചു ആളുകളും ചരക്കുകളും നിറഞ്ഞ കപ്പലുകൾ നശിപ്പിക്കുക മുതലായ ഘോരകർമ്മങ്ങളും കൈസർ ചെയ്യിച്ചു. വിഷവായുക്കൾ അയച്ച് മറുസൈന്യത്തെ അതിഭയങ്കരമായി പീഡിപ്പിക്കുന്ന ഏർപ്പാട്ട പരിഷ്കൃതസമുദായങ്ങൾ വിരോധിച്ചിരുന്നിട്ടും ഉപയോഗിക്കുവാൻ കൈസർക്ക മടിയുണ്ടായില്ല. പടയിൽ തടവുകാരാക്കിയവരെ മാനമായി രക്ഷിക്കുന്നമെന്നുള്ള മുന്നേപ്പാടുകൾ അദ്ദേഹത്തെ ബന്ധിച്ചില്ല. ചികിത്സാശാലകൾ, ദേവാലയങ്ങൾ, കലാമന്ദിരങ്ങൾ ഇവയിൽകൂടി ദാക്ഷിണ്യബുദ്ധി കാണിക്കണമെന്ന് അദ്ദേഹം വിചാരിച്ചില്ല. നേരിട്ടുനിന്ന് പോരുചെയ്യുന്നതോടുകൂടി ഗൂഢമായി ശത്രുരാജ്യങ്ങളിൽ കലാപം ഉണ്ടാക്കുവാൻ ഓരോ നിർല്ലജ്ജകർമ്മങ്ങളും ജെർമ്മന്മാർ നടത്തിവന്നു. ഇങ്ങനെ കൈസരുടെ ആശയം പുറത്തു തെളിഞ്ഞപ്പോൾ ന്യായബുദ്ധിയുള്ള ഏതു സമുദായത്തിനും എന്തു പ്രവൃത്തിക്കണമെന്നുള്ള സന്ദേഹം ഉണ്ടായില്ല. ഓരോരുത്തരായി കൈസരുടെനേക്ക തിരിഞ്ഞു. ഒടുവിൽ ഐക്യനാടുകൾ എന്ന വിഖ്യാതമായ മഹച്ഛക്തികൂടി യുദ്ധത്തിനിറങ്ങിയപ്പോൾ അവസാന ഫലത്തിനും ഏറെ താമസമുണ്ടായില്ല. സർവസാക്ഷിയും ന്യായരക്ഷകനും ആയ ദൈവത്തിൻെറ സങ്കല്പം എങ്ങനെയെന്നും എളുപ്പത്തിൽ പ്രത്യക്ഷപ്പെട്ടു. ഇങ്ങനെയാണു് ജെർമ്മനി ഈ ലോകമഹാസമരത്തിനും അതിൻെറ നാശകരമായ ഫലങ്ങൾക്കും ഏകോത്തരവാദിയായിത്തീർന്നിട്ടുള്ളതു്.

ശക്തരായ പല സമുദായങ്ങളുടെ കൂട്ടത്തിൽ ജെർമ്മനിക്ക മാത്രം ഇപ്രകാരം ഒരു അബദ്ധം പിണയുവാൻ ഇടയായതിനു പ്രത്യേകകാരണങ്ങൾ ഉണ്ടോ എന്നു അന്വേഷിക്കുക. ഒന്നാമതു് യൂറോപ്പിലെ മഹച്ഛക്തികളിൽവെച്ചു് ഏറ്റവും നവീനമായ ഒരു സമുദായമാണു് കൈസരുടെ വകയായ സാമ്രാജ്യം. ഇക്കഴിഞ്ഞ അമ്പതു കൊല്ലത്തിനിടയ്ക്കുണ്ടായി പ്രാബല്യത്തിൽ എത്തിയ ഒരു ജാതിക്ക് അതിൻെറ മനോരഥംപോലെ എല്ലാ പദവികളും സ്വാധീനമായിരിക്കുവാൻ ഇടയില്ലല്ലൊ. ഇതാണു കൈസരുടെ മനസ്താപങ്ങളിൽ പ്രധാനപ്പെട്ടതു്. മററുള്ള മഹച്ഛക്തികൾ ഇതിൻെറ ആവിർഭാവം പ്രതീക്ഷിച്ചു ധിൽക്കാഞ്ഞതിലോ, സ്വാനുഭവത്തിൽ ഇരിക്കുന്ന സ്ഥലങ്ങളും അവകാശങ്ങളും ജെർമ്മനിക്ക വിട്ടുകൊടുക്കാഞ്ഞതിലോ, അവരെ കുററപ്പെ

ടുത്തുവാൻ നിവൃത്തിയില്ല. എങ്കിലും കഴിവുള്ളിടത്തോളം ന്യായമായും നിവൃത്തിയില്ലാത്തപക്ഷം അതിക്രമമായിത്തന്നെയും ജെമ്മനിക്കു ലോകസാമ്രാജ്യത്തിൽ ഒരു നില സമ്പാദിക്കണമെന്നു കൈസർ തീച്ചപ്പെടുത്തി. അമ്പതുകൊല്ലത്തിനിടയിൽ തങ്ങൾക്കുണ്ടായ അഭൂതപൂവ്വവും സവ്വതോമുഖവും ആയ അഭിവൃദ്ധി ഓത്തു ഏതിലും അപജയം ഉണ്ടാകയില്ലെന്നുള്ള ധൈയ്യം ജെമ്മന്മാക്കു തോന്നി. തക്കംപോലെ പടവെട്ടി കൈക്കലാക്കിയതല്ലാതെ മന്ത്രം ജപിച്ചോ മഴവെറിഞ്ഞോ സമ്പാദിച്ചതായ രാജ്യങ്ങൾ ഇന്നു കാണുന്ന ഒരു മഹച്ഛക്തിക്കും ഉള്ളതായി പറയുവാനില്ല. ഏറക്കുറെ അപരിഷ്കൃതരോ ഉദാസീനരോ ആയ നാട്ടുവഗ്ഗങ്ങളെ സ്വാധീനപ്പെടുത്തിയും പേടിപ്പിച്ചിളക്കിയും, അല്ലെങ്കിൽ അവരുടെ കോയ്മ വഹിച്ചിരുന്ന യൂറോപ്യൻശക്തികളെത്തന്നെ മറ്റു കാരണങ്ങളാൽ എതിക്കുവാൻ ഇടവരുമ്പോൾ സൈകയ്യംപോലെ കയ്യേററം ചെയ്തും ആണു് എല്ലാവരും ഇപ്പോൾ വിദേശങ്ങളിൽ സാമ്രാട്ടുകളായി തീന്നിട്ടുള്ളതു്. ഈ മുറയ്ക്കു കൈസരും ചില ചില്ലറ നേട്ടങ്ങൾക്കു് ഉടമസ്ഥനായിരുന്നു. അതുകൊണ്ടു തൃപ്തിയാകാതെ അദ്ദേഹം പല സമുദായങ്ങളേയും തമ്മിൽ തല്ലിക്കുവാനും മററുള്ളവരുടെ വഴക്കിൽ മദ്ധ്യസ്ഥം വഹിക്കുവാനും ഉത്സാഹിച്ചുപോന്നു. അവിടെയും ഗുണം കിട്ടാഴികയാൽ സാമ്രാജ്യാധികാരികളെ നേരിട്ടുപോരിനു വിളിക്കുവാനും അദ്ദേഹം ഒരുക്കമായി. അല്ലാതെ, തന്റെ ഉദ്ദേശസാദ്ധ്യങ്ങൾക്കു തടസ്സം കാണുമ്പോൾ പിൻമാറുന്ന സ്വഭാവം കൈസരുടെ കുടുംബത്തിലെ പാരമ്പയ്യംകൊണ്ടും അദ്ദേഹത്തിന്റെ പ്രജകളുടെ പരിചയംകൊണ്ടും ഉറച്ചുപോയിട്ടുള്ള പ്രകൃതത്തിനു തീരെ യോജിക്കാത്തതാണു്. കൈയ്യൂക്കുകൊണ്ടു നേടവാൻ പാടില്ലാതെ ഒന്നും ഇല്ലെന്നുതന്നെയാണു് പ്രഷ്യയുടെ പൂവ്വചരിത്രവും ഏതാൻകാലപയ്യന്തമുള്ള അനുഭവവും പ്രത്യക്ഷപ്പെടുത്തീട്ടുള്ളതു്. ആ മാഗ്ഗം തന്നെ ഇവിടെയും കൈസക്കു കൂടുതൽ ഒരുമ്പാടിനു് ഇടയുണ്ടാക്കി.

യൂറോപ്പിന്റെ മദ്ധ്യഭാഗത്തു രണ്ടു ജനവിഭാഗങ്ങൾ തമ്മിൽ സദാ ശണ്ഠ നടന്നുകൊണ്ടിരുന്നു. ഇവക്കു (ട്യൂട്ടൺസ്) ട്യൂട്ടാണിക്കുവഗ്ഗക്കാർ എന്നും (സ്ലാവ്സ്) സ്ലാവുവർഗ്ഗക്കാർ എന്നും പേരു പറയുന്നു. ക്രിസ്താബ്ദം തുടങ്ങി കുറേക്കാലത്തേക്കു യൂറോപ്പിന്റെ തെക്കുഭാഗം മുഴുവനും റയിൻ ഡാന്യൂബ് നദികൾവരെ റോമാസാമ്രാജ്യത്തിന്റെ അധിപത്യത്തിലായിരുന്നു. അന്നു ട്യൂട്ടൺമാരെ ആ യതിത്തികൾക്കപ്പുറം നിറുത്തിയിരുന്നതുകൊണ്ടു സ്ലാവുകൾ റഷ്യ, മദ്ധ്യേഷ്യ ഈ പ്രദേശങ്ങളിൽ നിവസിച്ചിരുന്നതേയുള്ളു. മൂന്നാം

നോഹമോ ഇല്ലാതെ കിടന്ന പട്ടണങ്ങളിൽ ആകാശവിമാനങ്ങൾ വഴി നശാസ്ത്രങ്ങൾ എറിഞ്ഞു നിസ്സഹായരായ സ്ത്രീകളേയും കുഞ്ഞുങ്ങളേയും കൊല്ലിക്കുക, പടവെട്ടി കയ്യേറിയ സ്ഥലങ്ങളിൽ രാക്ഷസത്വത്തോടുകൂടി പെരുമാറുക, ഇത്രയുംകൊണ്ടു തൃപ്തിപ്പെടാതെ, കടലിനടിയിൽ കൂടി ടോർപിഡോകൾ അയച്ചു ആളുകളും ചരക്കുകളും നിറഞ്ഞ കപ്പലുകൾ നശിപ്പിക്കുക മുതലായ ഘോരകർമ്മങ്ങളും കൈസർ ചെയ്യിച്ചു. വിഷവായുക്കൾ അയച്ചു് മറുസൈന്യത്തെ അതിഭയങ്കരമായി പീഡിപ്പിക്കുന്ന ഏർപ്പാടു പരിഷ്കൃതസമുദായങ്ങൾ വിരോധിച്ചിരുന്നിട്ടും ഉപയോഗിക്കുവാൻ കൈസർക്കു മടിയുണ്ടായില്ല. പടയിൽ തടവുകാരാക്കിയവരെ മാനമായി രക്ഷിക്കണമെന്നുള്ള മുന്നേപ്പാടുകൾ അദ്ദേഹത്തെ ബന്ധിച്ചില്ല. ചികിത്സാശാലകൾ, ദേവാലയങ്ങൾ, കലാമന്ദിരങ്ങൾ ഇവയിൽകൂടി ദാക്ഷിണ്യബുദ്ധി കാണിക്കണമെന്നു് അദ്ദേഹം വിചാരിച്ചില്ല. നേരിട്ടുനിന്നു് പോരുചെയ്യുന്നതോടുകൂടി ഗൂഢമായി ശത്രുരാജ്യങ്ങളിൽ കലാപം ഉണ്ടാക്കുവാൻ ഓരോ നിർല്ലജ്ജകർമ്മങ്ങളും ജെർമ്മന്മാർ നടത്തിവന്നു. ഇങ്ങനെ കൈസരുടെ ആശയം പുറത്തു തെളിഞ്ഞപ്പോൾ ന്യായബുദ്ധിയുള്ള ഏതു സമുദായത്തിനും എന്തു പ്രവർത്തിക്കണമെന്നുള്ള സന്ദേഹം ഉണ്ടായില്ല. ഓരോരുത്തരായി കൈസരുടെനേർക്കു തിരിഞ്ഞു. ഒടുവിൽ ഐക്യനാടുകൾ എന്ന വിഖ്യാതമായ മഹച്ഛക്തികൂടി യുദ്ധത്തിനിറങ്ങിയപ്പോൾ അവസാന ഫലത്തിനും ഏറെ താമസമുണ്ടായില്ല. സർവ്വസാക്ഷിയും ന്യായരക്ഷകനും ആയ ദൈവത്തിന്റെ സങ്കല്പം എങ്ങനെയെന്നും എളുപ്പത്തിൽ പ്രത്യക്ഷപ്പെട്ടു. ഇങ്ങനെയാണു് ജെർമ്മനി ഈ ലോകമഹാസമരത്തിനും അതിന്റെ നാശകരമായ ഫലങ്ങൾക്കും ഏകോത്തരവാദിയായിത്തീർന്നിട്ടുള്ളതു്.

ശക്തരായ പല സമുദായങ്ങളുടെ കൂട്ടത്തിൽ ജെർമ്മനിക്കു മാത്രം ഇപ്രകാരം ഒരു അബദ്ധം പിണയുവാൻ ഇടയായതിനു പ്രത്യേകകാരണങ്ങൾ ഉണ്ടോ എന്നു അന്വേഷിക്കുക. ഒന്നാമതു് യൂറോപ്പിലെ മഹച്ഛക്തികളിൽവെച്ചു് എത്രയും നവീനമായ ഒരു സമുദായമാണു് കൈസരുടെ വകയായ സാമ്രാജ്യം. ഇക്കഴിഞ്ഞ അമ്പതു കൊല്ലത്തിനിടയ്ക്കുണ്ടായി പ്രാബല്യത്തിൽ എത്തിയ ഒരു ജാതിക്കു് അതിന്റെ മനോരഥംപോലെ എല്ലാ പദവികളും സ്വാധീനമായിരിക്കുവാൻ ഇടയില്ലല്ലൊ. ഇതാണു കൈസരുടെ മനസ്താപങ്ങളിൽ പ്രധാനപ്പെട്ടതു്. മററുള്ള മഹച്ഛക്തികൾ ഇതിന്റെ ആവിർഭാവം പ്രതീക്ഷിച്ചു ധിക്കാരത്തിലോ, സ്വാനുഭവത്തിൽ ഇരിക്കുന്ന സ്ഥലങ്ങളും അവകാശങ്ങളും ജെർമ്മനിക്കു വിട്ടുകൊടുക്കാഞ്ഞതിലോ, അവരെ കുററപ്പെ

ട്ടത്തുവാൻ നിവൃത്തിയില്ല. എങ്കിലും കഴിവുള്ളിടത്തോളം ന്യായമായും നിവൃത്തിയില്ലാത്തപക്ഷം അതിക്രമമായിത്തന്നെയും ജെർമ്മനിക്കും ലോകസാമ്രാജ്യത്തിൽ ഒരു നില സമ്പാദിക്കണമെന്നു കൈസർ തീർച്ചപ്പെടുത്തി. അമ്പതുകൊല്ലത്തിനിടയിൽ തങ്ങൾക്കുണ്ടായ അത്ഭുതപൂർവ്വവും സർവ്വതോമുഖവും ആയ അഭിവൃദ്ധി ഓർത്തു ഏതിലും അപജയം ഉണ്ടാകയില്ലെന്നുള്ള ധൈര്യം ജെർമ്മന്മാർക്കു തോന്നി. തക്കംപോലെ പടവെട്ടി കൈക്കലാക്കിയതല്ലാതെ മന്ത്രം ജപിച്ചോ മഴവെറിഞ്ഞോ സമ്പാദിച്ചതായ രാജ്യങ്ങൾ ഇന്നു കാണുന്ന ഒരു മഹാശ്ചക്തിക്കും ഉള്ളതായി പറയുവാനില്ല. ഏറക്കുറെ അപരിഷ്കൃതരോ ഉദാസീനരോ ആയ നാട്ടുവർഗ്ഗങ്ങളെ സ്വാധീനപ്പെടുത്തിയും പേടിപ്പിച്ചിളക്കിയും, അല്ലെങ്കിൽ അവരുടെ കോയ്മ വഹിച്ചിരുന്ന യൂറോപ്യൻശക്തികളെത്തന്നെ മററു കാരണങ്ങളാൽ എതിർക്കുവാൻ ഇടവരുമ്പോൾ സൈന്യം പോലെ കയ്യേററം ചെയ്തും ആണു എല്ലാവരും ഇപ്പോൾ വിദേശങ്ങളിൽ സാമ്രാട്ടുകളായി തീർന്നിട്ടുള്ളതു്. ഈ മുറയ്ക്കു കൈസരും ചില ചില്ലറ നേട്ടങ്ങൾക്കു ഉടമസ്ഥനായിരുന്നു. അതുകൊണ്ടു തൃപ്തിയാകാതെ അദ്ദേഹം പല സമുദായങ്ങളേയും തമ്മിൽ തല്ലിക്കുവാനും മററുള്ളവരുടെ വഴക്കിൽ മദ്ധ്യസ്ഥം വഹിക്കുവാനും ഉത്സാഹിച്ചുപോന്നു. അവിടെയും ഗുണം കിട്ടാഴികയാൽ സാമ്രാജ്യാധികാരികളെ നേരിട്ടു പോരിനു വിളിക്കുവാനും അദ്ദേഹം ഒരുക്കമായി. അല്ലാതെ, തന്റെ ഉദ്ദേശസാദ്ധ്യങ്ങൾക്കു തടസ്സം കാണുമ്പോൾ പിൻമാറുന്ന സ്വഭാവം കൈസരുടെ കുടുംബത്തിലെ പാരമ്പര്യംകൊണ്ടും അദ്ദേഹത്തിന്റെ പ്രജകളുടെ പരിചയംകൊണ്ടും ഉറച്ചുപോയിട്ടുള്ള പ്രകൃതത്തിനു തീരെ യോജിക്കാത്തതാണു്. കൈയൂക്കുകൊണ്ടു നേടുവാൻ പാടില്ലാതെ ഒന്നും ഇല്ലെന്നുതന്നെയാണു് പ്രഷ്യയുടെ പൂർവ്വചരിത്രവും ഏതാൻകാലപര്യന്തമുള്ള അനുഭവവും പ്രത്യക്ഷപ്പെടുത്തിട്ടുള്ളതു്. ആ മാർഗ്ഗം തന്നെ ഇവിടെയും കൈസർക്കു കൂടുതൽ ഒരുമ്പാടിനു് ഇടയുണ്ടാക്കി.

യൂറോപ്പിന്റെ മദ്ധ്യഭാഗത്തു രണ്ടു ജനവിഭാഗങ്ങൾ തമ്മിൽ സദാ ശണ്ഠ നടന്നുകൊണ്ടിരുന്നു. ഇവർക്കു (ട്യൂട്ടൺസ്) ട്യൂട്ടാണിക്കവർഗ്ഗക്കാർ എന്നും (സ്ലാവ്സ്) സ്ലാവുവർഗ്ഗക്കാർ എന്നും പേരു പറയുന്നു. ക്രിസ്ത്വാബ്ദം തുടങ്ങി കുറേക്കാലത്തേക്കു യൂറോപ്പിന്റെ തെക്കുഭാഗം മുഴുവനും റയിൻ ഡാന്യൂബ് നദികൾവരെ റോമാസാമ്രാജ്യത്തിന്റെ ആധിപത്യത്തിലായിരുന്നു. അന്നു ട്യൂട്ടൺമാരെ ആ അതിർത്തികൾക്കപ്പുറം നിറുത്തിയിരുന്നതുകൊണ്ടു സ്ലാവുകൾ റഷ്യ, മദ്ധ്യേഷ്യ ഈ പ്രദേശങ്ങളിൽ നിവസിച്ചിരുന്നതേയുള്ളു. മൂന്നാം

ശതകത്തിൽ ട്യൂട്ടന്മാർ സാമ്രാജ്യസീമകൾ കടന്നോരോ പ്രദേശങ്ങളിൽ അധിവാസം തുടങ്ങുകയും ക്രമേണ അവരിൽ പല ശാഖകളും അ മാർഗ്ഗം തുടൎന്നു് അകത്തു പ്രവേശിക്കുകയും ചെയ്തു. ഇങ്ങനെ അഞ്ചാം ശതകമായപ്പോൾ ട്യൂട്ടന്മാരുടെ വർഗ്ഗത്തിൽപ്പെട്ട വാൻഡൽസ്, ഫ്രാങ്ക്സ് മുതലായവർ റോമാസാമ്രാജ്യത്തിന്റെ പശ്ചിമദേശങ്ങൾ മുഴുവനും കയ്യേറി ഭരണം തുടങ്ങി. അക്കാലത്തു സ്ലാവുകളും എൽബിനും അഡ്രിയാററിക്കു് ഉൾക്കടലിനും കിഴക്കു സ്ഥിരവാസം ഉറപ്പിച്ചു പലയിടങ്ങളിലായി പ്രാബല്യത്തിൽ എത്തി. മൂന്നുശതവർഷങ്ങൾക്കുള്ളിൽ റോമാസാമ്രാജ്യത്തിന്റെ കോയ്മയ്ക്കായി മത്സരിച്ച ട്യൂട്ടന്മാരുടെ പല ശാഖകളും ഓരോന്നായി ക്ഷയിച്ചു് ഒടുവിൽ ഫ്രാങ്ക്സിന്റെ ആധിപത്യം ഉറച്ചുവന്നു. ഒമ്പതാം ശതകത്തിന്റെ ആരംഭത്തിൽ ഫ്രാങ്കുരാജാവായ ചാർലമൻ ജെൎമ്മനിയുടെ വടക്കുപ്രദേശങ്ങളിൽ ശേഷിച്ചിരുന്ന സ്വവർഗ്ഗക്കാരെക്കൂടി കീഴടക്കി, ഫ്രാൻസ്, ഇററലി, ജെൎമ്മനി മുതലായ ഭൂഭാഗങ്ങൾ സ്വരൂപിച്ചു് ഒരു സാമ്രാജ്യപ്രതിഷ്ഠയും നടത്തി. ചാർലമൻ കീഴടക്കാത്തവരായി അദ്ദേഹത്തിന്റെ പ്രസ്ഥാനങ്ങൾക്കു വിരോധികളായി സ്കാൻഡിനേവിയന്മാർ എന്നു പേരുള്ള ഒരു ശാഖ ട്യൂട്ടന്മാർ ഉണ്ടായിരുന്നു. അവർ സ്വദേശമായ നാർവെ, സ്വീഡൻ, ഡെന്മാർക്ക് ഈ രാജ്യങ്ങൾ വിട്ടിറങ്ങി ഫ്രാങ്കുകളുടെ സാമ്രാജ്യത്തിൽ എല്ലാഭാഗങ്ങളിലും എന്നു മാത്രമല്ല, യൂറോപ്പിൽ അസകലംതന്നെ പല സ്ഥലത്തും പ്രവേശിച്ചു് കലാപം ഉണ്ടാക്കിയ കൂട്ടത്തിൽ ചാർലമൻ മരിച്ചു നൂറു കൊല്ലത്തിനകം സാമ്രാജ്യബന്ധം ശിഥിലമായി. അതോടുകൂടി ഫ്രാൻസ് പ്രത്യേകം വേർപിരിഞ്ഞു. ജെൎമ്മനി മാത്രം പഴയ നില വിടാതെ ഇററലിയും കൂട്ടിച്ചേർത്തു് ഒരു പുതിയ സാമ്രാജ്യം സ്ഥാപിച്ചു റോമൻ ചക്രവർത്തികളുടെ മഹിമ പുലർത്തിവന്നു.

ഇതിനിടയിൽ സ്ലാവ്സിന്റെ നിലയിൽ പല ഭേദഗതികളും സംഭവിച്ചു. മദ്ധ്യേഷ്യയിൽനിന്നും എറങ്ങിത്തിരിച്ച പല വർഗ്ഗങ്ങളുടെ കൂട്ടത്തിൽ, ആദ്യം ഹൺസ്, പുറകെ ആവാഴ്സ്, അവരെത്തുടൎന്നു ബുൾഗാറിയന്മാർ, മാജിയാഴ്സ് ഇങ്ങനെ ഓരോ ഇനക്കാർ യൂറോപ്പിൽ തള്ളിക്കയറിക്കൊണ്ടിരുന്നു. ഹൺസും ആവാഴ്സും ക്രമേണ നാമാവശേഷരായിപ്പോയെങ്കിലും ബുൾഗാറിയന്മാർ തെക്കു ബാൾക്കൻരാജ്യങ്ങളിലും മാജിയാഴ്സ് ഇപ്പോഴത്തെ ഹംഗറിയിലും ആവാസം ഉറപ്പിച്ചു. വടക്കുള്ള സ്ലാവുശാഖക്കാരും തെക്കോട്ടുള്ളവരും തമ്മിൽ ഇതിനു ശേഷം വേർപെട്ടു. പഴയ റോമാസാമ്രാജ്യത്തിന്റെ അവശിഷ്ടമായ കാൺസ്റ്റാന്റിനോപ്പിൾ എന്ന

വിഖ്യാതനഗരത്തിൽ വാണിരുന്ന ചക്രവൎത്തികളാണു് ബാൾക്കൻ രാജ്യങ്ങൾക്കും ഏഷ്യാമൈനറിനും അന്നു് അധിപന്മാരായിരുന്നതു്. അവിടെ റോമിൽ നിന്നും ഭിന്നമായ സമുദായനിബന്ധനകളും പള്ളി ഏൎപ്പാടുകളും നടപ്പിലിരുന്നവയെ ബാൾക്കൻ സ്ലാവുകൾ നേരത്തേ സ്വീകരിച്ചു. വടക്കുള്ളവൎക്കു് ഈ പരിഷ്കാരം വരുന്നതിനു കുറേക്കൂടി താമസം വേണ്ടിവന്നുവെന്നു മാത്രമല്ല, ജൎമ്മനിയിൽ പത്താം ശതകത്തിൽ ഉണ്ടായ സാമ്രാജ്യബന്ധത്തിനാണു് അവർ വഴിപ്പെട്ടതു്. ഇങ്ങനെ അവരുടെ ചാൎച്ച റോമിലെ ഏൎപ്പാടുകളുമായിട്ടാണു് സംഭവിച്ചതു്. ഈ വടക്കൻ രാജ്യങ്ങളിൽ പേരുകേട്ടവ ബൊഹീമിയ, പോളൻഡു് ഇങ്ങനെ രണ്ടെണ്ണമായിരുന്നു. അവയിൽ ക്രിസ്തുമതം പ്രചരിച്ചതോടുകൂടി ക്രിസ്തുമതസംരക്ഷകരായി ബഹുമാനിച്ചിരുന്ന ജൎമ്മൻചക്രവൎത്തിമാരുടെ മേൽകോയ്മ അവർ സ്വീകരിക്കയും ക്രമേണ ജൎമ്മനിയുമായി ഏറെക്കുറെ ഏകപ്പെടുകയും ചെയ്തു.

ജൎമ്മനിയിൽ ഉൾപ്പെട്ടിരുന്ന ദേശങ്ങൾവിട്ടു കിഴക്കോട്ടു സ്ലാവുകളുടെ പല ചെറുശാഖകളും പാൎത്തിരുന്നു. ഇവിടങ്ങളിൽ ജൎമ്മന്മാർ കൈകടത്തി തുടങ്ങിയപ്പോൾ പലമാതിരി കലാപങ്ങളും ഉണ്ടായി. ഇക്കൂട്ടരുടെ ഇടയിൽ ഒരു മതമാകട്ടെ പ്രബലമായ സമുദായബന്ധമാകട്ടെ ഇല്ലാതിരുന്നതിനാൽ ഇവരെ തോല്പിക്കുന്നതു വലിയ ശ്രമമായിരുന്നില്ല. വിശേഷിച്ചും, ജൎമ്മന്മാർ മുമ്പോട്ടു കയറി സ്ഥലങ്ങൾ ഒഴിച്ചു കോട്ടകൾകെട്ടി നേട്ടങ്ങൾ സൂക്ഷിച്ചുവന്ന സ്ഥിതിക്കു് ഈ പ്രവേശം ലഘുസാദ്ധ്യമായിത്തീൎന്നു. എന്നാൽ, സ്ഥലം ഒഴിച്ചെടുക്കുന്നതിനു് അവർ അനുകരിച്ചിരുന്ന സാധാരണനയം പൂൎവ്വനിവാസികളെ അതിനിൎദ്ദയമായി കൊന്നൊടുക്കുകയായിരുന്നു. ഇങ്ങനെ പല വൎഗ്ഗക്കാരേയും നശിപ്പിച്ചശേഷമാണു് ജൎമ്മനി ഓഡർ നദിവരെ വ്യാപിപ്പിച്ചു പോളൻഡിനോടും ബൊഹീമിയയോടും തൊടിക്കുവാൻ സാധിച്ചതു്. ട്യൂട്ടന്മാരുടേയും സ്ലാവുകളുടേയും വൎഗ്ഗമത്സരം ഇക്കാലത്തു പ്രബലപ്പെട്ടതു് ഇന്നും എഴുനൂറുവൎഷങ്ങൾക്കു ശേഷം അണുവോളം ഭേദപ്പെട്ടിട്ടില്ലെന്നുള്ളതു സ്മരണീയമത്രെ. മദ്ധ്യകാലത്തു പതിമൂന്നാം പതിനാലും ശതാബ്ദങ്ങളിൽ ജൎമ്മനിയിലെ സമ്രാട്ടുകളുടെ ശക്തി ക്ഷയിക്കയും, ഓരോ നാടുവാഴികളും പ്രഭുക്കന്മാരും യഥേഷ്ടം സ്വയംഭരണത്തിനു കാലിടുകയും ചെയ്ത കൂട്ടത്തിൽ, കിഴക്കുള്ള അതിൎത്തികളിൽകൂടി ജൎമ്മന്മാർ സ്ലാവുരാജ്യങ്ങളിലേക്കു വീണ്ടും പ്രവേശിച്ചു കുടിപാൎപ്പുതുടങ്ങി. ഒരു കൂട്ടക്കാർ ബാൾടിക്കുതീരത്തുകൂടി പ്രഷ്യന്മാരുടെ ആസ്ഥാനമായ പ്രഷ്യയിൽ കടന്നു. ഇവരാണു് ട്യൂട്ടന്മാരുടെ അധികാരം കിഴക്കോറത്തു പ്രചരിപ്പിച്ചതു്.

ഈ പുറപ്പാടിൽ നായകസ്ഥാനം വഹിച്ചതു് 'ട്യൂട്ടാണിക്ക് നൈററ്സ്' എന്നപേരായ ഒരു സംഘക്കാരായിരുന്നു. മതപ്രവർത്തനവും യുദ്ധവൃത്തിയും ഏകോപിച്ചു നടത്തിവന്നിരുന്ന ഇക്കൂട്ടർ പ്രഷ്യന്മാർ മുതലായ വർഗ്ഗങ്ങളെ ക്രിസ്തുമതത്തിൽ ചേർക്കുവാനെന്നുള്ള ഭാവനയോടുകൂടി ബാൾട്ടിക്ക കടൽത്തീരത്തുള്ള പ്രദേശങ്ങളിൽ കടന്നു ചെന്നും കൊള്ളയിട്ടും പഴയ കുടികിടപ്പുകാരെ ഒട്ടധികവും നശിപ്പിച്ചു്, ആ നാട്ടുകളിൽ കൃഷിക്കാരായും മററു തൊഴിൽക്കാരായും ജർമ്മൻ വർഗ്ഗക്കാരെ കൊണ്ടുവന്നു പാർപ്പിച്ചു. ഈ നൈററ്സിന്റെ അപനയം കൊണ്ടു കുപിതരായ പോളണ്ടിലെ രാജാക്കന്മാർ ഇവരെ എതിർത്തു തോല്പിച്ചു കീഴടക്കിയെങ്കിലും പ്രഷ്യ പിൽക്കാലത്തു ഒരു ജർമ്മൻദേശമായി ശേഷിച്ചതേയുള്ളൂ.

ഇങ്ങനെ രണ്ടുവിധത്തിൽ കൊള്ളയിട്ടു കൈക്കലാക്കിയ പ്രദേശങ്ങൾക്കു കാലാന്തരത്തിൽ ഉടമസ്ഥന്മാരായിത്തീർന്നതു് 'ഹോഹൻസോളേൺ' വംശക്കാരായിരുന്നു. ആദ്യം കൈക്കലാക്കിയ പ്രദേശങ്ങളിൽ മുഖ്യമായ ബ്രാൻഡൻബർഗ് എന്ന രാജ്യം ഈ വംശത്തിൽ ഒരാൾക്കു പതിനഞ്ചാംശതകത്തിൽ (൧൪൧൫)കിട്ടി. അതുവരെ ഇടത്തരത്തിൽ കഴിഞ്ഞിരുന്ന ഈ കുടുംബം ഇങ്ങനെ പ്രഭുസ്ഥാനത്തു ഒരു നല്ല നിലയിൽ എത്തി. അതിനുശേഷം നൂറുകൊല്ലംകഴിഞ്ഞു ട്യൂട്ടാണിക്ക നൈററ്സ് എന്ന മേധാവികളുടെ പ്രമാണിയായിത്തീർന്ന മറെറാരു ഹോഹൻസോളേൺ പ്രഷ്യയിൽ ആ സംഘത്തിനുണ്ടായിരുന്ന അവകാശം സ്വകുടുംബത്തിൽ സ്ഥാപിച്ചു വാങ്ങി. അയാളുടെ മരണശേഷം പൊതുശാഖയിൽത്തന്നെ ആ രാജ്യവും വന്നുചേർന്നു മാത്രമല്ല, അതിലെ ആധിപത്യംകൊണ്ടു് അവർക്കു് ഒരു പുതിയ നിലയും കിട്ടി. ജർമ്മനിയിലെ സമ്രാട്ടുകൾക്കുള്ള ശക്തി തീരെ ഇല്ലാതിരുന്നുവെങ്കിലും ബ്രാൻഡൻബർഗിലെ 'എലക്ടർ' എന്ന നിലകൊണ്ടു് വലുതായ മെച്ചത്തിനു വഴിയുണ്ടായിരുന്നില്ല. പോളണ്ടിന്റെ കോയ്മയിൻ കീഴാണെങ്കിലും പ്രഷ്യയിലെ 'ഡ്യൂക്ക്' എന്ന പദവി കുറച്ചുകൂടി സ്വാതന്ത്ര്യം ഉള്ളതായിരുന്നു. പ്രത്യേകിച്ചും പ്രഷ്യയിൽത്തന്നെ അവർക്കു് നിഷ്കർഷിക്കേണ്ട ആവശ്യവും വന്നുകൂടി. ചെളികെട്ടി കാടുപിടിച്ചും മണൽപരപ്പുകൾ ഇടകലർന്നും കിടന്നിരുന്ന ഈ ഭൂമി നിത്യം അദ്ധ്വാനിച്ചു് നന്നാക്കുന്നതിനും അതിലെ അധികാരം രക്ഷിച്ചു് പ്രയോജനപ്പെടുത്തുന്നതിനും ഓരോ പ്രമാണികളെ ചുമതലപ്പെടുത്തി സൂക്ഷിക്കേണ്ടിയിരുന്നു. ആവശ്യമുള്ള കൃഷിക്കാരെ ദല്ലാലുകൾ മുഖാന്തരം കൊണ്ടുവരുത്തിക്കയാണു് ചെയ്തിരുന്നതു്. അവർ, മലകളിൽ പോകുന്ന കൂലിവേലക്കാരെപ്പോലെ, നിർബ്ബന്ധമായി വേല ചെയ്യുന്നതിനും, എന്നു

ച്ചുമതലകളും സമചിത്തതയോടെ വഹിക്കുന്നതിനും, മേലധികാരികളുടെ നിർദ്ദയമായ ശിക്ഷകൾ സഹിക്കുന്നതിനും, കടപ്പെട്ട് രണ്ടു മൂന്നു തലമുറയ്ക്കകം ഈ പ്രദേശം ഫലവത്താക്കിത്തീർത്തതിൽ അത്ഭുതപ്പെടുവാനില്ലല്ലൊ. പ്രകൃതി ശക്തികളോടുതന്നെ മല്ലിട്ടു പരിചയിച്ച ഇക്കൂട്ടർ ഇപ്പോഴത്തെ പ്രഷ്യാ നിവാസികളുടെ പൂർവികന്മാരാണെന്ന് ഓർമ്മിക്കുമ്പോൾ ഏതുമാതിരി പ്രതിബന്ധങ്ങളും നേരിട്ടു ജയിക്കുന്നതിനു പ്രയത്നവും ധാർഷ്ട്യവും മതിയെന്നുള്ള ബോധം ഇവരുടെ സ്ഥായിസ്വഭാവമായതെങ്ങനെയെന്നും മനസ്സിലാക്കാം. അന്നത്തെ സമുദായ മുറപ്രകാരം ജെന്മിയും കുടിയാന്മാരും തമ്മിലുണ്ടായിരുന്ന ബന്ധം തന്നെയാണ് പ്രഷ്യയിൽ ഇന്നും നിലനിന്നു പോരുന്നത്. ഈ സ്ഥിതിയിൽ മേലധികാരിയായ ഡ്യൂക്കിന്റെ ശക്തിക്കു ഹാനി സംഭവിക്കാതെ നോക്കുന്നതുതന്നെ വളരെ ബുദ്ധിമുട്ടുള്ള കാര്യമായിരുന്നു. ഒരു ശതാബ്ദംകൂടി കഴിഞ്ഞ് (൧൬൧൮-ാമതൽ) നാടുവാഴ്ച തുടങ്ങിയ ഫ്രെഡറിക് വില്യം ഈ വഴിക്കു നിഷ്കർഷിച്ചു തുടങ്ങുകയും അതിനുശേഷം പ്രഷ്യ, ഹോഹെൻസോളേൺ വംശത്തിന്റെ പ്രധാന കേന്ദ്രമായിത്തീരുകയും ചെയ്തു.

പതിനേഴാം നൂററാണ്ടിൽ ജെർമ്മനിയിൽ ഒരു മഹാ കലാപം ഉണ്ടായി. കത്തോലിക്കമതത്തിൽ നിന്നും ഭിന്നിച്ചവരായ ഏതാനും കൂട്ടരോടു (ഇവരെ പ്രോട്ടസ്റ്റൻറ്സ് എന്നു പറയുന്നു) ചക്രവർത്തിയുടെ നേതൃത്വത്തിൽ കത്തോലിക്കസംഘക്കാർ എതിർക്കുകയും, അവർ സ്വരക്ഷയ്ക്കുവേണ്ടി തങ്ങളിൽ പ്രമാണികളായ നാടുവാഴികളേയും സ്വമതക്കാരായി പുറമേയുള്ള രാജാക്കന്മാരേയും സഹായത്തിനു വിളിക്കുകയും ചെയ്തു. ഇങ്ങനെ വിദേശീയരായ രാജാക്കന്മാർ ജെർമ്മനിയിൽ ഓരോ അവകാശം സ്ഥാപിക്കുവാൻ പുറപ്പെട്ടു വന്നു് വളരെക്കാലം യുദ്ധം നടത്തി. ഒടുവിൽ, ഓരോ മതക്കാർക്കും രക്ഷ കിട്ടുന്നതിനു ചില നിബന്ധനകളും, ചക്രവർത്തിയുടെ അധികാരം തീരെ വകവെയ്ക്കാതെ വിദേശകാര്യങ്ങളിൽകൂടി പ്രവർത്തിക്കത്തക്കവണ്ണം നാടുവാഴികൾക്കു് പല അവകാശങ്ങളും, ജെർമ്മനിയുടെ മഹിമ എന്നേയ്ക്കും അസ്തമിച്ചു കിടക്കത്തക്കവണ്ണം ഫ്രാൻസിനും സ്വീഡനും ഒരു മേൽ നോട്ടവും, സമുദായ ശക്തിക്കു അപാരമായ ക്ഷീണവും മാത്രം ശേഷിച്ചു. ആ യുദ്ധത്തിൽ ദേഹമിളക്കാതെ പ്രമാണിത്വം നടിച്ചിരുന്ന ഫ്രെഡറിക് വില്യം റയിൻതീരത്തിലും ബാൾട്ടിക്ക് കടലോരത്തിലും ഓരോ പുതിയ അസ്ഥാനങ്ങൾകൂടി സമ്പാദിച്ചു. ഫ്രാൻസിന്റെ കൂട്ടുപിടിച്ചു ജെർമ്മനിയെ ദ്രോഹിക്കുന്നതിനു മടിക്കാതെയും, ഉടൻ തന്നെ സ്വീഡനും പോളൻഡും തമ്മിലുണ്ടായ യുദ്ധത്തിൽ ഫ്രാൻസിനെ ഗണിക്കാതെ

ത്തിൻെറ കാൎയ്യം നേടിയും, അദ്ദേഹം പ്രഷ്യയിൽ സ്വാതന്ത്ര്യാധികാരം സമ്മതിച്ചു വാങ്ങുകയും ചെയ്തു. ഈ നാടുവാഴിയുടെ മകൻ മറെറാന്നിലും മിടുക്ക കാണിച്ചില്ലെങ്കിലും ജൎമ്മൻ ചക്രവൎത്തിയും ഫ്രെഞ്ചുരാജാവും തമ്മിൽ യുദ്ധം ഉണ്ടായപ്പോൾ ചക്രവൎത്തിയെ ഉപദ്രവിക്കയില്ലെന്നു് വാക്കു് കൊടുത്തു രാജസ്ഥാനം കൂടികൈക്കലാക്കി. ഇതു് പതിനെട്ടാം ശതകത്തിൻെറ ആവിർഭാവത്തോടു കൂടി കഴിഞ്ഞെങ്കിലും പ്രഷ്യയിലെ രാജാവു് എന്നു പുതിയ സ്ഥാനം മററു രാജാക്കന്മാർ കൂടി വകവെച്ചുകൊടുത്തതു് മറെറാരു ശതകംകൂടി തികഞ്ഞു് ൧൭൭൨-ൽ ആണെന്നുള്ളതും പ്രസ്താവയോഗ്യമത്രെ.

പ്രഷ്യയുടെ വ്യവസ്ഥിതിതന്നെ ഫ്രെഡറിക്ക്‌വില്യം ഒരു ശാശ്വതമായ രീതിയിൽ സംഘടിപ്പിക്കയുണ്ടായി. ഇടയ്ക്കുള്ള നാട്ടുപ്രമാണികളെ വകവെക്കാതെ രാജാവിൻെറ മേൽനോട്ടത്തിലും ആജ്ഞപ്രകാരവും ഭരണം നടത്തുന്നതിനു വേണ്ട ഉദ്യോഗസ്ഥന്മാരും അനുസാരികളും മാത്രമല്ല, രാജ്യത്തിൻെറ അഭിവൃദ്ധിക്കുതകുന്ന വ്യവസായപോഷണവും അദ്ദേഹമാണു് ആദ്യമായി ഏൎപ്പെടുത്തിയതു്. പിൻഗാമികളിൽ ഓരോരുത്തരും ഇവയിൽ ഓരോ അംശം പ്രബലപ്പെടുത്തി ഫ്രെഡറിക്ക് വില്യമിൻെറ പിൻഗാമിയായി ഒരു നൂറുസംവത്സരത്തിനുശേഷം കിരീടധാരണംചെയ്ത ഫ്രെഡറിക്ക് രണ്ടാമൻെറ കാലത്തു പ്രഷ്യ ഒന്നുകൂടി മുമ്പോട്ടു കുതിക്കുവാൻ തയാറായി. മനഃപരിപ്പാകമോ, വിശാലഹൃദയമോ ഇല്ലാതിരുന്ന മുൻഗാമികൾ തനതനുഭവത്തിലുള്ള ചില്ലറ വസ്തുക്കളിലെന്നപോലെ കാൎയ്യസ്ഥന്മാരെ ദ്വേഷംചെയ്തും, കൃഷിക്കാരെ ശാസിച്ചും, കണക്കെഴുത്തും കരംപിരിവും സൂക്ഷിച്ചും രാജ്യം ഭരിച്ചിരുന്നതേയുള്ളു. മററുള്ളവരുടെ പിടിപ്പില്ലായ്മകൊണ്ടോ, അടുത്തുള്ളവരുടെ ശങ്കകൊണ്ടോ, വിദേശശക്തികളുടെ ദുരുദ്ദേശങ്ങൾകൊണ്ടോ, പലമാതിരി നേട്ടങ്ങളും ഉണ്ടായെന്നല്ലാതെ മഹനീയമായ സ്വാതന്ത്ര്യനിഷ്ഠയാകട്ടെ, ഭ്രാതൃഭാവമാകട്ടെ, പൊതുകാൎയ്യപ്രസക്തിയാകട്ടെ അവൎക്കുണ്ടായിരുന്നില്ല. ഫ്രെഡറിക്കിൻെറ അച്ഛൻ മൊരണ്ടന്മാരിൽ അഗ്രേസരനായിരുന്നു. സൈന്യത്തിൽ ചേൎക്കുവാൻ ആൾ പിടിത്തമായിരുന്നു അയാളുടെ ഒരു പ്രധാന നോട്ടം. സാമാന്യത്തിൽ കൂടുതൽ പൊക്കമുള്ള മനുഷ്യർ ഉണ്ടെന്നു കേട്ടാൽ എത്രധനംകൊടുത്തും പ്രഷ്യയിലെ രാജാവു കൊണ്ടുപോകുവാൻ തയാറാണെന്നുള്ള കുപ്രസിദ്ധി ഇദ്ദേഹം നേടി. പഠിപ്പും ബുദ്ധിസംസ്കാരവും അല്പ വേണ്ടതെന്നു ശഠിച്ചു ധീമാനായ ഫ്രെഡറിക്കിനെപ്പോലും അയാൾ അതിനിൎദ്ദയമായി പീഡിപ്പിച്ചു.

ഫ്രെഡറിക്ക് രാജ്യഭാരം കയ്യേററ സമയത്തു അദ്ദേഹത്തിൽ കുടുംബസ്വഭാവം വേണ്ടുവോളം പ്രകാശിച്ചു കഴിഞ്ഞിരുന്നുവെന്ന് ഉടനെ പ്രത്യക്ഷമായി. ജെർമ്മൻ ചക്രവർത്തി മരിച്ച് അദ്ദേഹത്തിൻെറ അവകാശിയായ ഏകപുത്രി [illegible] സിംഹാസനാരോഹണം ചെയ്തു. അവരുടെ നിലയെ സംരക്ഷിച്ചുകൊള്ളാമെന്നു യൂറോപ്പിലുള്ള പ്രധാന രാജാക്കന്മാരോടും ജെർമ്മനിയിലെ പ്രമാണികളായ നാട്ടുവാഴികളോടും സത്യവാക്കു പറഞ്ഞു അദ്ദേഹം മരിക്കുന്നതിനു മുമ്പായി ഒരു സമ്മതം വാങ്ങിവെച്ചിരുന്നു. ഇക്കൂട്ടത്തിൽ പ്രഷ്യയും ഉൾപ്പെട്ടിരുന്നതിനെ വകവെക്കാതെ ഫ്രെഡറിക്ക് സൈലീഷ്യ എന്ന ദേശത്തിന് അവകാശം പറഞ്ഞു കയ്യേററം തുടങ്ങി. ധൈര്യവതിയായ ആസ്ട്രിയാ രാജ്ഞി മററു രാജാക്കന്മാരോടു സഹായം അപേക്ഷിച്ചപ്പോൾ ഇംഗ്ലണ്ടു മാത്രമേ ഉപകരിക്കുവാനുണ്ടായിരുന്നുള്ളു. ഫ്രാൻസ് പ്രഷ്യയെ അനുകൂലിച്ചു. ഒടുവിൽ ഫ്രെഡറിക്ക് സൈലീഷ്യയിൽ അധികാരം ഉറപ്പിക്കുകയുംചെയ്തു. രാജ്ഞി പിന്നീടു ഫ്രാൻസിനോടും റഷ്യയോടും ചേൎന്നു വീണ്ടും പ്രഷ്യയോടെതിൎത്തു. ഫ്രെഡറിക്കിനെ ഇത്തവണ സഹായിച്ചതു് ഇംഗ്ലണ്ടായിരുന്നു. എങ്കിലും ഇംഗ്ലണ്ടിനു ധനസഹായം മാത്രമേ കാൎയ്യമായിച്ചെയ്യുവാൻ സാധിച്ചുള്ളു. അതുകൊണ്ടു ഫ്രെഡറിക്ക് രണ്ടുമൂന്നു തവണ പരാജിതനായി അസ്തപ്രതാപനായി. സ്ഥിരോത്സാഹവും നിർബന്ധശീലവുംകൊണ്ടു മാത്രം അദ്ദേഹം തൻെറ രാജ്യം വീണ്ടെടുത്തു സൈലീഷ്യവിടാതെ പിടിച്ചുകൊള്ളുകയും ചെയ്തു. ഇത്രയും സാധിക്കുന്നതിനു രണ്ടു തവണയായി പതിനഞ്ചുകൊല്ലത്തെ യുദ്ധം വേണ്ടിവന്നു.

ഇതുകൊണ്ടുമാത്രം ഫ്രെഡറിക്കിനു തൃപ്തിയായില്ല. പല ഖണ്ഡങ്ങളായി വേർതിരിഞ്ഞു കിടന്നിരുന്ന തൻെറ രാജ്യങ്ങളെ ഏകോപിക്കുന്നതിന് ഇടയ്ക്കുള്ള ഏതാനും പ്രദേശങ്ങൾകൂടി കിട്ടണമെന്നു അദ്ദേഹം താല്പൎയ്യപ്പെട്ടു. ഇവയ്ക്കു ഉടമസ്ഥനായിരുന്ന പോളണ്ഡിനെ എങ്ങനെയും വഞ്ചിക്കുന്നതിന് അശേഷം വൈമനസ്യം ഇല്ലെന്നു മറുവശത്തുകൂടി മുമ്പോട്ടടുത്തിരുന്ന റഷ്യയും ഫ്രെഡറിക്ക് അറിവുകൊടുത്തു. രണ്ടുകൂട്ടരും തമ്മിൽ യോജിച്ചു വേറൊരു അയൽരാജ്യമായിരുന്ന ആസ്ട്രിയയോടും ആലോചിച്ച്, പോളണ്ഡിൻെറ വകയായ കാൽപങ്കിലധികം പുറംപ്രദേശങ്ങൾ പങ്കുവെച്ചെടുത്തു. എന്നാൽ പ്രഷ്യയെപ്പോലെ ആസ്ട്രിയയും സ്വരാജ്യങ്ങളെ ഏകോപിച്ചു ബലപ്പെടുത്തുവാൻ ശ്രമമുണ്ടെന്നറിഞ്ഞപ്പോൾ, ഫ്രെഡറിക്ക് ജെർമ്മനിയിലെ മററു നാട്ടുവാഴികളെ പാട്ടിലാക്കി ആ ശ്രമം തടഞ്ഞു. രാജ്യത്തിന് ഇത്രയും വ്യാപ്തി ഉണ്ടാക്കിയതോടുകൂടി

ഫ്രെഡറിക്ക് ഭരണവ്യവസ്ഥിതികളിലും പരിശ്രമിച്ചിരുന്നു. അതിന്റെ ഫലമായി പിൽക്കാലത്തിൽ ഇദ്ദേഹത്തിന്റെ നയവും പ്രവൃത്തിയും പ്രഷ്യയിലെ ഭരണാധികാരികൾക്ക് നിദർശനമായിത്തീർന്നു. പ്രഷ്യ ചുററുമുള്ള രാജ്യക്കാരുടെ വിരോധത്തിനു പാത്രമാണെന്നും, അതുകൊണ്ടു ദോഷം വരാതിരിക്കണമെങ്കിൽ യുദ്ധത്തിനു സദാ സന്നദ്ധമായിരിക്കണമെന്നും, ഇതിലേക്കു വേണ്ടിവരുന്ന കൂടുതൽ ധനം മററുള്ള എല്ലാ കാര്യങ്ങളിലും ലോഭിച്ചും നാട്ടിലെ ധനപുഷ്ടിയെ ഏതുവിധവും വർദ്ധിപ്പിച്ചും ഉണ്ടാക്കിക്കൊള്ളണമെന്നും, ഫ്രെഡറിക്കു സ്ഥാപിച്ച ഒരു തത്വമാണു് അവർ ഇന്നുവരെ പിന്തുടന്നിട്ടുള്ളതു്. രാജാവിന്റെ ഈ ഉദ്ദേശം സഫലമാകുന്നതിനു് ചൊല്പടിക്കു കാര്യം നടത്തുന്ന മന്ത്രിമാർ ഉണ്ടായിരിക്കത്തക്കവണ്ണം, നാട്ടുകാരിൽ പ്രമാണികളായവരെ സൈന്യത്തിൽ ഉദ്യോഗസ്ഥന്മാരായും മററും നിയമിച്ചു് യുദ്ധസന്നാഹങ്ങളിൽ ഉത്സുകന്മാരാക്കുന്നതിനും അദ്ദേഹം ശ്രമിച്ചുവന്നതു്, പിന്നീടുള്ള കാലത്തു ഒരുമാതൃകയായിത്തീർന്നു. സ്വരാജ്യത്തിനു മേലിൽ ഹാനി സംഭവിക്കാതിരിക്കണമെങ്കിൽ തന്റെ അത്യാഗ്രഹം മാത്രം നിലയ്ക്കു നിറുത്തിയാൽ മതിയാകുമെന്നാകട്ടെ, താൻ ആദ്യമായി യുദ്ധത്തിനിറങ്ങിയതു മുതൽക്കാണു് തന്റെ നിലയ്ക്കു് അപകടം കണ്ടതെന്നാകട്ടെ, ഫ്രെഡറിക്കു വകവെച്ചില്ല.

ഫ്രെഡറിക്കിന്റെ നിശ്ചയം വേണ്ടുംവണ്ണം പ്രയോഗിച്ചു ഫലിപ്പിക്കുന്നതിനു രണ്ടുമൂന്നു പ്രതിബന്ധങ്ങൾ നേരിട്ടതുകൊണ്ടു അതുകുറേക്കാലത്തേക്കു സാധിച്ചില്ല. അദ്ദേഹത്തിനു ശേഷം തൽക്കാലത്തെ ഞെരുക്കംകൊണ്ടു വളരെ ക്ഷീണിച്ചിരുന്ന രാജ്യത്തിനു അവകാശിയായിത്തീർന്ന ഫ്രെഡറിക്ക് വില്യം സുഖാനുഭവങ്ങളിൽ ആസക്തനായിരുന്നതിനാൽ എല്ലാത്തിലും അലസത സാധാരണമായി. വിശേഷിച്ചു്, ഫ്രാൻസിൽ രാജശക്തിയെ എതിർത്തു ജനക്ഷോഭം ഉണ്ടാകയും അതിലേക്കു മററു രാജ്യക്കാരുടെ ദൃഷ്ടിയും ശ്രദ്ധയും തിരിയുകയും ചെയ്തപ്പോൾ, പ്രഷ്യയ്ക്കു പഴയ ഊർജ്ജിതം വേണമോ എന്നുതന്നെ ശങ്കയായി. സ്വല്പകാലത്തേക്കു്, ആസ്ട്രിയായുടെ ഉത്സാഹത്തിൽ രാജാധികാരത്തെ പുനഃസ്ഥാപിക്കുന്നതിനായി ഫ്രാൻസിനോടു യുദ്ധത്തിനു ചെന്നെങ്കിലും, പ്രഷ്യാരാജാവു് അക്കാര്യത്തിൽ ആസ്ട്രിയായെപ്പോലെ ബദ്ധശ്രദ്ധനായിരുന്നില്ല. റഷ്യ പോളൻഡിൽ ഒന്നുകൂടി കൈവെക്കുവാൻ ഒരുങ്ങുന്നുവെന്നറിഞ്ഞു് പ്രഷ്യ ഇതിനിടയിൽ തന്നെ ആസ്ട്രിയായോടു ചേർന്നു് സാധുക്കളായ പോളൻഡുകാരെ മേലിൽ ആരും ഉപദ്രവിക്കാതെ നോക്കണമെന്നു നിശ്ചയം ചെയ്തിച്ചു. എന്നാൽ റഷ്യ ഈ ഭീഷണി വകവെയ്ക്കയില്ലെന്നു കണ്ടപ്പോൾ ആ

വശത്തുനിന്നു തന്നതായി ഒരു പങ്കുപറ്റുന്നതിനും പ്രഷ്യ അതുപോലെ തന്നെ തയ്യാറായിരുന്നു. ഫ്രെഞ്ചുയുദ്ധത്തിൽ നിന്നും ആസ്ത്രിയ ഒരു വിധം പിൻവാങ്ങിയപ്പോൾ പോളണ്ടു പങ്കിട്ടതിൽ തന്റെ അവകാശം വിസ്മരിച്ചുകളഞ്ഞതിനെപ്പറ്റി ഈർഷ്യ കാണിച്ചു. മറ്റു രണ്ടു കൂട്ടരും ആസ്ത്രിയായെ സമാധാനപ്പെടുത്തുവാൻ പോളണ്ടിന്റെ ശേഷിച്ച ഭാഗങ്ങളും പങ്കുവെച്ചു കളയാമെന്നു സമ്മതിച്ചു. ഇങ്ങനെ പോളണ്ടിന്റെ കഥയും അവസാനിച്ചു. എന്നാൽ ഈ രാജ്യചോരന്മാർക്കുള്ള ശിക്ഷ പുറകെ എത്തുന്നുണ്ടായിരുന്നു. കട്ടവനെ 'കിട്ടവൻ' പിടിക്കുന്ന സമ്പ്രദായത്തിൽ, സ്വതേ ക്ഷീണിച്ചും ഭിന്നിച്ചും ഇരുന്ന ഒരു പുരാതന സമുദായത്തെ ഒരു വിധത്തിലും നന്നാക്കുവാൻ സമ്മതിക്കാതെ, പുറകെ നടന്ന് അവരുടെ സ്വാതന്ത്ര്യം നശിപ്പിച്ച ഈ കള്ളന്മാരെ ഓടിച്ചിട്ടു പിടിക്കുവാൻ, ഫ്രാൻസിലെ സമുദായനേതാവായിത്തീർന്ന നെപ്പോളിയൻ പുറപ്പെട്ടു. ഇദ്ദേഹം ആസ്ത്രിയായെ പലതവണയും തോല്പിച്ചു മടക്കി പുറംദിക്കുകളിലുള്ള അധികാരം നശിപ്പിക്കയും, അതുവരെ അതിനുണ്ടായിരുന്ന പേരും മഹിമയും ഇല്ലാതാക്കയും ചെയ്തു. പ്രഷ്യ കുറച്ചുകാലം നിർബ്ബാധമായിക്കഴിഞ്ഞുവെന്നു തന്നെയല്ല, ആദ്യം പടിഞ്ഞാറുവശത്തു നെപ്പോളിയൻ കൊടുത്തതായ രാജ്യംകൊണ്ടു പൂർവ്വാധികം പ്രബലപ്പെട്ടു. എന്നാൽ, ഇവിടെയും പഴയമട്ടു തുടന്ന്, തനിക്കു തൃപ്തിയായപ്പോൾ പ്രഷ്യാരാജാവു നെപ്പോളിയനോടെതിർക്കുവാൻ മുതിരുകയാൽ അദ്ദേഹത്തിന്റെ മർദ്ദനമേറ്റു ഉടൻ തന്നെ ക്ഷീണിക്കയും ചെയ്തു. രാജധാനിയിൽ കടന്നു നെപ്പോളിയൻ രാജകുടുംബത്തെയും നാട്ടുകാരെയും വേണ്ടുവോളം അപമാനിച്ചുവെന്നു മാത്രമല്ല, ആ പോക്കിൽ കിഴക്കോട്ടുചെന്നു പഴയ പോളണ്ടിനെ വീണ്ടും ഒന്നിച്ചുചേർത്ത് അതിനു പുതിയ ജീവൻ കൊടുക്കയും ചെയ്തു.

നെപ്പോളിയൻതന്നെ, ഇക്കൂട്ടത്തിലുള്ള ഒരു പരാക്രമിയേ ആയിരുന്നുള്ളു. അദ്ദേഹത്തിന്റെ ശക്തി ക്ഷയിച്ചതോടുകൂടി പഴയ രാജകുടുംബങ്ങൾക്കു വീണ്ടും തലയെടുക്കാറായി. ആസ്ത്രിയായും പ്രഷ്യയും പണ്ടത്തേതിലും വലിയ പ്രതാപത്തോടുകൂടി ലോകരംഗത്തു പ്രവേശിച്ചു. ഈ പരിണാമത്തിന് ഏറ്റവും സഹായിച്ചതു ബ്രിട്ടീഷ്കാരായിരുന്നു എങ്കിലും യൂറോപ്പിലെ കാര്യങ്ങൾ അവിടത്തെ നേതാക്കന്മാർ നോക്കിക്കൊള്ളട്ടെ എന്നു സമാധാനപ്പെട്ട് അവർ നെപ്പോളിയന്റെ രാജ്യത്തിൽ പങ്കു പറ്റുവാൻ തുനിഞ്ഞില്ല. ആസ്ത്രിയായും റഷ്യയും ആണ് പിന്നീട്ടു കുറെക്കാലത്തേക്കു യൂറോപ്പിലെ പ്രമാണികളായിരുന്നത്. റഷ്യയ്ക്കു ബാൽക്കൻരാജ്യങ്ങളിന്മേലുള്ള ആഗ്രഹത്തിനു നിവൃത്തിമാർഗ്ഗം ആസ്ത്രിയ അനുവദിച്ചുകൊടുക്കുന്നിടത്തോളം

മററു പ്രദേശങ്ങളിൽ അസ്രൂിയായുടെ യുക്തംപോലെ റഷ്യയെക്കൊണ്ടു പ്രവൎത്തിപ്പിക്കുവാനും കഴിഞ്ഞു. ജെൎമ്മനിയെ സംബന്ധിച്ചിടത്തോളം അസ്രൂിയായിലെ ചക്രവൎത്തിയുടെ മേൽക്കോയ്മ അനുവദിച്ചിരുന്നുവെങ്കിലും സ്വശക്തിക്കു കീഴടക്കുവാൻ സാധിക്കാത്ത പ്രഷ്യാ, ബവേറിയ, സാക്സണി മുതലായ ജെൎമ്മൻരാജ്യങ്ങളെ തലയെടുക്കുവാൻ സമ്മതിക്കരുതെന്നേ അസ്രൂിയയ്ക്കു വിചാരമുണ്ടായിരുന്നുള്ളു. ഈ വസ്തുത മനസ്സിലാക്കി, ജെൎമ്മനിയിൽ റയിൻമുതൽ വിസ്ചുലവരെയുള്ള ഉത്തരദേശങ്ങൾക്കധിപതിയായിരുന്ന പ്രഷ്യ, കച്ചവടസംബന്ധമായ ഏൎപ്പാടുകൾക്കു മററു രാജ്യക്കാരെയും അനുകൂലിപ്പിച്ച് ഒന്നിച്ചു ചേൎത്ത് അസ്രൂിയയെ അകററി. വില്യം ഒന്നാമന്റെ ആരോഹണത്തോടുകൂടി അസ്രൂിയായെ നേരിട്ടെതിൎക്കുന്നതിനുകൂടി പ്രഷ്യയ്ക്കു സന്ദൎഭവും സൌകൎയ്യവും സിദ്ധിച്ചു. ഇററലിയിൽ അസ്രൂിയയ്ക്കുണ്ടായിരുന്ന അധികാരങ്ങൾ നശിപ്പിക്കുന്നതിനു് ആ നാട്ടുകാർ ശ്രമിച്ചു യുദ്ധം ചെയ്യുകയും ജയിക്കയും ഉണ്ടായി. അസ്രൂിയായുടെ വിലയ്ക്കും നിലയ്ക്കും ഇടിവുതട്ടിയ ഈ ഘട്ടത്തിൽ പ്രഷ്യയിൽ ബിസ്മാൎക്ക് എന്ന വിഖ്യാതനായ മന്ത്രിപുംഗവൻ പ്രമാണിയായിത്തീൎന്നു. മോട്കെ മുതലായ യുദ്ധശാസ്ത്രപാരംഗതന്മാരുടെ അഭിപ്രായംപോലെ സൈന്യസജ്ജീകരണം നടത്തി, പ്രഷ്യ പോൾവൎഗ്ഗക്കാരിൽ നിന്നും ഉപദ്രവം തട്ടിയ റഷ്യയെ സഹായിക്കാമെന്ന് ഏററുപിടിച്ച്, ആ മഹാശക്തിയുടെ അനുകൂല്യവും സമ്പാദിച്ചു. വഴിയേ ഷെലസ്വിക്ഹോൾസ്റ്റെയിൻ എന്ന പ്രദേശങ്ങളെപ്പററി ഡെന്മാൎക്കിനോടു യുദ്ധം ചെയ്യുവാൻ അസ്രൂിയായെ കൂട്ടുപിടിച്ച്, ജയം നേടിയതിനുശേഷം അവകാശത്തൎക്കം പറഞ്ഞു പിണക്കി അയയ്ക്കുകയും, ഇററലിയിലും അസ്രൂിയയ്ക്കെതിരായി ഫ്രാൻസിനോടു ഒത്താശയ്ക്കൊരുങ്ങുവാൻ ഏൎപ്പാടുചെയ്തു്, അസ്രൂിയായിൽ സൈന്യങ്ങൾ അയച്ചു ജെൎമ്മനിയിൽ അസ്രൂിയയ്ക്കുണ്ടായിരുന്ന സകല അവകാശങ്ങളും വെച്ചൊഴിയുവാൻ സമ്മതിപ്പിക്കയും ചെയ്തു. പ്രഷ്യയ്ക്കു ജെൎമ്മനിയിലെ വിദേശകാൎയ്യങ്ങളിൽ സകല അധികാരവും സംസ്ഥാനങ്ങളുടെ സംഘത്തിൽ അഗ്രാസനവും ലഭിച്ചു. ഫ്രാൻസ് തൽക്കാലം വിരോധിക്കുവാൻ തുനിഞ്ഞില്ലെങ്കിലും താമസിയാതെ യുദ്ധത്തിനു് ഒരുമ്പെടുമെന്നു നിശ്ചയമുണ്ടായിരുന്നതുകൊണ്ടു്, ബിസ്മാൎക്ക് ആ യുദ്ധവും നീട്ടിവെച്ചില്ല. പക്ഷെ, അസ്രൂിയായോടു യുദ്ധം ചെയ്യാൻ പുറപ്പെട്ടപ്പോഴത്തെപ്പോലെ ചില ഗൂഢതന്ത്രങ്ങൾ ഇവിടെയും വേണ്ടിവന്നു. അവയുടെ ഫലമായി ഫ്രാൻസിനെ തോല്പിക്കുന്നതിനും സാധിച്ചു. പ്രഷ്യയിലെ രാജാവു് ജൎമ്മൻചക്രവൎത്തിയായിത്തീരുകയും ചെയ്തു. (൧൮൭൧.)

ഈ സ്ഥാനക്കയററത്തിനും അതിലുപരിയായ മതിപ്പിനും ഇടവരത്തക്കവണ്ണം ജൎമ്മനിയിലുള്ളവരെ പ്രേരിപ്പിച്ചു സഹകരിപ്പിക്കുന്നതിലും, പുറമേയുള്ള രാജ്യക്കാരെ യഥേഷ്ടം ഇണക്കുവാനും പിണക്കുവാനും സാധിച്ചതിലും, ബിസ്മാൎക്കിൻെറ കുടിലതന്ത്രം വേണ്ടുവോളം പ്രകാശിച്ചിരുന്നു. എന്നാൽ, ഏകദേശം അറുന്നൂറുകൊല്ലത്തിലധികം അനാഥമായിക്കിടന്നിരുന്ന ജൎമ്മനിയെ ഏകോപിക്കുന്നതായിരുന്നു ഈ നയത്തിൻെറ ഫലമെന്നുള്ളതു് അദ്ദേഹത്തിൻെറ യശസ്സിനും അടിസ്ഥാനമായിത്തീൎന്നിട്ടുണ്ടു്. വളരെക്കാലമായി വിദേശീയൎക്കു് പോൎക്കളമായിക്കിടന്നിരുന്ന ജൎമ്മനി, തൻെറടം പരിപാലിച്ചതു മാത്രമല്ല, അയൽരാജ്യക്കാർ ബഹുമാനിക്കത്തക്ക വിധത്തിൽ ഒരു സാമ്രാജ്യബന്ധം സ്ഥാപിച്ചതും പ്രഷ്യയുടെ ആഭിമുഖ്യത്തിലായതുകൊണ്ടു്, പ്രഷ്യയിലെ വ്യവസ്ഥിതികൾ ജൎമ്മനിയിൽ പൊതുവെ അനുകരിക്കാൻ ഇടയായി. ഈ ആഭിമുഖ്യത്തിൽ നൂതനമായ വ്യവസായാവേശവും വാണിജ്യസംരംഭവും തുടങ്ങി, വളരെ ചുരുങ്ങിയ കാലത്തിനുള്ളിൽ ജൎമ്മനി ഒരു മഹച്ഛക്തിയാകയുംചെയ്തു. പൂൎവ്വസ്ഥിതിയോൎത്തു സഹതാപത്തോടുകൂടി അനുകൂലിച്ച ഇതരസമുദായങ്ങളെ പിന്നിട്ടു ജൎമ്മനിയുടെ ധനാഗമസ്ഥിതി തുലോം വൎദ്ധിക്കയും, ഓരോ രാജ്യത്തും വ്യവസായത്തിലും വാണിജ്യത്തിലും ജൎമ്മന്മാൎക്കു പ്രാബല്യം സിദ്ധിക്കയും, പില്ക്കാലത്തുണ്ടായ രാഷ്ട്രീയസംസ്ഥാപനങ്ങളിൽ ജൎമ്മൻചക്രവൎത്തിക്കു മററു ഭൂഖണ്ഡങ്ങളിൽകൂടി അവകാശങ്ങൾ സ്ഥാപിച്ചുകിട്ടുകയും ഉണ്ടായി. പൊതുക്കാൎയ്യത്തിനുവേണ്ടി പ്രവൎത്തിക്കുന്ന ഓരോരുത്തൎക്കും അന്യോന്യം വകവെച്ചുകൊടുക്കുന്ന അവകാശങ്ങൾ സ്വശക്തിയാൽ ആവൎജ്ജിക്കപ്പെടുന്നതായും, ഇതര രാജ്യങ്ങളിൽ സാധാരണമായ അന്തഃക്ഷോഭങ്ങളും കക്ഷിവഴക്കുകളും സമുദായശൈഥില്യത്തിൻെറ സൂചനകളായും, അഭൂതപൂൎവ്വമായ ധനാഭിവൃദ്ധിയും സുസ്ഥിതിയും തങ്ങൾക്കു അനുഭൂതമാകുന്നതു സ്വവൎഗ്ഗത്തിനു ദൈവദത്തമായ ഒരു പ്രത്യേക സംഭാവനയായും അടുത്തകാലത്തെ ജൎമ്മന്മാർ വ്യാഖ്യാനിച്ചു തുടങ്ങി. കലാമന്ദിരങ്ങൾ, വ്യവസായശാലകൾ, വാണിജ്യബന്ധങ്ങൾ, ജനപുഷ്ടി, ധനപുഷ്ടി, ബലവൃദ്ധി ഇങ്ങനെ ഓരോന്നിൻേറയും വളൎച്ചകണ്ടു തലതിരിഞ്ഞവർ ലോകം പൂൎവ്വസ്ഥിതിയിൽ ഇരിക്കുന്നതുതന്നെ തങ്ങളുടെ നല്ല മനസ്സും അനുഭാവവും കൊണ്ടാണെന്നു് അന്ധാളിച്ചതിൽ ആശ്ചൎയ്യപ്പെടുവാനില്ലല്ലോ. ആദായകരമായവിധത്തിൽ വ്യവസായങ്ങൾ നടത്തുന്നതിനു് അറിവും പരിചയവും കൂടിവരുന്തോറും ലോകം ഒട്ടുക്കുള്ള ഫലവിഭവങ്ങൾ കീഴ്പ്പെടുത്തിയാൽ മാത്രമേ തങ്ങൾക്കു് ആകാവുന്ന പരിമിതിയാകയൊള്ളുവെന്നും അവൎക്കു ബോദ്ധ്യമായി. ജനസംഖ്യ നാൾക്കുനാൾ വൎദ്ധി

ച്ചുവരുന്തോറും പഴയ കാലങ്ങളിലെപ്പോലെ അടുത്ത രാജ്യങ്ങളിലേക്ക കുടിയേറുന്നതു തന്നെയാണ് യുക്തവും ന്യായവുമായിട്ടുള്ളതെന്ന് അവർ തീരുമാനിച്ചു. വിദേശീയശക്തികളുടെ അപനയംകൊണ്ടു പലകാലങ്ങളായി അധോഗതിയിൽ കിടന്നിരുന്ന ജെമ്മനി ഒരു തലമുറയ്ക്കകം അവയെ പിന്നിടത്തക്ക അഭിവൃദ്ധിയിൽ എത്തിയതു് ആ നാട്ടുകാരോട്ടു ലോകനിയന്താവിനു തോന്നിയ വാത്സല്യവിശേഷം കൊണ്ടെന്നല്ലാതെ എങ്ങനെ വ്യാഖ്യാനിക്കും? ഈ പ്രതാപത്തിന്റെ ഉത്തേജനം അതി നിഷ്ഠുരമായ ശാസനവും, അനൃതമായ പെരുമാററവും, സർവ്വസ്വാതന്ത്ര്യവും നശിപ്പിക്കുന്ന ഭരണരീതികളും മുൻനിറുത്തി, കാട്ടുപിടിച്ചു ചെളിപ്രദേശത്തുസമ്പത്തുകളും വിളയിച്ചു സാമ്രാജ്യപദവിയിൽ എത്തിയ പ്രഷ്യയിൽ നിന്നു സിദ്ധിച്ച സ്ഥിതിക്ക്, ആ നയം തന്നെ മേലിലും ആരാധനീയമായതു് ഹേതുപരമ്പരാക്രമത്തിന്നനുരൂപമെന്നല്ലാതെ പറയാവുന്നതാണോ? ഈ വിജയരഹസ്യം മററുള്ളവർക്കു കൂടി ഉപദേശിച്ചു. ലോകമാസകലം കീഴടക്കുന്നതിന്നല്ലെങ്കിൽ, ഈ നവയൌവനത്തിന്നുള്ള സിദ്ധൌഷധം വയോവൃദ്ധികൊണ്ടു നിർവ്വാണദശയിൽ ലയിച്ചിരുന്ന ഒരു സമുദായത്തിനു മാത്രം പ്രാപ്തമായതെന്തിനെന്നു ന്യായമായി ചോദിക്കാവുന്നതല്ലേ?

ഈ പുതിയ ബോധത്തിന്റെ ഉച്ഛ്രായത്തോടുകൂടി വില്യം രണ്ടാമൻ ബിസ്മാർക്കിനെ തള്ളിനീക്കി ഭരണയന്ത്രത്തിരിപ്പു സ്വയം കയ്യേററു. ആസ്ത്രിയ, റഷ്യ, ഈ രണ്ടു മഹച്ഛക്തികളെയും വശത്താക്കി ഇംഗ്ലണ്ടിനെയും ഫ്രാൻസിനെയും തമ്മിൽ ഭിന്നിപ്പിച്ചു ജർമ്മനിയുടെ മേൽക്കോയ്മ എല്ലായിടത്തും പരത്തുന്നതിനാണ് അദ്ദേഹം ഉദ്യമിച്ചതു്. റഷ്യയെ പാർശ്വം പിടിക്കുവാൻ അതിനെ തുർക്കിയോടു മത്സരിക്കുന്നതിന്നനുവദിക്കാമെങ്കിലും, മററുവിധത്തിൽ റഷ്യയ്ക്കു ബാൽക്കൻ രാജ്യങ്ങളിൽ സ്വാതന്ത്ര്യം അനുവദിക്കുന്നതു് ആസ്ത്രിയയ്ക്കു സന്തോഷമാകയില്ലെന്നു കണ്ടു, സ്വാഭിപ്രായങ്ങൾക്കു വശംവദനായ ആസ്ത്രിയാ ചക്രവർത്തിയെത്തന്നെ അനുകൂലിച്ചും, റഷ്യയേയും ബ്രിട്ടൻ, ഫ്രാൻസ് മുതലായ മററു ശക്തികളേയും കബളിപ്പിച്ചും, തുർക്കിയിൽ ഒരു രക്ഷിതാവിന്റെ നിലയിൽ കോയ്മ സ്ഥാപിച്ചു. റയിൻ നദി മുതൽ പെർഷ്യൻ ഉൾക്കടൽ വരെയുള്ള ഭൂഭാഗത്തിൽ ഒരു സമ്രാട്ടിന്റെ സ്വാതന്ത്ര്യം വില്യം കയ്ക്കലാക്കി. എന്നാൽ അത്യന്തബന്ധുവായ ഇററലി കുറേക്കാലം ഇതിന്നനുകൂലിച്ചെങ്കിലും ക്രമേണ തുർക്കിയോടും ആസ്ത്രിയായോടും ഭിന്നിക്കയാൽ ആ രാജ്യവുമായിട്ടുള്ള സഖ്യം ശിഥിലമായതും, ജർമ്മനിയുടെ ദുരഹങ്കാരചേഷ്ടകൾ കൊണ്ടു പീഡിതനായ റഷ്യാ ചക്രവർത്തി, ഫ്രാൻസിനോടും, ഫ്രാൻസ് ബ്രിട്ടനോടും,

സഖ്യം ചെയ്തു കൂട്ടക്കൂടിയതും, കൈസരുടെ ദുരുദ്ദേശങ്ങൾക്കു് അചിരേണ പ്രതിബന്ധകമായും പര്യവസാനിച്ചു. യൂറോപ്പിലെ സമാധാന രക്ഷയ്ക്കു താൻ ഉടമ്പെട്ടുനില്ക്കുന്ന ഭാവത്തിൽ മററു മഹച്ഛക്തികളുടെ ശ്രദ്ധയെ നാനാദിങ്മുഖങ്ങളിൽ കേന്ദ്രീപ്പിക്കയും, സമാധാനപരമായ ജീവിതത്തിനും ജ്ഞാനാഭിവൃദ്ധിക്കം വേണ്ടി പ്രയത്നിക്കുന്ന സമ്പ്രദായത്തിൽ ഘോരസമരത്തിനു കാലിട്ടുകയും, ചെയ്തതിലാണു് കൈസരുടെ ദുർന്നയം പ്രത്യക്ഷപ്പെടുന്നതു്. ഇതിനുവേണ്ടി അദ്ദേഹം അന്നുവരെ ഉടംപെട്ടിട്ടുള്ള നിബന്ധനകൾ തൃണീകരിച്ചു, മനുഷ്യസാധാരണമായ നീതിന്യായങ്ങളെ ധിക്കരിച്ചു, ദൈവാനുകൂല്യത്തെ വ്യഭിചരിപ്പിച്ചു. ഇതിന്മണ്ണമുള്ള സംരംഭങ്ങളിലാണു് ലോകനീതിയുടെ സുസ്ഥിതിയെ നാം പരിശോധിക്കുന്നതു്. അതുകൊണ്ടാണു് ഈ യുദ്ധത്തിൽ നമുക്കുണ്ടായ വിജയം വിശേഷിച്ചും സ്തുത്യർഹവും അനുമോദകവും ആയിത്തീർന്നിരിക്കുന്നതു്.

ഓരോ സമുദായത്തിനും സ്ഥായിയായ ചില മഹൽഗുണങ്ങൾ ഉണ്ടു്. അപ്രകാരമുള്ള മഹത്വം കൊണ്ടു മാത്രമേ അതു ജീവിതസമരത്തിൽ നിലനിന്നുപോരുന്നുള്ളു. എത്രയോ സമുദായങ്ങൾ, ഈ മാതിരിയിലുള്ള സ്ഥായിഗുണമില്ലായ്കയാൽ, കൈയൂക്കിൻെറ മിടുക്കുകൊണ്ടു തൽക്കാലം വിജയവും സാമ്രാജ്യപദവിതന്നെയും കൈക്കലാക്കുവാൻ സാധിച്ചിട്ടും, ഉൾബലം ക്ഷയിച്ചു ശിഥിലമാകയും അന്യസമുദായങ്ങൾക്കു കീഴടങ്ങുകയും ചെയ്യേണ്ടിവന്നിട്ടുണ്ടു്. ആൾബലം വർദ്ധിക്കുമ്പോൾ അടുത്തുള്ള സമുദായങ്ങളോടു മല്ലിടുകയെന്നതു ജീവികൾക്കെല്ലാം പൊതുവേയുള്ള ഒരു വാസനയാണു്. ചിലവ വെറും നാശവൃത്തികളിലുള്ള അഭിരുചികൊണ്ടായിരിക്കാം; ചിലവ നിത്യതയ്ക്കുള്ള അദ്ധ്വാനം കൊണ്ടായിരിക്കാം; മററു ചിലവ മതത്തിൻെറയൊ ജ്ഞാനത്തിൻേറയോ മററു ശ്രേയസ്കരമായ നേട്ടങ്ങളുടേയൊ സർവ്വമാന്യതയെ പൊതുവെ പ്രദർശിപ്പിക്കുന്നതിനായിരിക്കാം; എല്ലാം അതതിനു നിശ്ചിതമായ ചില മാർഗ്ഗങ്ങളിൽക്കൂടി സഞ്ചരിച്ചു് അവസാനകക്ഷ്യയിൽ എത്തുന്നു. ഈ ഗതിക്കു ദൈവത്തിനെ പഴിക്കാവുന്നതുപോലെതന്നെ ഓരോരിക്കൽ അനുഭൂതമാകുന്ന മഹത്വവും ദൈവത്തിൻെറ പക്ഷപാതമായി വ്യാഖ്യാനിക്കാവുന്നതാണു്. എന്നാൽ മനുഷ്യൻെറ ജ്ഞാനം വർദ്ധിച്ചതോടുകൂടി, ദൈവത്തിൻെറ സുവിശേഷമായ ലക്ഷണം ശാശ്വതത്വവും അനശ്വരത്വവുമാണെന്നു് ബോദ്ധ്യം വന്നിട്ടുള്ള സ്ഥിതിക്കു്, അത ഒരംശംകൊണ്ടു മാത്രമേ ദൈവായത്തമായ മഹത്വം സമുദായ ഗതിയിൽ തെളിയുന്നുള്ളുവെന്നുതന്നെ വാദിക്കേണ്ടിയിരിക്കുന്നു. ഓരോ ജീവിക്കും ഓരോ പ്രയോജനം ദൈവസങ്കല്പ

ത്തിൽ ഉണ്ടെന്നു പറയുന്നതു സമുദായങ്ങളെ സംബന്ധിച്ചും വാസ്തവമത്രെ. മനുഷ്യൻ ജീവനാശംകൊണ്ടു തിരോധാനം ചെയ്യുന്നതുപോലെ സമുദായങ്ങൾക്കും നാശമുണ്ടെന്നു വാദിക്കാമെങ്കിൽ, ധീരകൃത്യങ്ങൾകൊണ്ടോ, സൽഗ്രന്ഥങ്ങൾ കൊണ്ടോ സ്വവർഗ്ഗോന്നമനത്തിനു സഹായിച്ചിട്ടുള്ള മഹാന്മാർ യശശ്ശരീരന്മാരായി ജീവിക്കുന്നപോലെ ലോകാഭിവൃദ്ധിക്കു ഹേതുവായിത്തീർന്നിട്ടുള്ള സമുദായങ്ങളും പിൽക്കാലത്തു ജീവിക്കുന്നുണ്ടു്. ആത്മാവു ദേഹം മാറി തുടരെത്തുടരെ ലോകത്തിൽ സഞ്ചരിക്കുന്നതുപോലെയാണു് സമുദായങ്ങളും അതതിന്റെ പ്രവൃത്തിഫലംപോലെ രൂപഭേദപ്പെട്ടു കാണുന്നതു്.

ജെർമ്മന്മാർ കൈയൂക്കുകൊണ്ടു റോമാസാമ്രാജ്യത്തെ നശിപ്പിച്ചു. അവരിൽ പലവർഗ്ഗക്കാരും ആ സാമ്രാജ്യത്തിലെ സ്ഥായിഗുണങ്ങൾ കൈക്കൊണ്ടു. അവരിൽ സ്ഥായിഗുണങ്ങൾവിടാതെ സൂക്ഷിക്കയും നവീനാശയങ്ങളെ സംസ്കരണത്തിനുമാത്രം ഉൾക്കൊള്ളുകയും ചെയ്ത ഫ്രാങ്ക്സ് സർവ്വത്തിനും അധിപന്മാരായി. അവർക്കു സ്വയമേ ശാശ്വതമായ ഒരു ഗുണം ഉണ്ടായിരുന്നില്ലെങ്കിലും, റോമാസാമ്രാജ്യത്തിന്റെ ഛായയെ അവർ പുനർജ്ജീവിപ്പിച്ചു. ക്രിസ്തീയവ്യവസ്ഥിതികളെ അവർ പ്രചരിപ്പിച്ചു. എന്നാൽ അവർ തള്ളിക്കയറി അടുത്ത പ്രദേശങ്ങളിൽ പ്രവഹിച്ചതോടുകൂടി അവിടങ്ങളിൽ നിന്നും കുത്തിയിളക്കിയ കാടും പടലും എല്ലായിടവും നിറഞ്ഞു. ഫ്രാങ്ക്സിന്റെ ശക്തി ഇതോടുകൂടി ക്ഷയിച്ചുവന്നപ്പോൾ പഴയ കൂട്ടിന്റെ ഗുണം ഓരോ ഉലയിൽ വെച്ചൂതിമാററു കൂടിവന്നു. ജെർമ്മനിയും ഇററാലിയും റോമാസാമ്രാജ്യത്തിന്റെ മഹിമയെ നിലനിറുത്തിപ്പോന്നു. അവ തമ്മിൽ ശണ്ഠകൂടി ഓരോന്നും ക്ഷീണിച്ചുവന്നു. ജെർമ്മന്മാർ അടുത്ത ദേശങ്ങളിൽ പ്രവേശിച്ച കൂട്ടത്തിൽ പ്രഷ്യയിലും ആസ്ത്രിയയിലും രണ്ടു നവീന കേന്ദ്രങ്ങൾ ഉണ്ടായി. അവയിൽ ആസ്ത്രിയ ആദ്യവും പ്രഷ്യ പിന്നീടും ജെർമ്മനിയിൽ സാമ്രാജ്യകേന്ദ്രം സംസ്ഥാപിച്ചു. ആസ്ത്രിയ പലമാതിരി ഏർപ്പാടുകൾ കൊണ്ടും അന്തക്ഷോഭങ്ങൾകൊണ്ടും ജെർമ്മനിയെ പീഡിപ്പിച്ചതിന്റെ ഫലമായി പ്രഷ്യയ്ക്കു് ഒരു നിലകിട്ടി. അതിന്റെ മഹിമയ്ക്കടിസ്ഥാനമായ ഭള്ളും ദ്വേഷ്യവും ജെർമ്മനിയെ ആവേശിച്ചു; സ്വയമേ ബലംതന്നെ ജയമായിക്കരുതിയിരുന്ന ഒരു വർഗ്ഗക്കാർ, അവരുടെ ചിരപരിചയംകൊണ്ടും പരിതഃസ്ഥിതികളുടെ ഗതിവിശേഷംകൊണ്ടും, ബലത്തെത്തന്നെ കാര്യമായി ആരാധിക്കുന്നതിനും, അതിന്റെ മഹത്വത്തെ പ്രയോഗിച്ചുകാണിക്കുന്നതിനും ഒരുമ്പെട്ടു. അല്ലാതെ, സ്ഥായിയും ശാശ്വതവുമായ ലോകഗതിക്കുവേണ്ടി പരിശ്രമിക്കുന്നതിൽ മാത്രം അവർ തൃപ്തരായില്ല. മററുള്ളവർക്കു സൂക്ഷ്മമായ

ദൈവമതത്തെത്തുറന്നു കാണിച്ച തത്വജ്ഞാനവും വിജ്ഞാനകലകളും അർത്ഥവാദങ്ങളും അനുഭവങ്ങളും ഇവരുടെ അല്പത്വംകൊണ്ടു വിപരീത ഫലത്തിനു സഹായിച്ചു. പരമതത്വത്തിന്റെ രഹസ്യം ബോധമുണ്ടെന്നു് അഹങ്കരിച്ചു് അതിനുവേണ്ട സാമഗ്രികളെ സ്വാർത്ഥപ്രവർത്തനത്തിനു പ്രയോഗിച്ചതിൽ ജെർമ്മനിക്കുവന്ന അനുഭവം ലോകഗതിയിൽ പലതവണയും ദൃഷ്ടാന്തപ്പെട്ടുള്ളതത്രെ; എന്നാൽ അതിന്റെ ഈ സമർത്ഥനം ആധുനിക സമുദായങ്ങളുടെ വ്യാമോഹങ്ങളെ നിവാരണം ചെയ്യുന്നതിനു സഹായമായി ദൈവം സങ്കല്പിച്ചതാണെന്നുതന്നെ പറയേണ്ടിയിരിക്കുന്നു.

---

## ൨. യുദ്ധബീജങ്ങൾ.

ജെർമ്മന്മാർക്കു പ്രധാനമായി മൂന്നു വാദങ്ങളാണുണ്ടായിരുന്നതെന്നു മുമ്പു പറഞ്ഞുവല്ലോ. അവരുടെ എണ്ണം വർദ്ധിക്കുന്നതിനു തക്കവണ്ണം കുടിപാർപ്പിനും ജീവിതോപായങ്ങൾക്കും സ്ഥലമില്ലെന്നായിരുന്നു മുഖ്യമായ വാദം. അതിനു് നിവൃത്തി അടുത്തും അകലത്തും ഉള്ള അന്യദേശങ്ങളെ കൈവശപ്പെടുത്തുന്നതാണെന്നുതന്നെ അവർ തീരുമാനിച്ചു. അത്ഭുതപൂർവ്വവും അനന്യസാധാരണവും ആയ സമുദായോൽഗതിയും അതിനുവേണ്ട സാമഗ്രികളും സ്വയം ആർജ്ജിച്ചിട്ടുള്ള സ്ഥിതിക്കു്, തങ്ങളുടെ അഭിവൃദ്ധിക്കും ബലപുഷ്ടിക്കും അടിസ്ഥാനമായ തത്വങ്ങൾ പ്രയോഗിച്ചു സ്വവർഗ്ഗോന്നതി സാധിക്കുന്നതോടുകൂടി, ലോകത്തിനു മുഴുവൻ തന്നെ ഒരു നവ്യജീവൻ പ്രദാനം ചെയ്യാൻ അവർക്കു ബാദ്ധ്യതയുള്ളതായിട്ടാണു് അവർ ഭാവിച്ചതു്. സൂക്ഷ്മസ്ഥിതികൾ അറിയാവുന്ന എല്ലാ സമുദായങ്ങളും ഈ ദൈവസങ്കല്പത്തിനു സസന്തോഷം കീഴടങ്ങാതിരുന്നാൽ വരുന്ന അനുഭവം ദൈവശിക്ഷയെന്നു സമാധാനിക്കാനേ ഉള്ളു. ആളുകളെ അവരുടെ മനസ്സുകൂടാതെ തന്നെയും നന്നാക്കുന്നതു ദൈവസദൃശന്മാരായ മഹത്തുക്കളുടെ കർത്തവ്യമാണു്. ഈ ന്യായങ്ങളും ഉദ്ദേശങ്ങളും ജെർമ്മന്മാരുടെ സൃഷ്ടിയൊ ഇന്നും ഇന്നലെയും ആയി സ്ഥാപിക്കപ്പെട്ടതോ അല്ല. ലോകചരിത്രത്തിന്റെ നാരായവേരായി സമുദായ പരിണാമത്തിന്റെ നിയന്ത്രണശക്തിയായിക്കാണുന്ന തത്വങ്ങളും ഇവയത്രെ.

ഭൂമിയിൽ ജനങ്ങൾ ആദ്യം വളരെ കുറവായിരുന്നു. യഥേഷ്ടം എവിടെയും സഞ്ചരിച്ചു് ഏകഛത്രാധിപത്യം സ്ഥാപിക്കുന്നതിനു് ഒരു വിഷമവുമില്ലാത്ത ആദിമകാലങ്ങളിൽ അതിനുള്ള മോഹം ആദ്യം

ഉണ്ടായിരുന്നില്ല. മനുഷ്യർ മൃഗക്കൂട്ടങ്ങളെക്കാൾ ഒട്ടും കവിഞ്ഞിട്ടില്ലാത്ത ഈ നിലയിൽനിന്നും കുടുംബസ്ഥാപനവും സ്ഥിരവാസവും ഉണ്ടായി ഓരോ സമുദായങ്ങൾ ഉത്ഭവിച്ചു. അക്കാലത്തെ അറിവിനു തക്കവണ്ണം ഉള്ള ജീവിതവൃത്തികൾ കൊണ്ടു് ഉപജീവനത്തിനു മതിയാകാതെവന്നപ്പോൾ ഓരോ ശാഖകൾ എറങ്ങിത്തിരിച്ചു ദൂരസ്ഥലങ്ങളിലേക്ക പൊയ്ക്കൊണ്ടിരുന്നു. അവർ അന്യസമുദായങ്ങളെ കണ്ടെത്തി ശണ്ഠകൂട്ടുകയും, അവയെ നശിപ്പിച്ചും അടിമപ്പെടുത്തിയും സ്വയം പ്രമാണികളായൊ, അവയ്ക്കു കീഴടങ്ങി നശിച്ചൊ, ഓരോ വിധത്തിൽ പുതിയ സമുദായബീജങ്ങളായി തരംമാറുകയും ചെയ്തുവന്നു. ഈ യാത്ര തുടരെത്തുടരെ ഉണ്ടായിക്കൊണ്ടിരിക്കുന്നതും, അതിലുള്ള അനുഭവങ്ങളും പ്രവൃത്തികളുംകൊണ്ടു് ഒരേ സമുദായാംശങ്ങൾ തന്നെ തമ്മിൽ അറിയാത്തവിധം രൂപഭേദപ്പെട്ടുവരുന്നതും, ഇന്നും ഉദാഹരിക്കാവുന്നതത്രെ. തമ്മിൽതമ്മിൽ ഉള്ള ബലപരീക്ഷയ്ക്കു ശേഷമേ അവനവന്റെ ബലാബലം അവർ അറിയുന്നുള്ളു. മിക്കതും, മററു നിവൃത്തിയില്ലാതെ സഞ്ചരിച്ച സംഘങ്ങളാകയാൽ, ഇപ്രകാരമുള്ള സംഘട്ടനങ്ങളിൽ ഉണ്ടാകുന്ന നാശം ലോകരക്ഷയ്ക്കു വേണ്ടതായിട്ടു തന്നെയാണു് വളരെക്കാലമായി സമാധാനിച്ചുപോന്നിട്ടുള്ളതു്. ഏതു രാജ്യത്തിന്റെ ചരിത്രവും ഇങ്ങനെയുള്ള മത്സരത്തോടുകൂടിയാണു തുടങ്ങുന്നതു്. ആദിമനിവാസികളും വിദേശാഗതന്മാരും തമ്മിൽ ഉള്ള മത്സരം എവിടെയും കാണുന്നു. ഇത്തരത്തിലുള്ള എത്രയോ മത്സരം കഴിഞ്ഞശേഷം പിൽക്കാലത്തെ ഗതിയെ നിയന്ത്രിക്കത്തക്കതായ ഒരു സമുദായം വന്നുചേരുമ്പോഴത്തെ കലാപവും സ്ഥിതിഭേദങ്ങളും മാത്രമേ ചരിത്രത്തിൽ പറയുന്നുള്ളു. അതാണു് ഇന്ത്യാചരിത്രം തന്നെ ആര്യന്മാരുടെ പുറപ്പാടോടുകൂടിത്തുടങ്ങുന്നതു്. ഇന്ത്യാചരിത്രത്തിൽ പിന്നീടുള്ള പ്രധാനഘട്ടങ്ങളും ഇതുപോലെ ഓരോ സമുദായത്തിന്റെ ആവിർഭാവംകൊണ്ടു കുറിക്കുന്നതത്രെ. ഇങ്ങനെയുണ്ടാകുന്ന വർഗ്ഗവൈജാത്യവും സമുദായശൈഥില്യവും സ്ഥായിഗുണങ്ങളെ സ്ഥിരീകരിക്കുന്നതിനു സഹായിക്കുമെങ്കിലും അതിനുവേണ്ട സൌകര്യംപോലും ഇല്ലാത്ത രാജ്യങ്ങളിൽ അലസതയും അനാഥതയും ഉണ്ടാകുന്നു. കഴിഞ്ഞ അമ്പതുകൊല്ലംവരെ ഇന്ത്യയിൽ അങ്ങനെയാണു് കഴിഞ്ഞിട്ടുള്ളതു്. എന്നാൽ ലോകശക്തികളായിത്തീർന്നിട്ടുള്ള സമുദായങ്ങൾ സ്വതന്ത്രപ്പെട്ടശേഷം സ്വരക്ഷയ്ക്കുവേണ്ട ഏർപ്പാടുകൾചെയ്തു സുസ്ഥിതിയെ പുലർത്തി, സ്ഥായിഗുണങ്ങളെ പോഷിപ്പിച്ചു്, ലോകോൽഗതിക്ക വേണ്ട തത്വങ്ങളെ അനുഭവത്തിൽ പ്രതിബിംബിച്ചറിഞ്ഞിട്ടുള്ളവയാണു്. ഈ അർത്ഥത്തിൽ ചരിത്രസംഭവങ്ങൾ സാമാന്യേന ഒരേ ഗതിയിൽ പരിവർത്തനം ചെയ്യുന്നതായിട്ടു വ്യാഖ്യാനിക്കയും ചെയ്യാം.

ലോകചരിത്രത്തിന്റെ ആരംഭവും ഇപ്രകാരമുള്ള ഒരു ഘട്ടത്തിനു പുറകിൽ അന്വേഷിക്കേണ്ട ആവശ്യമില്ല. ജീവിതവൃത്തികൾക്കുപ കരിക്കുന്ന നദീതടങ്ങളിൽ ഓരോ സമുദായങ്ങൾ വർത്തിച്ചു വരികയുന്നു. കൃഷി, നായാട്ട്, കന്നുകാലികളെ വളർത്തുക ഇത്യാദിയാണ് ഇവരുടെ തൊഴിലുകൾ. ഇവരുടെ എണ്ണം കൂടിയിട്ടോ, പുറമെ നിന്നും വന്നു ചേരുന്ന മററു സമുദായങ്ങളുടെ ഞെരുക്കംകൊണ്ടോ ഇക്കൂട്ടർ അടുത്ത ദേശങ്ങളിലേക്കു പ്രവേശിക്കുന്നു. ഇങ്ങനെ തുടങ്ങുന്ന കലാപം തുട രെത്തുടരെ ഏറെക്കാലവും ഏറെ ദൂരവും വ്യാപിച്ചശേഷം സമുദായ സമിതിയിൽ ഒരു നൂതനഘട്ടം ഉണ്ടാകുന്നു. ഇപ്രകാരം പല ഘട്ട ങ്ങൾ മാറിമാറിവരുന്നതാണ് ലോകസ്വഭാവം. ഇത് ഓരോരുത്തന്റെ ജീവിതത്തിലെന്നപോലെ ഓരോ സമുദായത്തിന്റെ ജീവിതത്തിലും കാണുന്നുണ്ട്. ഓരോന്നിലും സ്ഥായിഗുണങ്ങൾക്കു വികാസവും തൻ മൂലം അഭിവൃദ്ധിയൊ വിനാശമൊ ഉണ്ടായിവരുന്നതും കാണാം. ചൈന, ഇന്ത്യ, പെർഷ്യ, ഈജിപ്ത് ഈ രാജ്യങ്ങളിൽ ഫലസമൃദ്ധി കൂടിയതായ നദീതടങ്ങളിൽ തന്നെയാണ് സമുദായജീവിതത്തിന്റെ ഉത്ഭവം. ഇവയ്ക്കിടയിൽ മദ്ധ്യേഷ്യയിലും അറേബ്യയിലും ഉള്ള സമതല ങ്ങൾ ജനസമൂഹങ്ങളുടെ സങ്കേതങ്ങളായിത്തീർന്നു. അവ ഓരോ തര ത്തിലുള്ള വ്യവസായിതികൾകൊണ്ടും പ്രകൃതിപരിചയങ്ങൾകൊണ്ടും ഭിന്നഗുണക്കാരാണെങ്കിലും ജീവിതോപകരണങ്ങൾ അന്വേഷിച്ചു ചെന്നു ചേരുന്നതു മുമ്പുതന്നെ പ്രശസ്തിനേടിയിട്ടുള്ള സമുദായകേന്ദ്രങ്ങളി ലാണ്. പഴയ സമുദായബന്ധങ്ങൾ ഈ മട്ടനത്തോടുകൂടി ഭേദിച്ചു പുതിയ പ്രസ്ഥാനങ്ങൾക്കു കാലിടുന്നു. സ്വാതേയുള്ള ജീവിതവൃത്തി കളിൽ മെച്ചംനേടി പ്രമാണികളായിത്തീർന്ന സമുദായനേതാക്കന്മാർ ഈ തക്കത്തിൽ പുറമേനിന്നു വന്നുചേരുന്ന പ്രതിപക്ഷികളെ എതി ക്കുന്നതിനോ, പ്രായേണ അയൽദേശങ്ങൾ കൈക്കലാക്കി സ്വര ക്ഷയും സമ്പാദ്യവും ദൃഢപ്പെടുത്തുന്നതിനോ, സമുദായത്തെ ശണ്ഡയ്ക്കൊ രുക്കുന്നു. ജനങ്ങൾക്ക് ഇതിൽനിന്നും കൂട്ടത്തിൽ സങ്കടമുണ്ടാകുമ്പോൾ കലാപത്തിന് ഇടയാകയും, അതിന്റെ ഫലമായി സമുദായപ്രമാണി കളുടെ ബലം അധികമാകുകയും ചെയ്യേക്കാം. പുറമേനിന്നു വരുന്ന ഇതരവർഗ്ഗക്കാർക്കു പ്രാധാന്യം കിട്ടുകയാണെങ്കിൽ അവരുടെ അധി കാരം നിലനിറുത്തുന്നതിനും ഇതു തന്നെയാണ് അവർ സ്വീകരിക്കുന്ന ഏകമാർഗ്ഗം. അതല്ല പഴയസമുദായം തന്നെ അയൽ ദേശങ്ങൾ ആക്ര മിച്ചു സാമ്രാജ്യപദവിയിലേക്കു പ്രവേശിക്കുന്നതായാലും ഗതി ഇതു തന്നെ. ഏതുവഴിക്കും ജനസാമാന്യത്തിൽ സ്വാതന്ത്ര്യം ചിലരുടെ ആവ ശ്യത്തിലേക്കായി സമുദായത്തിന്റെ ഘടനതന്നെ വ്യത്യാസപ്പെട്ടുപോ കുന്നതായിട്ടാണ് നാം കാണുന്നത്.

യുദ്ധത്തിന്റെ പുറപ്പാട് ഭ്രുതൃഷ്ണയിൽ നിന്നാണെന്ന് ഇങ്ങനെ പൊതുവെ സമർത്ഥിക്കാം. ഭൂമിയുടെ ആവശ്യം ഉപജീവനസൌകര്യമത്രെ. സമുദായങ്ങളുടെ ആദിഘട്ടത്തിൽ തന്നെ മനുഷ്യവർഗ്ഗങ്ങൾ തമ്മിൽ അന്യോന്യമത്സരത്തിനു ഹേതുവാകുന്ന മറ്റൊരു സംഗതി മതവിശ്വാസങ്ങളിലുള്ള വൈപരീത്യമാണ്. പ്രപഞ്ചതത്വങ്ങളെപ്പറ്റി സൂക്ഷ്മമായ അറിവില്ലാത്തകാലത്തും മനുഷ്യന് വെളിച്ചത്തിൽ സമാധാനവും ഇരുട്ടിൽ ഇടയിളക്കവും സാധാരണമായിരുന്നു. സൌമ്യഗുണമുള്ള വസ്തുക്കൾ അയാളെ ആകർഷിക്കുന്നു. രൌദ്രവും ബീഭത്സവും ആയ സത്വങ്ങളും സംഭവങ്ങളും അയാൾക്ക അസഹ്യമായിത്തോന്നി അയാളെ പീഡിപ്പിക്കുന്നു. ഒന്നിൽ അയാൾക്കുള്ള സന്തോഷംകൊണ്ട് അതിനെ വശ്യപ്പെടുത്തുന്നതിനായി സമാരാധിക്കുന്നു. മറ്റേതിലുള്ള ഭയംകൊണ്ട് അതിന്റെ രൌദ്രതയെ തടയുവാനായി സമാധാനിപ്പിക്കുന്നു. നന്മയുടേയും തിന്മയുടേയും ബീജവും ആദിമതങ്ങളുടെ ഉത്ഭവവും ഇതിലാണു കാണുന്നത്. ഓരോ പ്രദേശത്തിന്റെ പ്രകൃതംപോലെയും അതതു സമുദായത്തിന്റെ ആത്ര്യാചരിഷയംപോലെയും ഈ അധിഷ്ഠാനദേവതകളുടെ തരാതരവും പ്രാബല്യവും മാറിക്കാണാം. ഇവയിലുള്ള വിശ്വാസവും ഇവയുമായുള്ള പെരുമാററവുംകൊണ്ടു സമുദായങ്ങൾക്ക തമ്മിൽ അധികമായ വ്യത്യാസം ഉണ്ടാകുന്നതും സാധാരണമാണ്. ഈ ഭിന്നത്വം ക്രമേണ ഒരേ സമുദായത്തിനിടയിൽ തന്നെ പരക്കുന്നതിനും തന്മൂലം കക്ഷിവഴക്കും അന്തഃഛിദ്രവും പ്രബലപ്പെടുന്നതിനും, സമുദായശക്തിക്കു ഹാനിസംഭവിക്കുന്നതിനും സംഗതിവരുന്നുമുണ്ട്.

മനുഷ്യസമുദായങ്ങൾ തമ്മിലുള്ള അന്യോന്യബന്ധത്തെ നിയന്ത്രിക്കുന്ന മറെറാരു വ്യാപാരമാണ് കച്ചവടം. ലോകത്തിൽ യാതൊരു സ്ഥലത്തും ജീവിതത്തിന് അത്യന്താപേക്ഷിതമായ എല്ലാ സാധനങ്ങളും വിളയുന്നില്ല. വിളവുകൾ ഭൂപ്രകൃതിയുടേയും അന്നന്നത്തെ വിജ്ഞാനപ്രാപ്തിയുടേയും നിലപോലെ സംഭവിക്കുന്നതേയുള്ളു. പ്രകൃത്യാ വിളയുന്ന കായ്കനികളും മത്സ്യമാംസാദി സാധനങ്ങളും ഭക്ഷിച്ചു പരിചയിച്ചവർ തന്നെ പിന്നീട്ടു അവയെ ഉണ്ടാക്കുന്നതിനു തുടങ്ങി. സ്വന്തസ്ഥലത്തുണ്ടാകാത്തവ അയൽദേശങ്ങളിൽ നിന്നും കൈമാററം ചെയ്തു വാങ്ങി അനുഭവിക്കുന്നതിനു ഏറെ കാലതാമസം വേണ്ടിവരുന്നില്ല. സമുദായം ഈ നിലയിൽ എത്തുന്നതിനു സ്വാതന്ത്ര്യധീമാന്മാരായ ഏതാനും സമുദായാംഗങ്ങളുടെ ഉത്സാഹവും പൊതുസമ്മേളനങ്ങൾക്ക സൌകര്യമുണ്ടാക്കുന്ന ഉത്സവാഘോഷങ്ങളും എത്രത്തോളം സഹായിച്ചിരിക്കണമെന്നു നമ്മുടെ പരിചയംകൊണ്ടു തന്നെ

ഊഹിക്കാവുന്നതാണ്. സമാനങ്ങൾ കൈമാററം ചെയ്തു കൂടുതൽ സുഖാനുഭവങ്ങൾ പരിചയിച്ചു കഴിഞ്ഞ ശേഷം ആ ജീവിതസുഖത്തെ പോഷിപ്പിക്കുന്നതിനുള്ള ഉത്സാഹമായി. വ്യാപാരങ്ങളുടെ പരിധി വൎദ്ധിച്ചുവരികയും അതോടുകൂടി ആദായവും സുഖഭോഗങ്ങളിലുള്ള ആസക്തിയും വളരുകയും ചെയ്യുന്നു. കരവഴിക്കും കടൽവഴിക്കും വാണിജ്യബന്ധങ്ങൾ ഏൎപ്പെടുന്നു. സാമാനങ്ങൾ ഉണ്ടാക്കുന്നതിനും ശേഖരിക്കുന്നതിനും സങ്കേതങ്ങളും തൊഴിലാളികളും ഉണ്ടാകുന്നു. ഇങ്ങനെ ദൂരസ്ഥലങ്ങളോടു ബന്ധപ്പെടുന്നതിന് ഇടയായിത്തീരുന്നതു് ഏതു സമുദായത്തിനും ഉൽക്കർഷഹേതുകമത്രേ. എന്നാൽ ഇതിൽ നിന്നു തന്നെ മത്സരത്തിനും കലഹത്തിനും കൂടി ഇടയാകുന്നുണ്ടെന്നും ഓൎമ്മിക്കേണ്ടതാണ്. അന്യദേശങ്ങളുമായിട്ടുള്ള വ്യാപാരങ്ങൾക്കു കൂടുതൽ സൌകൎയ്യവും ആദായവും ഉണ്ടാകത്തക്കവണ്ണം കച്ചവടം നടക്കുന്ന നഗരങ്ങളിലും അവ കേന്ദ്രങ്ങളായ രാജ്യങ്ങളിലും മേലധികാരം സ്ഥാപിക്കുന്നതിനുള്ള മോഹത്തോടുകൂടി ഓരോ ദേശക്കാർ തമ്മിൽ മല്ലിടുന്നതിനും ഈ സംഗതി തന്നെ മതിയാവുന്നു. എന്നു തന്നെയല്ല, സമുദായത്തിൻെറ ക്ഷേമാഭിവൃദ്ധിയിൽ വാണിജ്യത്തിൻെറ പ്രാധാന്യം മനസ്സിലാക്കിയിട്ടുള്ള എല്ലാവരും ഈ അധികാരത്തിന് അഗ്രഹിച്ചു പുറപ്പെടുന്നതു സാധാരണമാകയാൽ തന്മൂലമുള്ള യുദ്ധങ്ങൾക്കു് അവസാനമുണ്ടാകുന്നതല്ല. തന്നാട്ടിൽ തന്നെ വിദേശബന്ധം അത്യം ഐക്യത്തിനും മമതയ്ക്കും ഇടയാക്കുന്നുവെങ്കിലും ക്രമേണ അന്തഃഛിദ്രങ്ങൾ ഉത്ഭവിക്കാതെ ഇരിക്കുന്നില്ല. കച്ചവടവഴിക്കു അന്യോന്യ ബന്ധമുള്ള രാജ്യങ്ങൾ തമ്മിൽ ജ്ഞാനവിജ്ഞാനകലകൾ, സമുദായാചാരങ്ങൾ, മതതത്വങ്ങൾ, രാഷ്ട്രീയവ്യവസ്ഥിതി മുതലായവയിൽ ഐകരൂപ്യം വരുന്നതിനിടയായിത്തീരുന്നു. ഇവയുടെ ആവിർഭാവം സമുദായത്തിൻെറ സുസ്ഥിതിക്കു ഹാനികരമായിക്കരുതുന്ന അനവധി ജനങ്ങൾ പുതിയ പ്രസ്ഥാനങ്ങളെ ബലാല്ക്കാരമായിത്തന്നെ എതിൎക്കുകയും സമുദായത്തെ ഭിന്നിപ്പിക്കുകയും ചെയ്തേക്കാം.

ഈ മൂന്നു ബന്ധങ്ങളെ അടിസ്ഥാനപ്പെടുത്തിയാണ് സാമാന്യേന സമുദായങ്ങൾ തമ്മിലുള്ള പെരുമാററം ഉണ്ടാകുന്നതു്. ഓരോ സമുദായവും ഭൂഭാഗങ്ങളിൽ എവിടെയെങ്കിലും സ്ഥിരവാസം തുടങ്ങിയതിനു ശേഷമേ അന്യോന്യം സമാധാനപരമായ ഇടപാടുകൾ വൎദ്ധിക്കുവാൻ സംഗതിയുള്ളു. ആൾബലം കുറവായ പ്രദേശങ്ങളിലേക്കു ബന്ധമുള്ള മററു സ്ഥാനങ്ങളിൽ നിന്നും ആളുകൾ ചെന്നു ചേരുന്നതു സൎവ്വസാധാരണമാണ്. ഒട്ടൊക്കെ അവൎക്കൊണ്ടുള്ള ആവശ്യം

പ്രമാണിച്ചു മററുരാജ്യക്കാർ ക്ഷണിച്ചു കൊണ്ടുപോകുന്നതായിരിക്കും. ക്രമേണ അവർ സ്വമേധയായി ചെന്നു കയറുവാൻ തുടങ്ങുന്നു. ഇങ്ങനെ പുറമേ നിന്നും വരുന്നവരെ തങ്ങളോടുചേർത്ത് ഏകോപിക്കുന്നതിനു ശക്തിയുള്ള സമുദായങ്ങൾക്ക് ഇതുകൊണ്ടു ദോഷം വരുന്നില്ല. ചിലപ്പോൾ വന്നുചേരുന്നവരുടെ ബലാധിക്യവും മറെറ സമുദായത്തിന്റെ ബലഹീനതയും സ്വാതന്ത്ര്യത്തിനു ദോഷമായും തീർന്നേക്കാം. അഥവാ ആഗതന്മാർ ആദ്യമേ ബലാല്ക്കാരമായിത്തന്നെ കൈയേററത്തിനു മുതിർന്നുചെന്നുംവരാം. ഇങ്ങനെ സ്വശക്തിയെവിനിയോഗിക്കുന്നതും വ്യാപിപ്പിക്കുന്നതും ഒരു സമുദായത്തിന് എന്നും ഗുണകരമായിരിക്കുമെന്നു പറവാൻ തരമില്ല. ചെലവാകുന്ന ശക്തിയെ വീണ്ടെടുക്കുന്നതിനു കരുത്തും, അധികാരം വ്യാപിക്കുന്നതോടുകൂടി സ്വന്തമായ വ്യവസ്ഥകളെ നവീകരിച്ചു പുഷ്ടിപ്പെടുത്തുന്നതിനുള്ള വിവേകവും ഉള്ള സമുദായങ്ങളാണ് ഈ വഴിക്കു നന്നാകുന്നത്. അല്ലാത്തവ ഇങ്ങനെ ക്ഷയിച്ചിട്ടുള്ളതിനും ലക്ഷ്യങ്ങൾ കാണുന്നുണ്ട്. ഉടനെ ക്ഷയിച്ചില്ലെങ്കിലും, ദേഹം ക്ഷീണിക്കുമ്പോൾ ദഹിക്കാത്ത ഭക്ഷണം കഴിച്ചാലുള്ളപോലെ, പോഷണം നിലച്ചു ക്രമേണ പൂർവ്വസ്ഥിതിയിൽ നിന്നും തെററി സമുദായശക്തി അചിരേണ ഭിന്നിക്കുന്നതിന് ഇടയാകുന്നു.

ഭൂതൃഷ്ണ കച്ചവടത്തിലും വ്യവസായത്തിലും പ്രവർത്തിച്ചു സമാധാനപരമായ കുടിയേററത്തിലോ ബലാല്ക്കാരമായ സമരത്തിലോ പര്യവസാനിക്കുന്നതുപോലെ മതാസക്തിയിലും രൂപഭേദമോ വ്യക്തിഭേദമോ കാണുന്നുണ്ട്. ഇല ആരാധിക്കുന്നവരും കമ്പ് ആരാധിക്കുന്നവരും തമ്മിലുള്ള മത്സരംപോലെ, ഹിന്ദുക്കൾ, മഹമ്മദീയർ, ക്രിസ്ത്യാനികൾ മുതലായ മതക്കാർ തമ്മിലും, അവക്കുള്ളിൽ തന്നെ ഓരോ കക്ഷികൾ തമ്മിലും യുദ്ധമുണ്ടായിക്കൊണ്ടിരുന്നു. ലോകവിജ്ഞാനം വർദ്ധിച്ചതോടുകൂടി ഇപ്രകാരമുള്ള മത്സരങ്ങളിൽ അർത്ഥമില്ലെന്നു മനസ്സിലാക്കി ഭിന്നമതക്കാർ മതപ്രവർത്തനത്തിനായി മത്സരിക്കുകയില്ലെന്ന് പരബോധ്യം വന്നിട്ടുണ്ടെങ്കിലും ഈ വഴക്ക് ഏറക്കുറെ മററുഭാവങ്ങളിൽ നിലനിന്നുപോരുന്നുണ്ട്. മതം ദൈവപരമായ ജ്ഞാനത്തെ മാത്രമല്ല, ലോകചര്യയ്ക്കാസ്പദമായ വിജ്ഞാനത്തേയും സന്മാർഗ്ഗബോധത്തേയും നിയന്ത്രിക്കുന്ന ശക്തിയാണ്. അതുകൊണ്ടു മതപ്രചരണത്തിൽ അന്തർഭവിച്ചിരിക്കുന്ന തത്വം ലോകവ്യവസ്ഥിതിയേയും അതിനാസ്പദമായ തത്വങ്ങളേയും പററിയുള്ള ഒരു പ്രത്യേകജ്ഞാനത്തെ വ്യാപരിപ്പിക്കുകയത്രെ. ഇങ്ങനെ നോക്കുകയാണെങ്കിൽ അഭിപ്രായവ്യത്യാസത്തെ ആസ്പദമാക്കി നടത്തുന്ന എല്ലാ മത്സരങ്ങളും ഈ ഗണ-

ത്തിൽ ചേരുന്നു. ഒരു സമുദായത്തിൽ കൂട്ടുകുടുംബജീവിതം നിലനിന്നു പോരുന്നുണ്ടായിരിക്കാം; മററൊന്നിൽ വിധവകളുടെ പുനർവിവാഹം അനുവദിക്കുന്നില്ലായിരിക്കാം. ഇവയെ അന്യസമുദായക്കാർ നികൃഷ്ടമെന്നൊ കഷ്ടമെന്നൊ ഭത്സിച്ചു യുദ്ധത്തിനു മുതിരുന്നതുപോലെയാണു് മതപ്രചരണത്തിലുള്ള മത്സരങ്ങളും. ഈ മാതിരി നടപടികൾ ഓരോ സമുദായത്തിലും ഗാഢമായിപ്പരിചയിച്ചു് അവ സമുദായജീവന്റെ നാഡികളായിത്തീർന്നിരിക്കുന്നുവെന്നു ബോധമുള്ളവക്കു് അവയെ നിരാകരിക്കുന്നതു സമുദായബന്ധത്തെത്തന്നെ നശിപ്പിക്കുന്നതായിട്ടേ തോന്നുകയുള്ളു. ഇതുപോലെയാണു് മാറേറാരോ നടപടികളെപ്പററിയുള്ള ആക്ഷേപങ്ങളേയും വ്യാഖ്യാനിക്കേണ്ടതു്; ഈ അത്ഥത്തിലാണു് മതവഴക്കുകൾ ഇപ്പോഴും നടക്കുന്നുണ്ടെന്നു പ്രസ്താവിച്ചതും.

ആഹാരാദി വിഷയങ്ങളിലുള്ള പതിവുകൾ, സമുദായജീവിതത്തിലുള്ള പെരുമാററങ്ങൾ, ഭരണരീതികളെപ്പററിയുള്ള വിശ്വാസങ്ങൾ, വ്യവസായവിഷയങ്ങളിലുള്ള പരിചയങ്ങൾ ഇവയെ തീരെ നിന്ദിച്ചു മററുള്ളവരുടെ രീതികളെ പ്രതിഷ്ഠാപിക്കുവാനുള്ള ശ്രമവും ഇതിനേക്കാൾ വ്യത്യസ്തമായിട്ടുള്ളതല്ല. പരിഷ്കൃതന്മാരെന്നും അപരിഷ്കൃതന്മാരെന്നും പറയുന്നതിൽ ഉദ്ദേശിക്കുന്ന അത്ഥവും ഇത്രമാത്രമേയുള്ളു. ലോകവ്യവസ്ഥിതിക്കു അത്യാവശ്യമെന്നു ഭൂരിപക്ഷം ജനങ്ങളോ പ്രബലന്മാരായ ഒരു കൂട്ടരോ സങ്കല്പിച്ചിട്ടുള്ള നടപടികളും വിശ്വാസങ്ങളും ഇല്ലാത്തവരെ അവർ അപരിഷ്കൃതന്മാരെന്നു പറയുന്നു. അങ്ങനെയുള്ളവരെ സ്വാഭിപ്രായത്തിലേയ്ക്കു് ആനയിക്കുന്നതിനുള്ള ഉത്സാഹമത്രെ അവരെ പരിഷ്കരിക്കുകയെന്നു പറയുന്നതു്. ഈ പരിശ്രമം ബലാല്ക്കാരമായും നയോപായങ്ങൾകൊണ്ടും ചെയ്യാവുന്നതാണു്. ബലാല്ക്കാരമായി ചെയ്യുന്നതിൽ രണ്ടു പ്രകാരഭേദം കാണുന്നു. മദ്ധ്യകാലത്തു് ഓരോ മതക്കാർ ചെയ്തിരുന്നപോലെ പടവെട്ടിക്കീഴടക്കി ആളുകളെ ഭയപ്പെടുത്തി വശപ്പെടുത്തുകയും എതിർത്തു നില്ക്കുന്നവരെ നശിപ്പിക്കുകയും ചെയ്യുന്നതും, തങ്ങളുടെ പാശ്ചക്കാരെ അനുകൂലിച്ചു പ്രോത്സാഹിപ്പിച്ചു് മററുള്ളവരെ അവിശ്വസിച്ചു് അനാദരിക്കുന്നതും, രണ്ടും ബലാല്ക്കാരമായ പ്രവൃത്തിമാർഗ്ഗങ്ങളത്രെ. ഈ ഏപ്പാടുകൾകൊണ്ടു് ഉത്തമമെന്നു് അഭിമാനിച്ചിരുന്ന മതങ്ങൾക്കു മാലിന്യം സംഭവിക്കുകയാണു ചെയ്യുന്നതു്. ജ്ഞാനാഭിവൃദ്ധിക്കു സഹായിച്ച മനസ്സംസ്കരണത്തിന്റെ ഫലമായി സ്വതന്ത്രമായ അഭിപ്രായവ്യത്യാസങ്ങൾ വരുത്തുന്നതു മാത്രമേ സമാധാനപരമായ മതപ്രചരണമാകുന്നുള്ളു. അതു തുലോം ദുർല്ലഭവുമത്രെ. ഈ അടുത്തകാലത്തുകൂടിയും ഇമ്മാതിരി മത്സരങ്ങൾ നടന്നുവരുന്നു. ആദ്യമേ തൊട്ടുതന്നെ

ശാശ്വതമായ സമുദായബന്ധത്തിനു് ഒരേ മതത്തിൽ വിശ്വസിച്ചും, ഒരേ ഭാഷ സംസാരിച്ചും, ഒരേ അധികാരത്തിനു കീഴ്പ്പെട്ടും, ജീവിക്കുന്ന ജനങ്ങൾ വേണമെന്നുള്ള ബോധം പ്രവർത്തിച്ചു കാണുന്നുണ്ടു്. പരിഷ്കൃതജീവിതം അഭിവൃദ്ധിയിൽ എത്തിയിട്ടും ഈ സംഗതികൾക്കു പ്രാബല്യം കൂടിവന്നതേയുള്ളു. രാജ്യങ്ങളുടെ വ്യാപ്തി വർദ്ധിച്ചു്, അടുത്തും അകലത്തും ഉള്ള അധികാരഭൂമികൾ അധികപ്പെട്ടതോടുകൂടി, ഭിന്നസമുദായങ്ങളെ ഏകോപിക്കുന്നതിനു സ്വന്തമതവും, സ്വന്തഭാഷയും പ്രചരിപ്പിക്കുന്നതു് അനിവാര്യമായിത്തോന്നി, പല മഹച്ഛക്തികളും അതിലേക്കൊരുമ്പെടുകയുണ്ടായി. നേരെമറിച്ചു്, ഒരേ ഭാഷ സംസാരിച്ചും ഒരേ സമുദായ രീതികൾ പരിചയിച്ചും, ഒരേ മതത്തിൽ വിശ്വസിച്ചും പോരുന്നവർക്കു ഏകോപിച്ചു ജീവിക്കുന്നതിനു സ്വാതന്ത്ര്യം വേണമെന്നുള്ള താല്പര്യം ഹേതുവായി ലോകത്തുണ്ടായിട്ടുള്ള യുദ്ധങ്ങളുടെ എണ്ണവും ഈയിടയ്ക്കാണു് കൂടിക്കാണുന്നതു്.

—o—

## ൩. ഭ്രൂണ്ണ.

ഇപ്പോൾ ഓരോ സ്ഥലത്തു കുടിപാർത്തുവരുന്ന ഒരു സമുദായവും അവിടെത്തന്നെ ആദിമകാലം മുതൽക്കു പെറ്റുപെരുകിയതല്ലെന്നു് എളുപ്പത്തിൽ സമർത്ഥിക്കാം. പുറമേനിന്നും ഓരോരിക്കൽ വന്നുകയറി പൂർവ്വനിവാസികളുമായി ഏറെക്കുറെ ഇടകലർന്നു് അവരുടെ സ്ഥായിഗുണങ്ങൾ പകർന്നെടുത്തു പോഷിച്ചുവരായ സമുദായപരമ്പരകളാണു് ഇപ്പോഴത്തെ 'നാട്ടുകാർ.' ഈ പദവിക്കു് ഒരു മാഹാത്മ്യവും ശേഷിച്ചിട്ടില്ലെന്നു പറയുവാൻ നിവൃത്തിയില്ല; പക്ഷെ നാട്ടുകാരനാകുന്നതിനു വളരെ വൈഷമ്യമില്ലാതെയാണു് പരിഷ്കൃതസമുദായങ്ങളുടെ നിയമങ്ങൾ ഇപ്പോൾ ഏർപ്പെട്ടിട്ടുള്ളതു്. ഏതു സമുദായവും പലകാലംകൊണ്ടു് മിശ്രമായിത്തീർന്നിട്ടുള്ള ഒരു സങ്കരവർഗ്ഗമാണെന്നു ബോധമുണ്ടാകുന്തോറും, വിദേശ്യരെന്നു പറഞ്ഞിരുന്നവരെക്കൊണ്ടു് സമുദായാഭിവൃദ്ധിക്കുണ്ടാകുന്ന പലവിധമായ സഹായങ്ങൾ മാത്രം ആലോചിച്ചില്ലെങ്കിലും, ലോകത്തിൽ ഒരു ഭാഗവും ഏതു ശക്തിയുള്ളവർക്കും അട്ടിപ്പേറാണെന്നു് അഭിമാനിക്കുന്നതിനു സന്നദ്ധത കുറഞ്ഞുവരികയേ ഉള്ളു. ഒരു സമുദായത്തിൽ ചേർന്നവനാണെന്നുള്ള ആത്മാഭിമാനം ആ സമുദായത്തിനു ലോകദൃഷ്ടിയിൽ സിദ്ധിച്ചിട്ടുള്ള മഹത്വത്തെ ആശ്രയിച്ചിരിക്കുന്നതത്രെ. അങ്ങനെയുള്ള സമുദായങ്ങൾ എണ്ണത്തിൽ കുറവാകുമ്പോൾ അഭ്യുദയകാംക്ഷികളായ അന്യസമുദായങ്ങൾ അവയോടു പാർശ്വം പിടിച്ചു നില്ക്കുകയും അവയുമായി സാത്മ്യ

ഹ്യത്തിനുകൂടി താല്പര്യപ്പെടുകയും ചെയ്യുന്നു. ഇങ്ങനെ രണ്ടു വഴിക്കും മനുഷ്യലോകത്തിലുള്ള ഓരോ അംശങ്ങൾ തമ്മിൽ വിഭിന്നതയ്ക്കിടയാക്കിയിരുന്ന പ്രതിബന്ധങ്ങൾ ഇപ്പോൾ നശിച്ചുവരുന്നുണ്ട്. മുൻപറഞ്ഞ സൂക്ഷ്മസ്ഥിതി മനസ്സിലാക്കിയതുകൊണ്ടു മാത്രമല്ല, മനുഷ്യർക്ക ഐഹികബന്ധങ്ങളിലുള്ള സ്ഥായിയെ അസ്പദമാക്കിയുംകൂടിയാണു് ഈ നടപടി തുടർന്നുവരുന്നതു്. കുടുംബബന്ധംകൊണ്ടോ മുതൽ സ്ഥാപനംകൊണ്ടോ സ്വന്തമായിത്തീർന്നിട്ടുള്ള പ്രദേശം ഏതോ അതിനെപ്പററിയുള്ള ഗുണദോഷവിചാരവും, അതിൻെറ ശാശ്വതഗുണത്തിനുള്ള ഒരുമ്പാടും എല്ലാ മനുഷ്യർക്കും ഉണ്ടാകുന്നതു ലോകധർമ്മമാണു്. അതുപോലെതന്നെ, ബുദ്ധിവികാസം വന്നിട്ടുള്ള മഹത്തുക്കൾക്കും സ്വകൃത്യനിർവഹണത്തിനുള്ള നിഷ്ഠ മററു ബന്ധങ്ങളെപ്പററിയുള്ള വിചാരത്തെക്കാൾ പ്രബലമായിരിക്കുന്നു.

ഓരോ സംഗതിവശാൽ ജനസമൂഹങ്ങൾ ലോകത്തിൽ അലഞ്ഞുനടന്നു ഒടുവിൽ ഒരിടത്തു കുടി ഉറപ്പിക്കുന്നതായി നാം ഇന്നും കണ്ടുവരുന്നു. ഈ സമ്പ്രദായം ലോകചരിത്രത്തിൻെറ ആദ്യകാലത്തും പ്രത്യക്ഷമായിരുന്നതത്രെ. ഇതിൻെറ ഗതിയും ശക്തിയും ഫലവും അപ്പോഴപ്പോഴത്തെ നിലകളെ ആശ്രയിച്ചിരിക്കുന്നു. സെമിററുകൾ, ആര്യന്മാർ, മംഗോളിയന്മാർ ഇങ്ങനെ മൂന്നു വർഗ്ഗക്കാരാണു് ഈ സമുദായപ്രചാരത്തിൽ പേരെടുത്തിട്ടുള്ളതു്. അവരുടെ ഖ്യാതിയുടെ രഹസ്യം അവർ ഓരോ പ്രദേശങ്ങളിൽ ചെയ്തിട്ടുള്ള പ്രവൃത്തികളുടെ ഓർമ്മതന്നെ. ഈ സമുദായവ്യാപാരങ്ങളിൽ നേതൃത്വം വഹിച്ചിട്ടുള്ള മഹാരഥന്മാരുടേയും ധീരപുരുഷന്മാരുടേയും സ്മരണ ചരിത്രത്തിൽ നിലനിന്നുപോരുന്നുണ്ടു്. എന്നാൽ അവ ഓരോന്നിൻേറയും വിവരങ്ങൾ പ്രത്യേകം ഓർമ്മിക്കുക വിഷമമത്രെ. സമഷ്ടിയായി പറയുകയാണെങ്കിൽ സെമിററുവർഗ്ഗക്കാർ യൂഫ്രെററീസ് ടൈഗ്രീസ് നദികൾക്ക പടിഞ്ഞാറും തെക്കുപടിഞ്ഞാറും ഉള്ള ദേശങ്ങളിൽ വർദ്ധിച്ചു് ഇരുവശത്തുമുള്ള അയൽദേശങ്ങളിലേക്കു വ്യാപിച്ചുകൊണ്ടിരുന്നു. പുരാതനന്മാരായ പല വർഗ്ഗക്കാരും ഈ ഗണത്തിൽ പെട്ടവരായി പറയാം. ബാബിലോണിയ, അസ്സിരിയ, കാൽഡിയ, ഈജിപ്തു് എന്നു് പ്രഖ്യാതങ്ങളായ സാമ്രാജ്യങ്ങൾ സ്ഥാപിച്ചു്, ക്രിസ്തുബ്ദത്തിനു മുമ്പു നാലായിരം കൊല്ലത്തോളം, ഏഷ്യാഖണ്ഡത്തിൻെറ പടിഞ്ഞാറുഭാഗത്തും അഫ്രിക്കയുടെ വടക്കുകിഴക്കെ ഭാഗങ്ങളിലും, സമുദായസംസ്കരണവും ഐശ്വര്യപ്രതിഷ്ഠയും സാധിച്ചതു്, ഈ വർഗ്ഗക്കാരാണു്. ചെറുശാഖകളാണെങ്കിലും വർഗ്ഗോത്തമമായ ഗുണങ്ങൾ പ്രദർശിപ്പിച്ചും, ലോകവിജ്ഞാനത്തിനടിസ്ഥാനമായ വാണിജ്യത്തിലും

രാഷ്ട്രീയബോധത്തിലും അഗ്രേസരന്മാരായി പ്രവർത്തിച്ചും, ഖ്യാതിനേടിയിട്ടുള്ള ഫിനീഷ്യന്മാരും, ഹിബ്രുക്കളും ഈ വർഗ്ഗത്തിൽപ്പെട്ടവരത്രെ. വിശിഷ്യ, ലോകത്തിൽ സ്ഥിരപ്രതിഷ്ഠ സിദ്ധിച്ചിട്ടുള്ള മതങ്ങളിൽ ക്രിസ്തുമതവും മഹമ്മദുമതവും ഇവരുടെ ഇടയിൽ ഉത്ഭവിച്ചു പ്രചരിക്കയും, ഇവരുടെ സ്ഥായിബോധങ്ങളും ചിരപരിചയങ്ങളും നിമിനിത്തിപ്പോരികയും ചെയ്തിട്ടുള്ളവയത്രെ. ആദിമകാലത്തു് ഇതിന്നെന്നും ഖ്യാതിനേടിയ ഈ വർഗ്ഗക്കാരുടെ ആസ്ഥാനങ്ങളിൽ, വടക്കും കിഴക്കും വഴികളിൽക്കൂടി ആര്യന്മാരും മംഗോളിയരും ഓരോ കാലങ്ങളിൽ വന്നു ചേരുന്നതിനും, ഇവരുടെ ഉത്തമഗുണങ്ങൾ കൈക്കൊണ്ടു പ്രശസ്തി പ്രാപിക്കുന്നതിനും ഇടയായി.

മദ്ധ്യേഷ്യയിൽ നിന്നു മുമ്പോട്ടടുത്തു ഹിന്ദുക്കുഷ് പർവ്വതസന്ധികളിൽ വെച്ചു് ശാഖ പിരിഞ്ഞ ആര്യസമുദായക്കാരാണു് ഇവരിൽ ആദ്യം വന്നവർ. ഇക്കൂട്ടർ സെമിററുകളെത്തുടന്നു് പെർഷ്യ, പാർത്തിയ, എന്ന രണ്ടു സാമ്രാജ്യങ്ങൾ സ്ഥാപിച്ചു. മതവിഷയങ്ങളിൽ നൂതനമായ തത്വബോധവും കരവഴിക്കു് മദ്ധ്യേഷ്യയുമായിട്ടുള്ള ബന്ധവും, സാമ്രാജ്യ വ്യവസ്ഥിതിയിൽ സമാധാനപരമായ നടപടികളും, ഇവർ സ്ഥാപിക്കയുണ്ടായി. എന്നാൽ വടക്കുപടിഞ്ഞാറു ദേശങ്ങളിലേക്കുകൂടി വ്യാപിച്ചു യൂറോപ്പിനുള്ളിൽ കടക്കുന്നതിനു് അവർ ഉത്സാഹിച്ചതിന്റെ ഫലമായി, അവിടങ്ങളിൽ പ്രാബല്യം സിദ്ധിച്ചവരായ ഗ്രീക്കുകളും റോമാക്കാരും അവരുടെ സാമ്രാജ്യശക്തിയെ ഭഞ്ജിച്ചു. പെർഷ്യാസാമ്രാജ്യം ഗ്രീക്കുകളുടെ ഭേദ്യംകൊണ്ടു ശിഥിലമാകയും, അതിനെത്തുടന്നുണ്ടായ മററു ശക്തികളുടെയും പാർത്തിയന്മാരുടെയും സാമ്രാജ്യാധികാരം റോമന്മാർ ക്ലിപ്തപ്പെടുത്തി ഒടുവിൽ ക്ഷീണിപ്പിക്കയും ഉണ്ടായി. ഈ ഘട്ടത്തിൽ മംഗോളിയൻവർഗ്ഗക്കാർ അല്പാല്പമായി മുമ്പോട്ടടുത്തിരുന്നു. ഹൺസ്, മുകിലന്മാർ ഇങ്ങനെ ഇന്ത്യാചരിത്രത്തിൽ വിഖ്യാതരായ ഓരോ വർഗ്ഗങ്ങളുടേയും നോട്ടം പടിഞ്ഞാറൻ പ്രദേശങ്ങളിലേക്കാണു് ആദ്യമായും പ്രധാനമായും തിരിഞ്ഞിരുന്നതു്. ഇക്കൂട്ടരിൽ ഒടുവിലത്തെ ശാഖയാണു് തുർക്കികൾ.

സെമിററുവർഗ്ഗക്കാർ അറബിയിലും അടുത്ത പ്രദേശങ്ങളിലും നിന്നു വ്യാപിച്ചു് ചുററുമുള്ള സ്ഥലങ്ങളിൽ സ്ഥിരവാസവും സാമ്രാജ്യാധികാരവും സ്ഥാപിച്ചപോലെയൊ അതിലധികമായൊ ഉള്ള വ്യാപ്തിയാണു് ആര്യസമുദായങ്ങൾക്കു് ആദ്യമേയുണ്ടായതു്. അവർ പലപ്പോഴായി തെക്കു ഹിന്ദുക്കുഷ് പർവ്വതങ്ങൾ കടന്നു് അഫ്ഗാനി-

സ്ഥാനം, പഞ്ചാബ് മുതലായ പ്രദേശങ്ങളിലും പടിഞ്ഞാട്ടുള്ള പർവ്വതസാനുക്കൾ വഴി പെർഷ്യയിലും ചെന്നുചേൎന്നു. പലപല ശാഖകൾ അനേക കാലം കാസ്പിയൻ, ബ്ളാക്ക്സീ തീരങ്ങളിൽകൂടി സഞ്ചരിച്ച് മെഡിററേനിയൻെറ വടക്കതിരത്തുള്ള രാജ്യങ്ങളിലും യൂറോപ്പിൻെറ മദ്ധ്യദേശങ്ങളിലും എത്തി ആവാസം ഉറപ്പിച്ചു. പെർഷ്യയിൽകൂടി കടന്നു മെസൊപ്പൊട്ടേമിയായിലും ഏഷ്യാമൈനറിലും അധികാരം സ്ഥാപിച്ചതുകൂടാതെ, യൂറോപ്പിൽകൂടി കടന്നു വടക്കനിന്നും പടിഞ്ഞാറുനിന്നും ഈ ദേശങ്ങളിലേക്ക പ്രവേശിക്കയും ഉണ്ടായി. ഇന്ത്യയിലും മെസൊപ്പൊട്ടേമിയായിലും എന്നതുപോലെ മെഡിററേനിയൻ രാജ്യങ്ങളിലും തുലോം പരിഷ്കൃതജീവിതത്തോടുകൂടിയ മററു സമുദായങ്ങളെ അവർ കണ്ടെത്തി. ഈ സമുദായങ്ങളിൽ നിന്നും പലമാതിരി അറിവുകളും ലഭിച്ചതിൻെറ ഫലമായിട്ടാണു് ആൎയ്യന്മാൎക്ക് പ്രശസ്തി നല്കിയതായ നാഗരികസമ്പ്രദായങ്ങൾ അവരുടെ ഇടയിൽ ഉത്ഭവിച്ചതു്. ഇക്കൂട്ടത്തിൽ ഹിന്ദുസ്ഥാനം, ഗ്രീസ്, ഇററലി ഇവ എന്നേക്കും സ്മരണീയമായിത്തീൎന്നിട്ടുള്ളവയാണു്. പില്ക്കാലങ്ങളിൽ ഉണ്ടായ സമുദായ വിപ്ളവങ്ങൾക്കിടയിലും ആൎയ്യന്മാരുടെ നാഗരികത്വത്തിനു് ഇളക്കം സംഭവിക്കാതിരുന്നതും, അവരിൽ നിന്നും പരിപുഷ്ടമായിത്തീൎന്ന വ്യവസ്ഥാപനങ്ങൾ നിലനിന്നു പോന്നു് ഏതുകാലത്തേക്കും മാതൃകയായിത്തീൎന്നതും ഈ വൎഗ്ഗത്തിൻെറ യശസ്സിനു് പ്രധാന ഹേതുക്കളത്രെ.

സ്വയം സംസ്കരിച്ചതായ ചിലവിശിഷ്ടഗുണങ്ങളുടെ കൂട്ടത്തിൽ പരിതസ്ഥിതികളെ സ്വാധീനമാക്കുന്നതിനുള്ള സാമൎത്ഥ്യവും, അവയെ അടിസ്ഥാനപ്പെടുത്തി നൂതനമായ സമുദായോൽഗതിയെ പോഷിപ്പിക്കുന്നതിനുള്ള മനോധൎമ്മവും, സ്ഥായിയായ സമുദായബന്ധത്തിനു വേണ്ട കൂട്ടുകുടുംബജീവിതം, ഏകശാസന, നീതിബോധം ഇവയോടുകൂടി, മനുഷ്യജന്മത്തിൻെറ ഉദ്ദേശവും പ്രയോജനവും സംബന്ധിച്ചുള്ള ആത്മബോധവും ആൎയ്യന്മാൎക്ക വിശേഷവിധിയായിരുന്നു. ഈ ലക്ഷണങ്ങൾകൊണ്ടു് ആൎയ്യന്മാർ ചെന്നുചേൎന്ന സ്ഥലങ്ങളിൽ കണ്ടുപോന്ന ഗുണകരമായ സംഗതികളെല്ലാം അവരുടെ സ്വയംകൃതിയാണെന്നു് ആളുകൾ പില്ക്കാലത്തു് തെററിദ്ധരിച്ചു. അവർ സമുദായജീവിതത്തെ നൂതനപന്ഥാക്കളിലേക്ക നയിച്ചു. ഇങ്ങനെയാണു് ഇന്ത്യയിലും ഗ്രീസിലും അവരുടെ അധിവാസം ഓരോ നൂതനഘട്ടത്തെക്കുറിക്കുന്നതായി ഗണിച്ചുപോന്നിട്ടുള്ളതു്. അധികവും അവരുടെ മനോധൎമ്മത്തിൻെറയും കാലാവലോകനചാതുൎയ്യത്തിൻെറയും ഫലമാണെന്നുള്ളതിനു ക്രിസ്തുമതപ്രചാരം ഒന്നു മാത്രം ഉദാഹരണമായി

എടുത്താൽ മതിയാകുന്നതാണു്. സെമിററുകളുടെ ഇടയിൽ ഉത്ഭവിച്ചു പ്രചരിച്ചതായ ഈ മതത്തിനു ആൎയ്യസമുദായങ്ങൾ കൈക്കൊണ്ടതിനു ശേഷമാണു് ഫലവും ബലവും കൂടിയതെന്നുള്ളതിനുരണ്ടുപക്ഷമില്ല. ആൎയ്യന്മാൎക്ക സ്വായത്തമായ മതങ്ങൾ ഹിന്ദുമതവും ബുദ്ധമതവും മാത്രമേയുള്ളൂ; ഇവയിൽ രണ്ടാമത്തതു മംഗോളിയൻ വൎഗ്ഗക്കാർ അപഹരിച്ചു കൊണ്ടുപോയതോടുകൂടി ആൎയ്യസമുദായത്തിൽ നിന്നും അതിനെ ബഹിഷ്കരിക്കുകതന്നെ ചെയ്തു. ജ്ഞാനബോധനത്തിനു നവ്യമായ ഒരു ലക്ഷ്യം ഇവരുടെ ആരാധനകളിലും അൎത്ഥവാദങ്ങളിലും സൂചിപ്പിച്ചു മനോവികാസം വരുത്തിയതു മാത്രമോ, ന്യായാനുസൃതവും സമാധാനപരവും ആയ ശാസനയിൽ ജീവിതവൃത്തികൾ നയിക്കത്തക്കവണ്ണമുള്ള സമുദായവ്യവസ്ഥിതികൾ ഏൎപ്പെടുത്തിയതു മാത്രമോ, വിജ്ഞാനമാൎഗ്ഗങ്ങളിൽ അവരുടെ വിശേഷഗുണങ്ങൾ കൊണ്ടു ശാശ്വതമായ പ്രശസ്തി സമ്പാദിച്ചതു തന്നെയോ, അല്ല, ലോകരംഗത്തിൽ മററു മഹൽകൃത്യങ്ങൾ പലതും നിൎവഹിച്ചിട്ടുള്ളതുകൊണ്ടും ആൎയ്യന്മാൎക്ക പ്രത്യേകമായ ഒരു നില സിദ്ധിക്കുന്നതിനിടയായിട്ടുണ്ടു്. സെമിററുകളിൽ ഫിനിഷ്യന്മാർ തുടങ്ങിവെച്ച കപ്പൽയാത്രകളും, വാണിജ്യബന്ധങ്ങളും, വിദേശാന്വേഷണങ്ങളും പൂൎത്തിയാക്കുകയും, അവയ്ക്കു പൂൎവാധികമായ വ്യാപ്തിയും പ്രാബല്യവും നല്കി ഒരു പുതിയ പ്രസ്ഥാനം തുടങ്ങുകയും. ഇവൎക്ക ശ്രമസാദ്ധ്യമായിരുന്നില്ല. യൂറോപ്പിൽ പകുതിയിലധികം ഭാഗം, എന്നല്ല, ഫലവത്തായ ശീതളപ്രദേശങ്ങൾ മിക്കവാറും, ഇവരുടെ അധിപത്യത്തിൽ ആയി.

എന്നാൽ ആൎയ്യന്മാരുടെ ഉൽഗതി അവിടെയും നിലച്ചില്ല. ഗ്രീക്കുകാർ മെഡിററേനിയൻ കടലിൻെറയും ബ്ളാക്ക്സീയുടേയും കരകൾ വഴി മൂന്നു ഭൂഖണ്ഡങ്ങളിലും ആസ്ഥാനം ഉറപ്പിച്ചു് ഉൾപ്രദേശങ്ങളിൽ നിന്നും ചരക്കുകൾ വരുത്തി കച്ചവടം നടത്തുകയും തന്മൂലം അധികം ധനവും ബലവും ആൎജ്ജിക്കയും ചെയ്തു. കിഴക്കുനിന്നും മുമ്പോട്ടടുത്ത പെൎഷ്യരെ അവർ തോല്പിച്ചതു മാത്രമല്ല, അലക്സാണ്ഡർ മഹാൻെറ കാലത്തു്, മെഡിററേനിയൻ കടൽതീരം മുതൽ പഞ്ചാബുവരെയുള്ള രാജ്യങ്ങൾക്കു് മേലധികാരികളായിത്തീരുകയും, കരവഴിക്കു പൌരസ്ത്യപാശ്ചിമദേശങ്ങൾ തമ്മിലുള്ള ബന്ധം ദൃഢപ്പെടുത്തുകയും ചെയ്തു. പിന്നീടു കുറേക്കാലത്തേക്കു് ഗ്രീക്കുകാരുടെ അവശിഷ്ടവംശങ്ങളാണു് ഈ ദിക്കുകൾ ഭരിച്ചിരുന്നതു്. ഇതിനിടയിൽ ഗ്രീക്കുകാർ പടിഞ്ഞാറു് ഇററലിയിലും സിസിലിയിലുംകുടി പാൎപ്പു തുടങ്ങി കുറേക്കാലം പ്രാബല്യത്തിലിരുന്നു. എന്നാൽ പാശ്ചിമദേശങ്ങളിൽ അധികാരസ്ഥാപനത്തിനു് ആദ്യം കാലിട്ട ഫിനീഷ്യ

ന്മാർ കാർത്തേജ് എന്ന നഗരം ആസ്ഥാനമാക്കി ആഫ്രിക്കയുടെ വടക്കേത്തീരത്തും എതിരെ യൂറോപ്പിന്റെ തെക്കേക്കരകളിലും, ദ്വീപുകളിലും പുറകെ സിസിലിയിൽ തന്നെയും പ്രബലന്മാരായി നിന്നിരുന്നു. എന്നുതന്നെയല്ല, ഇററലിയിൽ ആര്യസമുദായത്തിൽ പെട്ട ലാററിൻ വർഗ്ഗക്കാർ ക്രമേണ റോം നഗരത്തിന്റെ ആധിപത്യത്തിൽ മററുസമുദായങ്ങളെ കിഴ്പ്പെടുത്തിവന്നു. ഈ വർഗ്ഗമത്സരത്തിനിടയിൽ ഗ്രീക്കുകാർക്ക് അവിടങ്ങളിലുള്ള നില ക്ഷയിച്ചു. റോമും കാർത്തേജും തമ്മിൽ പടവെട്ടിയതിനു ശേഷം, റോമിന്റെ പ്രാബല്യം സ്ഥാപിക്കപ്പെട്ടു. പ്രതിപക്ഷികളെ തോല്പിക്കുന്നതിനു വേണ്ട ശ്രമങ്ങൾക്കിടയിൽ കൈയേറിയും, കരവഴിക്കുള്ള ശത്രുസംഘങ്ങളെ നിരോധിക്കുന്നതിന് സംരക്ഷണമാർഗ്ഗങ്ങൾ നേടിയും, ഫിനീഷ്യന്മാരേയും ഗ്രീക്കുകളേയും തുടർന്നു വാണിജ്യവിഷയത്തിൽ ബലംപുലർത്തിയും, റോമാക്കാർ കാലക്രമം കൊണ്ടു മെഡിററേനിയനു ചുററുമുള്ള എല്ലാ രാജ്യങ്ങളും കൈവശപ്പെടുത്തി, ഏകഛത്രാധിപത്യത്തിനു കാലിട്ടു. സീസർ, അഗസ്റ്റസ്, എന്നു വിഖ്യാതന്മാരായ നേതാക്കന്മാർക്ക് ശേഷം റയിൻ, ഡാന്യൂബ് നദികൾക്കു തെക്കുപടിഞ്ഞാറും അററ്ലാൻറിക്ക് മഹാസമുദ്രത്തിനു തെക്കുകിഴക്കും, സഹാറാ മരുഭൂമിക്കു വടക്കും യൂഫ്രേററിസ് ടൈഗ്രിസ് നദികൾക്കു പടിഞ്ഞാറും, ഉള്ള അതിവിസ്തൃതമായ ഭൂഭാഗം മുഴുവനും റോമന്മാരുടെ സാമ്രാജ്യത്തിൽ ഉൾപ്പെട്ടിരുന്നു. പിന്നീടു ബ്രിട്ടനിലും അവർ അധികാരം സ്ഥാപിച്ചു

ഈ സാമ്രാജ്യത്തിന്റെ സമുദായ വ്യവസ്ഥിതികളിൽ, പടിഞ്ഞാറുഭാഗം മുഴുവനും ലാററിൻ വംശക്കാരുടേയും കിഴക്കൻ പ്രദേശങ്ങളിൽ ഗ്രീക്കുകളുടേയും സാഹചര്യം കൊണ്ടുള്ള വ്യത്യാസം പ്രബലപ്പെടുകയും, തുടരെത്തുടരെയുണ്ടായ ആന്തരക്ഷോഭങ്ങളിൽ അനവധി ആൾ നാശം സംഭവിക്കയും, ചെയ്തതോടുകൂടി സാമ്രാജ്യബന്ധം വേർപെടുന്ന ലക്ഷണങ്ങൾ പ്രത്യക്ഷമായി. ഈ നിലയിൽ പുറമേനിന്നു തള്ളിക്കയറിയിരുന്ന ആര്യസമുദായങ്ങളെ എതിർക്കുവാൻ ശേഷിയില്ലാതെ അവയെ റോമന്മാർ വടക്കേ അതിർത്തിയുടെ രക്ഷയ്ക്കായി കുടിപാർപ്പിക്കയും സൈന്യങ്ങളിൽ ചേർക്കയും ചെയ്തു. പില്ക്കാലത്ത് അക്കൂട്ടർ തന്നെ പുറമെ നിന്നുമുള്ള തിരക്കുകൊണ്ട് അകത്തേയ്ക്കു കടന്നു കലാപങ്ങൾ ഉണ്ടാക്കി, പടിഞ്ഞാറുഭാഗം മുഴുവനും സ്വാധീനമാക്കി. കിഴക്കൻ രാജ്യങ്ങളിൽ മതസംബന്ധമായവഴക്കുകളും, ആദ്യം പാർത്തിയന്മാരുടേയും പിന്നീടു പെർഷ്യന്മാരുടേയും അതിനുശേഷം അറബികളുടേയും അക്രമങ്ങളും കൊണ്ടു സാമ്രാജ്യശക്തി ക്ഷീണിച്ചു. അപ്പോഴപ്പോൾ നവ്യമായ വ്യവസ്ഥിതികൾ ഏർപ്പെടുത്തി, കുറേക്കാലം

കാൺസ്റ്റാൻറിനോപ്പിളിലെ ചക്രവൎത്തികൾ അധികാരം സംരക്ഷിച്ചുവെങ്കിലും, മഹമ്മദീയരായ സെമിററു വൎഗ്ഗക്കാർ ഏഴും എട്ടും ശതകങ്ങളിൽ മെസൊപ്പൊട്ടേമിയ, അറേബിയ, സിരിയ, ഈജിപ്ത്, എന്നു മാത്രമല്ല, പടിഞ്ഞാറു അററ്ലാൻറിക്ക് തീരംവരെ ആഫ്രിക്കയിലും, കിഴക്കു സിന്ധുനദിവരെ ഏഷ്യയിലും സാമ്രാജ്യപ്രതിഷ്ഠ നടത്തി. സ്പെയിനിൽ ക്രിസ്ത്യാനികളായ ആൎയ്യന്മാരെ തോല്പിച്ച് രാജ്യഭാരം കൈക്കലാക്കിയതു കൂടാതെ മഹമ്മദീയ വംശക്കാർ ഫ്രാൻസിൽകൂടി കുറേക്കാലംആവസിക്കയും മെഡിററേനിയനിലുള്ള ദ്വീപുകളുംകടൽത്തീരത്തുള്ള രാജ്യങ്ങളും റോം, കാൺസ്റ്റാൻറിനോപ്പിൾ മുതലായ തലസ്ഥാനങ്ങൾ തന്നെയും, രോധിക്കയും ഉണ്ടായി.

തെക്കുഭാഗത്തുകൂടിയുണ്ടായ ഈ സെമിററുപ്രവാഹത്തിനെതിരായി വടക്കുനിന്നും ആൎയ്യസമുദായങ്ങൾ, ജെൎമ്മനി, ആസ്ത്രിയ മുതലായ പ്രദേശങ്ങളിൽകൂടി, സെമിററുകളുടെ ആസ്ഥാനങ്ങളിലേക്ക് അടുത്തുവന്നിരുന്നു. ഒടുവിൽ പതിനൊന്നും പന്ത്രണ്ടും ശതകങ്ങളിൽ ഇവർ കരവഴിയായും കടൽ വഴിയായും സിരിയാ, പാലസ്റ്റൈൻ, ഈജിപ്ത് മുതലായ സെമിററുകളുടെ ആസ്ഥാനങ്ങൾ തന്നെ രോധിച്ചു. സ്വവർഗ്ഗക്കാരായ സ്കാൻഡിനേവിയന്മാർ വടക്കുപടിഞ്ഞാറും, മംഗോളിയന്മാരായ ഹംഗേറിയന്മാർ കിഴക്കും, സെമിററുകളായ അറബികൾ തെക്കും കടന്നു കൊള്ളയിട്ടു നാടുനശിപ്പിച്ചതിനുശേഷം, ക്ഷാമപീഡകൊണ്ടും, പ്രബലന്മാരായ നാടുവാഴികളുടെ മുഷ്കുകൊണ്ടും വലഞ്ഞിരുന്ന ജനങ്ങൾ, മതദ്വേഷത്താൽ പ്രേരിതരായി ഐഹികവും പാരത്രികവും ആയ മുക്തിക്കു ശ്രമിക്കുകയായിരുന്നു. വിദേശീയവൎഗ്ഗങ്ങളുടെ സാഹചൎയ്യംകൊണ്ടു പ്രാപ്തമായ ഭൂജ്ഞാനവും വാണിജ്യസൌകൎയ്യങ്ങളും പ്രയോഗിക്കുന്നതിനു ഇററലിയിലുള്ള ഓരോ നഗരങ്ങൾ മല്ലിട്ടുകയായിരുന്നു. സ്വേച്ഛപോലെ കൊള്ളയിട്ടുനടന്ന സമുദായങ്ങൾ സ്വാതന്ത്ര്യത്തിക്കു പരിചയിപ്പിച്ച മററു ജനങ്ങളോടുകൂടി ക്രിസ്തുമതദ്വേഷികളും വിനാശകാരകന്മാരും ആയ അന്യവൎഗ്ഗങ്ങളെ വിരട്ടുന്നതിനു എറച്ചെറങ്ങിയതായും ഈ പ്രസ്ഥാനത്തെ വ്യാഖ്യാനിക്കാം. ഇതിൽനിന്നും വലുതായ ഭൂലാഭം ഉണ്ടായില്ലെങ്കിലും ഏകദേശം ഇരുനൂറു കൊല്ലത്തിനിടയിൽ പലപ്പോഴായി സംഭവിച്ച ഈ വേലിയിറക്കത്തിൽ ദുൎമ്മദന്മാരായ ജനങ്ങൾ നാടുവിട്ടുപോകാൻ സംഗതിവരികയാൽ സമുദായ സ്വാസ്ഥ്യത്തിക്കു വളരെ സൌകൎയ്യങ്ങൾ സിദ്ധിച്ചു. ഭിന്നവൎഗ്ഗക്കാർ തമ്മിലുള്ള പരിചയത്തിൽനിന്നും നവീനാശയങ്ങളുംചൎയ്യകളും ആൎയ്യസമുദായങ്ങൾ അഭ്യസിച്ചു. കച്ചവടസൌകൎയ്യങ്ങൾ വൎദ്ധിച്ചു പൊതുവെ ധനവൃദ്ധിയും പ്രത്യേകം

ചില കേന്ദ്രങ്ങളിൽ അഭൂതപൂൎവ്വമായ ഐശ്വൎയ്യവും മനോദീപ്തിയും പ്രസരിച്ചു. സമുദായ വ്യവസ്ഥിതികൾക്കുതന്നെ വളരെ മാററങ്ങൾ സംഭവിച്ചു. ഈ ജനപ്രവാഹത്തിനു ലോകചരിത്രത്തിൽ (ക്രൂസേഡ്സ്)കുരിശുയുദ്ധങ്ങൾ എന്നു പറയുന്നു.

ഏകദേശം ഇക്കാലത്തുതന്നെ വീണ്ടും പ്രബലപ്പെട്ട മംഗോളിയന്മാരുടെ പ്രവേശം ഭാഗ്യവശാൽ ആൎയ്യസമുദായങ്ങളെ അശേഷം പീഡിപ്പിച്ചില്ല. സ്പെയിൻ, പോർട്ടുഗൽ,ഫ്രാൻസ്, ഇംഗ്ലണ്ട്, ജെൎമ്മനി, ഇററലി ഇങ്ങനെ സ്ഥിരപ്പെട്ട രാജ്യവിഭാഗങ്ങളിൽ ഓരോ മാതിരി സംരംഭങ്ങൾ നടന്നുകൊണ്ടിരിക്കെ, ദൂരദേശങ്ങളെ ഗ്രസിച്ചു മംഗോളിയന്മാർ, ഒരു വെള്ളപ്പൊക്കംപോലെ വളരെദൂരം പരന്നു് അനവധി നാശംചെയ്തു്, കുറേക്കാലം കെട്ടിക്കിടന്നു വാറി അമൎന്നു ഛിന്നഭിന്നമായ വൎഗ്ഗപ്രതാപത്തോടുകൂടി ക്രമേണ അന്തൎദ്ധാനം ചെയ്കയുംചെയ്തു. ഈ സംസൎഗ്ഗംകൊണ്ടു നവ്യശക്തി സിദ്ധിച്ചതായ പഴയ സമുദായങ്ങൾ ശുദ്ധിചെയ്തിട്ടിരുന്ന പൂൎവ്വസ്ഥാനങ്ങളിൽ അഭൂതപൂൎവ്വമായ പ്രാബല്യത്തോടുകൂടി തലയെടുത്തു. മംഗോളിയന്മാർ ചീനരാജ്യത്തുകൂടി തെക്കോട്ടു് ഉപദ്വീപുകളിലും മലയാദ്വീപസംഘാതത്തിലും, കിഴക്കൻ മലയിടുക്കുകളിൽ കടന്നു് ഇന്ത്യയിലുംവന്നുചേൎന്നു. പിന്നീടു് ഈ വൎഗ്ഗക്കാർ തെമുജിൻ (ഛെങ്കിസ്ഖാൻ) മുതലായ പ്രമാണികളുടെ നേതൃത്വത്തിൽ പടിഞ്ഞാട്ടു തിരിച്ചു. പുരാതന മാൎഗ്ഗങ്ങളിൽ കൂടി ഓരോ ശാഖകൾ പെർഷ്യ, മെസൊപ്പൊട്ടേമിയ, ഏഷ്യാമൈനർ മുതലായ ദേശങ്ങളിലും, കാസ്പിയൻ, ബ്ളാക്ക്സീ തീരങ്ങളിൽകൂടി റഷ്യയിലും പോളൻഡിലും ഹംഗറിയിലും പ്രവേശിച്ചു. പെസിഫിക്ക് മഹാസമുദ്രംമുതൽ അററ്ലാൻറിക്ക് സമുദ്രത്തിൻെറ ശാഖയായ ബാൾട്ടിക്ക് ഉൾക്കടൽവരെയുള്ള ഭൂഭാഗം ഇവരുടെ അധികാരത്തിൽപ്പെട്ടു. വിസ്ചുല, ഡാന്യൂബ്, നദികൾക്കു കിഴക്കു മലയാദ്വീപുകൾവരെ ഇവർ കൊള്ളയിട്ടു നടന്നുവെങ്കിലും സ്ഥിരമായവൎഗ്ഗാധിപത്യംഇവൎക്കു നിലനിൎത്തുവാൻ കഴിഞ്ഞില്ല. സ്ഥായിയായ വ്യവസ്ഥിതികളോ, അന്യവൎഗ്ഗങ്ങളെ അനുകരിക്കുന്നതിനുള്ള നയചാതുൎയ്യമോ ഇല്ലാതെ, പെട്ടെന്നു കീഴ്പ്പെട്ട ഇതരസമുദായങ്ങൾ ക്ഷീണംമാറി തൻേറടം വീണ്ടെടുക്കുന്നതുവരെ, ദായക്രമംപോലെയും സേനാനികളുടെ മിടുക്കുപോലെയും വേർതിരിഞ്ഞു പല ഭാഗങ്ങളായി, ഇവർപൂൎവ്വസ്മരണകൊണ്ടു നിലനിന്നതായ പെരുമയെ ആശ്രയിച്ചു രണ്ടുമൂന്നുശതവൎഷം ഉപജീവിച്ചു. മംഗോളിയന്മാരായ താൎത്തന്മാർ അല്ലെങ്കിൽ മുകിലന്മാർ സ്ഥാപിച്ച ലോകസാമ്രാജ്യത്തിൻെറ ഫലമായി വെനീസുദേശക്കാരനായ മാൎക്കോപോളോ ഏഷ്യാഖണ്ഡത്തിൽ സഞ്ചരിച്ചു

യുദ്ധത്തിന്റെ പുറപ്പാട് ഭൂതൃഷ്ണയിൽ നിന്നാണെന്ന് ഇങ്ങനെ പൊതുവെ സമർത്ഥിക്കാം. ഭൂമിയുടെ ആവശ്യം ഉപജീവനസൌകൎയ്യമത്രെ. സമുദായങ്ങളുടെ ആദിഘട്ടത്തിൽ തന്നെ മനുഷ്യവൎഗ്ഗങ്ങൾ തമ്മിൽ അന്യോന്യമത്സരത്തിനു ഹേതുവാകുന്ന മറ്റൊരു സംഗതി മതവിശ്വാസങ്ങളിലുള്ള വൈപരീത്യമാണ്. പ്രപഞ്ചതത്വങ്ങളെപ്പററി സൂക്ഷ്മമായ അറിവില്ലാത്തകാലത്തും മനുഷ്യൻ വെളിച്ചത്തിൽ സമാധാനവും ഇരുട്ടിൽ ഇടയിളക്കവും സാധാരണമായിരുന്നു. സൌമ്യഗുണമുള്ള വസ്തുക്കൾ അയാളെ ആകർഷിക്കുന്നു. രൌദ്രവും ബീഭത്സവും ആയ സത്വങ്ങളും സംഭവങ്ങളും അയാൾക്കു അസഹ്യമായിത്തോന്നി അയാളെ പീഡിപ്പിക്കുന്നു. ഒന്നിൽ അയാൾക്കുള്ള സന്തോഷംകൊണ്ട് അതിനെ വശ്യപ്പെടുത്തുന്നതിനായി സമാരാധിക്കുന്നു. മറേറതിലുള്ള ഭയംകൊണ്ട് അതിന്റെ രൌദ്രതയെ തടയുവാനായി സമാധാനിപ്പിക്കുന്നു. നന്മയുടേയും തിന്മയുടേയും ബീജവും ആദിമതങ്ങളുടെ ഉത്ഭവവും ഇതിലാണു കാണുന്നതു്. ഓരോ പ്രദേശത്തിന്റെ പ്രകൃതംപോലെയും അതതു സമുദായത്തിന്റെ ആത്മപരീക്ഷയംപോലെയും ഈ അധിഷ്ഠാനദേവതകളുടെ തരാതരവും പ്രാബല്യവും മാറിക്കാണാം. ഇവയിലുള്ള വിശ്വാസവും ഇവയുമായുള്ള പെരുമാററവുംകൊണ്ടു സമുദായങ്ങൾക്കു തമ്മിൽ അധികമായ വ്യത്യാസം ഉണ്ടാകുന്നതും സാധാരണമാണ്. ഈ ഭിന്നത്വം ക്രമേണ ഒരേ സമുദായത്തിനിടയിൽ തന്നെ പരക്കുന്നതിനും തന്മൂലം കക്ഷിവഴക്കും അന്തഃഛിദ്രവും പ്രബലപ്പെടുന്നതിനും, സമുദായശക്തിക്കു ഹാനിസംഭവിക്കുന്നതിനും സംഗതിവരുന്നുമുണ്ടു്.

മനുഷ്യസമുദായങ്ങൾ തമ്മിലുള്ള അന്യോന്യബന്ധത്തെ നിയന്ത്രിക്കുന്ന മറെറാരു വ്യാപാരമാണ് കച്ചവടം. ലോകത്തിൽ യാതൊരു സ്ഥലത്തും ജീവിതത്തിനു് അത്യന്താപേക്ഷിതമായ എല്ലാ സാധനങ്ങളും വിളയുന്നില്ല. വിളവുകൾ ഭൂപ്രകൃതിയുടേയും അന്നന്നത്തെ വിജ്ഞാനപ്രാപ്തിയുടേയും നിലപോലെ സംഭവിക്കുന്നതേയുള്ളു. പ്രകൃത്യാ വിളയുന്ന കായ്കനികളും മത്സ്യമാംസാദി സാധനങ്ങളും ഭക്ഷിച്ചു പരിചയിച്ചവർ തന്നെ പിന്നീടു അവയെ ഉണ്ടാക്കുന്നതിനു തുടങ്ങി. സ്വന്തസ്ഥലത്തുണ്ടാകാത്തവ അയൽദേശങ്ങളിൽ നിന്നും കൈമാററം ചെയ്തു വാങ്ങി അനുഭവിക്കുന്നതിനു ഏറെ കാലതാമസം വേണ്ടിവരുന്നില്ല. സമുദായം ഈ നിലയിൽ എത്തുന്നതിനു സ്വതന്ത്രധീമാന്മാരായ ഏതാനും സമുദായാംഗങ്ങളുടെ ഉത്സാഹവും പൊതുസമ്മേളനങ്ങൾക്കു സൌകൎയ്യമുണ്ടാക്കുന്ന ഉത്സവാഘോഷങ്ങളും എത്രത്തോളം സഹായിച്ചിരിക്കണമെന്നു നമ്മുടെ പരിചയംകൊണ്ടു തന്നെ

ഊഹിക്കാവുന്നതാണ്. സമാനങ്ങൾ കൈമാററം ചെയ്തു കൂടുതൽ സുഖാനുഭവങ്ങൾ പരിചയിച്ചു കഴിഞ്ഞ ശേഷം ആ ജീവിതസുഖത്തെ പോഷിപ്പിക്കുന്നതിനുള്ള ഉത്സാഹമായി. വ്യാപാരങ്ങളുടെ പരിധി വർദ്ധിച്ചുവരികയും അതോടുകൂടി ആദായവും സുഖഭോഗങ്ങളിലുള്ള ആസക്തിയും വളരുകയും ചെയ്യുന്നു. കരവഴിക്കും കടൽവഴിക്കും വാണിജ്യബന്ധങ്ങൾ ഏർപ്പെടുന്നു. സാമാനങ്ങൾ ഉണ്ടാക്കുന്നതിനും ശേഖരിക്കുന്നതിനും സങ്കേതങ്ങളും തൊഴിലാളികളും ഉണ്ടാകുന്നു. ഇങ്ങനെ ദൂരസ്ഥലങ്ങളോടു ബന്ധപ്പെടുന്നതിന് ഇടയായിത്തീരുന്നതു് ഏതു സമുദായത്തിനും ഉൽക്കർഷഹേതുകമത്രേ. എന്നാൽ ഇതിൽ നിന്നു തന്നെ മത്സരത്തിനും ഛിദ്രത്തിനും കൂടി ഇടയാകുന്നുണ്ടെന്നും ഓർമ്മിക്കേണ്ടതാണ്. അന്യദേശങ്ങളുമായിട്ടുള്ള വ്യാപാരങ്ങൾക്കു കൂടുതൽ സൌകര്യവും ആദായവും ഉണ്ടാകത്തക്കവണ്ണം കച്ചവടം നടക്കുന്ന നഗരങ്ങളിലും അവ കേന്ദ്രങ്ങളായ രാജ്യങ്ങളിലും മേലധികാരം സ്ഥാപിക്കുന്നതിനുള്ള മോഹത്തോടുകൂടി ഓരോ ദേശക്കാർ തമ്മിൽ മല്ലിടുന്നതിനും ഈ സംഗതി തന്നെ മതിയാവുന്നു. എന്നു തന്നെയല്ല, സമുദായത്തിന്റെ ക്ഷേമാഭിവൃദ്ധിയിൽ വാണിജ്യത്തിന്റെ പ്രാധാന്യം മനസ്സിലാക്കിയിട്ടുള്ള എല്ലാവരും ഈ അധികാരത്തിന് അഗ്രഹിച്ചു പുറപ്പെടുന്നതു സാധാരണമാകയാൽ തന്മൂലമുള്ള യുദ്ധങ്ങൾക്ക് അവസാനമുണ്ടാകുന്നതല്ല. തന്നാട്ടിൽ തന്നെ വിദേശബന്ധം ആദ്യം ഐക്യത്തിനും മമതയ്ക്കും ഇടയാക്കുന്നുവെങ്കിലും ക്രമേണ അന്തഃഛിദ്രങ്ങൾ ഉത്ഭവിക്കാതെ ഇരിക്കുന്നില്ല. കച്ചവടവഴിക്കു അന്യോന്യ ബന്ധമുള്ള രാജ്യങ്ങൾ തമ്മിൽ ജ്ഞാനവിജ്ഞാനകലകൾ, സമുദായാചാരങ്ങൾ, മതതത്വങ്ങൾ, രാഷ്ട്രീയവ്യവസ്ഥിതി മുതലായവയിൽ ഐകരൂപ്യം വരുന്നതിനിടയായിത്തീരുന്നു. ഇവയുടെ ആവിർഭാവം സമുദായത്തിന്റെ സുസ്ഥിതിക്കു ഹാനികരമായിക്കരുതുന്ന അനവധി ജനങ്ങൾ പുതിയ പ്രസ്ഥാനങ്ങളെ ബലാല്ക്കാരമായിത്തന്നെ എതിർക്കുകയും സമുദായത്തെ ഭിന്നിപ്പിക്കുകയും ചെയ്തേക്കാം.

ഈ മൂന്നു ബന്ധങ്ങളെ അടിസ്ഥാനപ്പെടുത്തിയാണ് സാമാന്യേന സമുദായങ്ങൾ തമ്മിലുള്ള പെരുമാററം ഉണ്ടാകുന്നതു്. ഓരോ സമുദായവും ഭൂഭാഗങ്ങളിൽ എവിടെയെങ്കിലും സ്ഥിരവാസം തുടങ്ങിയതിനു ശേഷമേ അന്യോന്യം സമാധാനപരമായ ഇടപാടുകൾ വർദ്ധിക്കുവാൻ സംഗതിയുള്ളു. ആൾബലം കുറവായ പ്രദേശങ്ങളിലേക്കു ബന്ധമുള്ള മററു സ്ഥാനങ്ങളിൽ നിന്നും ആളുകൾ ചെന്നു ചേരുന്നതു സർവ്വസാധാരണമാണ്. ഒട്ടൊക്കെ അവരെക്കൊണ്ടുള്ള ആവശ്യം

പ്രമാണിച്ചു മറുരാജ്യക്കാർ ക്ഷണിച്ചു കൊണ്ടുപോകുന്നതായിരിക്കും. ക്രമേണ അവർ സ്വമേധയായി ചെന്നു കയറുവാൻ തുടങ്ങുന്നു. ഇങ്ങനെ പുറമേ നിന്നും വരുന്നവരെ തങ്ങളോടുചേർത്തു് ഏകോപിക്കുന്നതിനു ശക്തിയുള്ള സമുദായങ്ങൾക്കു് ഇതുകൊണ്ടു ദോഷം വരുന്നില്ല. ചിലപ്പോൾ വന്നുചേരുന്നവരുടെ ബലാധിക്യവും മറ്റെ സമുദായത്തിന്റെ ബലഹീനതയും സ്വാതന്ത്ര്യത്തിനു ദോഷമായും തീർന്നേക്കാം. അഥവാ ആഗതന്മാർ ആദ്യമേ ബലാല്ക്കാരമായിത്തന്നെ കൈയേറ്റത്തിനു മുതിർന്നുചെന്നുവരാം. ഇങ്ങനെ സ്വശക്തിയെവിനിയോഗിക്കുന്നതും വ്യാപിപ്പിക്കുന്നതും ഒരു സമുദായത്തിനു് എന്നും ഗുണകരമായിരിക്കുമെന്നു പറവാൻ തരമില്ല. ചെലവാകുന്ന ശക്തിയെ വീണ്ടെടുക്കുന്നതിനു കരുത്തും, അധികാരം വ്യാപിക്കുന്നതോടുകൂടി സ്വന്തമായ വ്യവസ്ഥകളെ നവീകരിച്ചു പുഷ്ടിപ്പെടുത്തുന്നതിനുള്ള വിവേകവും ഉള്ള സമുദായങ്ങളാകുന്നു ഈ വഴിക്കു നന്നാകുന്നതു്. അല്ലാത്തവ ഇങ്ങനെ ക്ഷയിച്ചിട്ടുള്ളതിനും ലക്ഷ്യങ്ങൾ കാണുന്നുണ്ടു്. ഉടനെ ക്ഷയിച്ചില്ലെങ്കിലും, ദേഹം ക്ഷീണിക്കുമ്പോൾ ദഹിക്കാത്ത ഭക്ഷണം കഴിച്ചാലുള്ളപോലെ, പോഷണം നിലച്ചു ക്രമേണ പൂർവ്വസ്ഥിതിയിൽ നിന്നും തെററി സമുദായശക്തി അചിരേണ ഭിന്നിക്കുന്നതിനു് ഇടയാകുന്നു.

ഭൂതൃഷ്ണ കച്ചവടത്തിലും വ്യവസായത്തിലും പ്രവർത്തിച്ചു സമാധാനപരമായ കുടിയേററത്തിലോ ബലാല്ക്കാരമായ സമരത്തിലോ പര്യവസാനിക്കുന്നതുപോലെ മതാസക്തിയിലും രൂപഭേദമോ വ്യക്തിഭേദമോ കാണുന്നുണ്ടു്. ഇല ആരാധിക്കുന്നവരും കമ്പു് ആരാധിക്കുന്നവരും തമ്മിലുള്ള മത്സരംപോലെ, ഹിന്ദുക്കൾ, മഹമ്മദീയർ, ക്രിസ്ത്യാനികൾ മുതലായ മതക്കാർ തമ്മിലും, അവർക്കുള്ളിൽ തന്നെ ഓരോ കക്ഷികൾ തമ്മിലും യുദ്ധമുണ്ടായിക്കൊണ്ടിരുന്നു. ലോകവിജ്ഞാനം വർദ്ധിച്ചതോടുകൂടി ഇപ്രകാരമുള്ള മത്സരങ്ങളിൽ അർത്ഥമില്ലെന്നു മനസ്സിലാക്കി ഭിന്നമതക്കാർ മതപ്രവർത്തനത്തിനായി മത്സരിക്കുകയില്ലെന്നു് പരബോധ്യം വന്നിട്ടുണ്ടെങ്കിലും ഈ വഴക്കു് ഏറക്കുറെ മററുഭാവങ്ങളിൽ നിലനിന്നുപോരുന്നുണ്ടു്. മതം ദൈവപരമായ ജ്ഞാനത്തെ മാത്രമല്ല, ലോകചക്ഷുസ്സാസ്പദമായ വിജ്ഞാനത്തേയും സന്മാർഗ്ഗബോധത്തേയും നിയന്ത്രിക്കുന്ന ശക്തിയാണു്. അതുകൊണ്ടു മതപ്രചരണത്തിൽ അന്തർഭവിച്ചിരിക്കുന്ന തത്വം ലോകവ്യവസ്ഥിതിയേയും അതിനാസ്പദമായ തത്വങ്ങളേയും പററിയുള്ള ഒരു പ്രത്യേകജ്ഞാനത്തെ വ്യാപരിപ്പിക്കുകയത്രെ. ഇങ്ങനെ നോക്കുകയാണെങ്കിൽ അഭിപ്രായവ്യത്യാസത്തെ അസ്പദമാക്കി നടത്തുന്ന എല്ലാ മത്സരങ്ങളും ഈ ഗണ

ത്തിൽ ചേരുന്നു. ഒരു സമുദായത്തിൽ കൂട്ടുകുടുംബജീവിതം നിലനിന്നു പോരുന്നുണ്ടായിരിക്കാം; മറെറാന്നിൽ വിധവകളുടെ പുനർവിവാഹം അനുവദിക്കുന്നില്ലായിരിക്കാം. ഇവയെ അന്യസമുദായക്കാർ നികൃഷ്ടമെന്നൊ കഷ്ടമെന്നൊ ഭത്സിച്ചു യുദ്ധത്തിനു മുതിരുന്നതുപോലെയാണു് മതപ്രചരണത്തിലുള്ള മത്സരങ്ങളും. ഈ മാതിരി നടപടികൾ ഓരോ സമുദായത്തിലും ഗാഢമായിപ്പരിചയിച്ചു് അവ സമുദായജീവന്റെ നാഡികളായിത്തീർന്നിരിക്കുന്നുവെന്നു ബോധമുള്ളവക്കു് അവയെ നിരാകരിക്കുന്നതു സമുദായബന്ധത്തെത്തന്നെ നശിപ്പിക്കുന്നതായിട്ടേ തോന്നുകയുള്ളു. ഇതുപോലെയാണു് മാറേറാരോ നടപടികളെപ്പററിയുള്ള ആക്ഷേപങ്ങളേയും വ്യാഖ്യാനിക്കേണ്ടതു്; ഈ അത്ഥത്തിലാണു് മതവഴക്കുകൾ ഇപ്പോഴും നടക്കുന്നുണ്ടെന്നു പ്രസ്താവിച്ചതും.

ആഹാരാദി വിഷയങ്ങളിലുള്ള പതിവുകൾ, സമുദായജീവിതത്തിലുള്ള പെരുമാററങ്ങൾ, ഭരണരീതികളെപ്പററിയുള്ള വിശ്വാസങ്ങൾ, വ്യവസായവിഷയങ്ങളിലുള്ള പരിചയങ്ങൾ ഇവയെ തീരെ നിന്ദിച്ചു മററുള്ളവരുടെ രീതികളെ പ്രതിഷ്ഠാപിക്കുവാനുള്ള ശ്രമവും ഇതിനേക്കാൾ വ്യത്യസ്തമായിട്ടുള്ളതല്ല. പരിഷ്കൃതന്മാരെന്നും അപരിഷ്കൃതന്മാരെന്നും പറയുന്നതിൽ ഉദ്ദേശിക്കുന്ന അത്ഥവും ഇത്രമാത്രമേയുള്ളു. ലോകവ്യവസ്ഥിതിക്കു അത്യാവശ്യമെന്നു ഭൂരിപക്ഷം ജനങ്ങളോ പ്രബലന്മാരായ ഒരു കൂട്ടരോ സങ്കല്പിച്ചിട്ടുള്ള നടപടികളും വിശ്വാസങ്ങളും ഇല്ലാത്തവരെ അവർ അപരിഷ്കൃതന്മാരെന്നു പറയുന്നു. അങ്ങനെയുള്ളവരെ സ്വാഭിപ്രായത്തിലേയ്ക്കു് ആനയിക്കുന്നതിനുള്ള ഉത്സാഹമത്രെ അവരെ പരിഷ്കരിക്കുകയെന്നു പറയുന്നതു്. ഈ പരിശ്രമം ബലാല്ക്കാരമായും നയോപായങ്ങൾകൊണ്ടും ചെയ്യാവുന്നതാണു്. ബലാല്ക്കാരമായി ചെയ്യുന്നതിൽ രണ്ടു പ്രകാരഭേദം കാണുന്നു. മദ്ധ്യകാലത്തു് ഓരോ മതക്കാർ ചെയ്തിരുന്നപോലെ പടവെട്ടിക്കീഴടക്കി ആളുകളെ ഭയപ്പെടുത്തി വശപ്പെടുത്തുകയും എതിത്തുനില്ക്കുന്നവരെ നശിപ്പിക്കുകയും ചെയ്യുന്നതും, തങ്ങളുടെ പാശ്വക്കാരെ അനുകൂലിച്ചു പ്രോത്സാഹിപ്പിച്ചു് മററുള്ളവരെ അവിശ്വസിച്ചു് അനാദരിക്കുന്നതും, രണ്ടും ബലാല്ക്കാരമായ പ്രവൃത്തിമാഗ്ഗങ്ങളത്രെ. ഈ ഏപ്പാടുകൾകൊണ്ടു് ഉത്തമമെന്നു് അഭിമാനിച്ചിരുന്ന മതങ്ങൾക്കു മാലിന്യം സംഭവിക്കുകയാണു ചെയ്യുന്നതു്. ജ്ഞാനാഭിവൃദ്ധിക്കു സഹായിച്ചു മനസ്സംസ്കരണത്തിന്റെ ഫലമായി സ്വതന്ത്രമായ അഭിപ്രായവ്യത്യാസങ്ങൾ വരുത്തുന്നതു മാത്രമേ സമാധാനപരമായ മതപ്രചരണമാകുന്നുള്ളു. അതു തുലോം ദുർല്ലഭവുമത്രെ. ഈ അടുത്തകാലത്തുകൂടിയും ഇമ്മാതിരി മത്സരങ്ങൾ നടന്നുവരുന്നു. ആദ്യമേ തൊട്ടുതന്നെ

ശാശ്വതമായ സമുദായബന്ധത്തിനു് ഒരേ മതത്തിൽ വിശ്വസിച്ചും, ഒരേ ഭാഷ സംസാരിച്ചും, ഒരേ അധികാരത്തിനു കീഴ്പ്പെട്ടും, ജീവിക്കുന്ന ജനങ്ങൾ വേണമെന്നുള്ള ബോധം പ്രവൎത്തിച്ചു കാണുന്നുണ്ടു്. പരിഷ്കൃതജീവിതം അഭിവൃദ്ധിയിൽ എത്തിയിട്ടും ഈ സംഗതികൾക്കു പ്രാബല്യം കൂടിവന്നതേയുള്ളൂ. രാജ്യങ്ങളുടെ വ്യാപ്തി വൎദ്ധിച്ചു്, അടുത്തും അകലത്തും ഉള്ള അധികാരഭൂമികൾ അധികപ്പെട്ടതോടുകൂടി, ഭിന്നസമുദായങ്ങളെ ഏകോപിക്കുന്നതിനു സ്വമതവും, സ്വന്തഭാഷയും പ്രചരിപ്പിക്കുന്നതു് അനിവാൎയ്യമായിത്തോന്നി, പല മഹച്ഛക്തികളും അതിലേക്കൊരുമ്പെടുകയുണ്ടായി. നേരേമറിച്ചു്, ഒരേ ഭാഷസംസാരിച്ചും ഒരേ സമുദായ രീതികൾ പരിചയിച്ചും, ഒരേ മതത്തിൽ വിശ്വസിച്ചും പോരുന്നവൎക്കു ഏകോപിച്ചു ജീവിക്കുന്നതിനു സ്വാതന്ത്ര്യം വേണമെന്നുള്ള താല്പൎയ്യം ഹേതുവായി ലോകത്തുണ്ടായിട്ടുള്ള യുദ്ധങ്ങളുടെ എണ്ണവും ഈയിടയ്ക്കാണു് കൂടിക്കാണുന്നതു്.

—o—

## ൯. ഭ്രഷ്ടു.

ഇപ്പോൾ ഓരോ സ്ഥലത്തു കുടിപാൎത്തുവരുന്ന ഒരു സമുദായവും അവിടെത്തന്നെ ആദിമകാലം മുതൽക്കു പെററുപെരുകിയതല്ലെന്നു് എളുപ്പത്തിൽ സമൎത്ഥിക്കാം. പുറമേനിന്നും ഓരോരിക്കൽ വന്നുകയറി പൂൎവ്വനിവാസികളുമായി ഏറെക്കുറെ ഇടകലൎന്നു് അവരുടെ സ്വഭാവിശേഷങ്ങൾ പകൎന്നെടുത്തു പോഷിച്ചുവരായ സമുദായപരമ്പരകളാണു് ഇപ്പോഴത്തെ 'നാട്ടുകാർ.' ഈ പദവിക്കു് ഒരു മാഹാത്മ്യവും ശേഷിച്ചിട്ടില്ലെന്നു പറയുവാൻ നിൎവ്വാഹമില്ല; പക്ഷെ നാട്ടുകാരനാകുന്നതിനു വളരെ വൈഷമ്യമില്ലാതെയാണു് പരിഷ്കൃതസമുദായങ്ങളുടെ നിയമങ്ങൾ ഇപ്പോൾ ഏൎപ്പെട്ടിട്ടുള്ളതു്. ഏതു സമുദായവും പലകാലംകൊണ്ടു് മിശ്രമായിത്തീൎന്നിട്ടുള്ള ഒരു സങ്കരവൎഗ്ഗമാണെന്നു ബോധമുണ്ടാകുന്തോറും, വിദേശ്യരെന്നു പറഞ്ഞിരുന്നവരെക്കൊണ്ടു് സമുദായാഭിവൃദ്ധിക്കുണ്ടാകുന്ന പലവിധമായ സഹായങ്ങൾ മാത്രം ആലോചിച്ചില്ലെങ്കിലും, ലോകത്തിൽ ഒരു ഭാഗവും ഏത്ര ശക്തിയുള്ളവൎക്കും അട്ടിപ്പേറാണെന്നു് അഭിമാനിക്കുന്നതിനു സന്നദ്ധത കുറഞ്ഞുവരികയേ ഉള്ളൂ. ഒരു സമുദായത്തിൽ ചേൎന്നവനാണെന്നുള്ള ആത്മാഭിമാനം ആ സമുദായത്തിനു ലോകദൃഷ്ടിയിൽ സിദ്ധിച്ചിട്ടുള്ള മഹത്വത്തെ ആശ്രയിച്ചിരിക്കുന്നതത്രെ. അങ്ങനെയുള്ള സമുദായങ്ങൾ എണ്ണത്തിൽ കുറവാകുമ്പോൾ അഭ്യുദയകാംക്ഷികളായ അന്യസമുദായങ്ങൾ അവയോടു പാൎശ്വം പിടിച്ചു നില്ക്കുകയും അവയുമായി സാത്മ്യ

പ്യത്തിനുകൂടി താല്പര്യപ്പെടുകയും ചെയ്യുന്നു. ഇങ്ങനെ രണ്ടു വഴിക്കും മനുഷ്യലോകത്തിലുള്ള ഓരോ അംഗങ്ങൾ തമ്മിൽ വിഭിന്നതയ്ക്കിടയാക്കിയിരുന്ന പ്രതിബന്ധങ്ങൾ ഇപ്പോൾ നശിച്ചുവരുന്നുണ്ടു്. മുൻപറഞ്ഞ സൂക്ഷ്മസ്ഥിതി മനസ്സിലാക്കിയതുകൊണ്ടു മാത്രമല്ല, മനുഷ്യൎക്ക ഐഹികബന്ധങ്ങളിലുള്ള സ്ഥായിയെ അസ്പദമാക്കിയുംകൂടിയാണു്, ഈ നടപടി തുടൎന്നുവരുന്നതു്. കുടുംബബന്ധംകൊണ്ടോ മുതൽ സ്ഥാപനംകൊണ്ടോ സ്വന്തമായിത്തീൎന്നിട്ടുള്ള പ്രദേശം ഏതോ അതിനെപ്പററിയുള്ള ഗുണദോഷവിചാരവും, അതിൻെറ ശാശ്വതഗ്രഹണത്തിനുള്ള ഒരുമ്പാട്ടം എല്ലാ മനുഷ്യൎക്കും ഉണ്ടാകുന്നതു ലോകധൎമ്മമാണു്. അതുപോലെതന്നെ, ബുദ്ധിവികാസം വന്നിട്ടുള്ള മഹത്തുക്കൾക്കും സ്വകൃത്യനിൎവ്വഹണത്തിലുള്ള നിഷ്ഠ മററു ബന്ധങ്ങളെപ്പററിയുള്ള വിചാരത്തെക്കാൾ പ്രബലമായിരിക്കുന്നു.

ഓരോ സംഗതിവശാൽ ജനസമൂഹങ്ങൾ ലോകത്തിൽ അലഞ്ഞുനടന്നു ഒടുവിൽ ഒരിടത്തു കുടി ഉറപ്പിക്കുന്നതായി നാം ഇന്നും കണ്ടുവരുന്നു. ഈ സമ്പ്രദായം ലോകചരിത്രത്തിൻെറ ആദ്യകാലത്തും പ്രത്യക്ഷമായിരുന്നതത്രെ. ഇതിൻെറ ഗതിയും ശക്തിയും ഫലവും അപ്പോഴപ്പോഴത്തെ നിലകളെ ആശ്രയിച്ചിരിക്കുന്നു. സെമിററുകൾ, ആൎയ്യന്മാർ, മംഗോളിയന്മാർ ഇങ്ങനെ മൂന്നു വൎഗ്ഗക്കാരാണു് ഈ സമുദായപ്രചാരത്തിൽ പേരെടുത്തിട്ടുള്ളതു്. അവരുടെ ഖ്യാതിയുടെ രഹസ്യം അവർ ഓരോ പ്രദേശങ്ങളിൽ ചെയ്തിട്ടുള്ള പ്രവൃത്തികളുടെ ഓൎമ്മതന്നെ. ഈ സമുദായവ്യാപാരങ്ങളിൽ നേതൃത്വം വഹിച്ചിട്ടുള്ള മഹാരഥന്മാരുടേയും ധീരപുരുഷന്മാരുടേയും സ്മരണ ചരിത്രത്തിൽ നിലനിന്നുപോരുന്നുണ്ടു്. എന്നാൽ അവ ഓരോന്നിൻേറയും വിവരങ്ങൾ പ്രത്യേകം ഓൎമ്മിക്കുക വിഷമമത്രെ. സമഷ്ടിയായി പറയുകയാണെങ്കിൽ സെമിററുവൎഗ്ഗക്കാർ യൂഫ്രെററീസ് ടൈഗ്രീസ് നദികൾക്ക പടിഞ്ഞാറും തെക്കുപടിഞ്ഞാറും ഉള്ള ദേശങ്ങളിൽ വൎദ്ധിച്ചു് ഇരുവശത്തുമുള്ള അയൽദേശങ്ങളിലേക്ക വ്യാപിച്ചുകൊണ്ടിരുന്നു. പുരാതനന്മാരായ പല വൎഗ്ഗക്കാരും ഈ ഗണത്തിൽ പെട്ടവരായി പറയാം. ബാബിലോണിയ, അസ്സിരിയ, കാൽഡിയ, ഈജിപ്തു് എന്നു് പ്രഖ്യാതങ്ങളായ സാമ്രാജ്യങ്ങൾ സ്ഥാപിച്ചു്, ക്രിസ്തുബ്ദത്തിനു മുമ്പു നാലായിരം കൊല്ലത്തോളം, ഏഷ്യാഖണ്ഡത്തിൻെറ പടിഞ്ഞാറുഭാഗത്തും ആഫ്രിക്കയുടെ വടക്കു കിഴക്കെ ഭാഗങ്ങളിലും, സമുദായസംസ്കരണവും ഐശ്വൎയ്യപ്രതിഷ്ഠയും സാധിച്ചതു്, ഈ വൎഗ്ഗക്കാരാണു്. ചെറുശാഖകളാണെങ്കിലും വൎഗ്ഗോത്തമമായ ഗുണങ്ങൾ പ്രദൎശിപ്പിച്ചും, ലോകവിജ്ഞാനത്തിനടിസ്ഥാനമായ വാണിജ്യത്തിലും

രാഷ്ട്രീയബോധത്തിലും അഗ്രേസരന്മാരായി പ്രവർത്തിച്ചും, ഖ്യാതിനേടിയിട്ടുള്ള ഫിനീഷ്യന്മാരും, ഹിബ്രുക്കളും ഈ വർഗ്ഗത്തിൽപ്പെട്ടവരത്രെ. വിശിഷ്യ, ലോകത്തിൽ സ്ഥിരപ്രതിഷ്ഠ സിദ്ധിച്ചിട്ടുള്ള മതങ്ങളിൽ ക്രിസ്തുമതവും മഹമ്മദുമതവും ഇവരുടെ ഇടയിൽ ഉത്ഭവിച്ചു പ്രചരിക്കയും, ഇവരുടെ സ്ഥായിബോധങ്ങളും ചിരാചരിതചയങ്ങളും നിലനിത്തിപ്പോരികയും ചെയ്തിട്ടുള്ളവയത്രെ. ആദിമകാലത്തു് ഇതിന്നെല്ലാം ഖ്യാതിനേടിയ ഈ വർഗ്ഗക്കാരുടെ ആസ്ഥാനങ്ങളിൽ, വടക്കും കിഴക്കും വഴികളിൽക്കൂടി ആര്യന്മാരും മംഗോളിയരും ഓരോ കാലങ്ങളിൽ വന്നു ചേരുന്നതിനും, ഇവരുടെ ഉത്തമഗുണങ്ങൾ കൈക്കൊണ്ടു പ്രശസ്തി പ്രാപിക്കുന്നതിനും ഇടയായി.

മദ്ധ്യേഷ്യയിൽ നിന്നു മുമ്പോട്ടുരുത്തു് ഹിന്ദുക്കഷ് പർവ്വതസന്ധികളിൽ വെച്ചു് ശാഖ പിരിഞ്ഞ ആര്യസമുദായക്കാരാണു് ഇവരിൽ ആദ്യം വന്നവർ. ഇക്കൂട്ടർ സെമിററുകളെത്തുടന്നു് പെർഷ്യ, പാർത്തിയ, എന്ന രണ്ടു സാമ്രാജ്യങ്ങൾ സ്ഥാപിച്ചു. മതവിഷയങ്ങളിൽ നൂതനമായ തത്വബോധവും കരവഴിക്കു് മദ്ധ്യേഷ്യയുമായിട്ടുള്ള ബന്ധവും, സാമ്രാജ്യ വ്യവസ്ഥിതിയിൽ സമാധാനപരമായ നടപടികളും, ഇവർ സ്ഥാപിക്കയുണ്ടായി. എന്നാൽ വടക്കുപടിഞ്ഞാറു ദേശങ്ങളിലേക്കുകൂടി വ്യാപിച്ചു യൂറോപ്പിനുള്ളിൽ കടക്കുന്നതിനു് അവർ ഉത്സാഹിച്ചതിൻെറ ഫലമായി, അവിടങ്ങളിൽ പ്രാബല്യം സിദ്ധിച്ചവരായ ഗ്രീക്കുകളും റോമാക്കാരും അവരുടെ സാമ്രാജ്യശക്തിയെ ഭഞ്ജിച്ചു. പെർഷ്യാസാമ്രാജ്യം ഗ്രീക്കുകളുടെ ഭേദ്യംകൊണ്ടു ശിഥിലമാകയും, അതിനെത്തുടന്നുണ്ടായ മററു ശക്തികളുടെയും പാർത്തിയന്മാരുടെയും സാമ്രാജ്യാധികാരം റോമന്മാർ ക്ലിപ്തപ്പെടുത്തി ഒടുവിൽ ക്ഷീണിപ്പിക്കയും ഉണ്ടായി. ഈ ശഡുവിൽ മംഗോളിയൻവർഗ്ഗക്കാർ അല്പാല്പമായി മുമ്പോട്ടുരുത്തിരുന്നു. ഹൺസ്, മുകിലന്മാർ ഇങ്ങനെ ഇന്ത്യാചരിത്രത്തിൽ വിഖ്യാതരായ ഓരോ വർഗ്ഗങ്ങളുടേയും നോട്ടം പടിഞ്ഞാറൻ പ്രദേശങ്ങളിലേക്കാണു് അദ്യമായും പ്രധാനമായും തിരിഞ്ഞിരുന്നതു്. ഇക്കൂട്ടരിൽ ഒടുവിലത്തെ ശാഖയാണു് തുക്കികൾ.

സെമിററുവർഗ്ഗക്കാർ അറബിയിലും അടുത്ത പ്രദേശങ്ങളിലും നിന്നു വ്യാപിച്ചു് ചുററുമുള്ള സ്ഥലങ്ങളിൽ സ്ഥിരവാസവും സാമ്രാജ്യാധികാരവും സ്ഥാപിച്ചപോലെയൊ അതിലധികമായൊ ഉള്ള വ്യാപ്തിയാണു് ആര്യസമുദായങ്ങൾക്കു് ആദ്യമേയുണ്ടായതു്. അവർ പലപ്പോഴായി തെക്കു ഹിന്ദുക്കഷ് പർവ്വതങ്ങൾ കടന്നു് അഫ്ഘാനി

സ്ഥാനം, പഞ്ചാബ് മുതലായ പ്രദേശങ്ങളിലും പടിഞ്ഞാട്ടുള്ള പർവ്വതസാനുക്കൾ വഴി പെർഷ്യയിലും ചെന്നുചേൎന്നു. പലപല ശാഖകൾ അനേക കാലം കാസ്പിയൻ, ബ്ലാക്ക്സീ തീരങ്ങളിൽക്കൂടി സഞ്ചരിച്ച് മെഡിററേനിയന്റെ വടക്കതീരത്തുള്ള രാജ്യങ്ങളിലും യൂറോപ്പിന്റെ മദ്ധ്യദേശങ്ങളിലും എത്തി ആവാസം ഉറപ്പിച്ചു. പെർഷ്യയിൽക്കൂടി കടന്നു മെസൊപ്പൊട്ടേമിയായിലും ഏഷ്യാമൈനറിലും അധികാരം സ്ഥാപിച്ചതുകൂടാതെ, യൂറോപ്പിൽക്കൂടി കടന്നു വടക്കനിന്നും പടിഞ്ഞാറുനിന്നും ഈ ദേശങ്ങളിലേക്ക പ്രവേശിക്കയും ഉണ്ടായി. ഇന്ത്യയിലും മെസൊപ്പൊട്ടേമിയായിലും എന്നതുപോലെ മെഡിററേനിയൻ രാജ്യങ്ങളിലും തുലോം പരിഷ്കൃതജീവിതത്തോടുകൂടിയ മററു സമുദായങ്ങളെ അവർ കണ്ടെത്തി. ഈ സമുദായങ്ങളിൽ നിന്നും പലമാതിരി അറിവുകളും ലഭിച്ചതിന്റെ ഫലമായിട്ടാണ് ആൎയ്യന്മാൎക്ക് പ്രശസ്തി നല്കിയതായ നാഗരികസമ്പ്രദായങ്ങൾ അവരുടെ ഇടയിൽ ഉത്ഭവിച്ചത്. ഇക്കൂട്ടത്തിൽ ഹിന്ദുസ്ഥാനം, ഗ്രീസ്, ഇററലി ഇവ എടുത്തുപറയത്തക്കവണ്ണം സ്മരണീയമായിത്തീൎന്നിട്ടുള്ളവയാണ്. പില്ക്കാലങ്ങളിൽ ഉണ്ടായ സമുദായ വിപ്ലവങ്ങൾക്കിടയിലും ആൎയ്യന്മാരുടെ നാഗരികത്വത്തിനു ഇളക്കം സംഭവിക്കാതിരുന്നതും, അവരിൽ നിന്നും പരിപുഷ്ടമായിത്തീൎന്ന വ്യവസ്ഥാപനങ്ങൾ നിലനിന്നുപോന്നു് ഏതുകാലത്തേക്കും മാതൃകയായിത്തീൎന്നതും ഈ വൎഗ്ഗത്തിന്റെ യശസ്സിനു് പ്രധാന ഹേതുക്കളത്രെ.

സ്വയം സംസ്കരിച്ചതായ ചില വിശിഷ്ടഗുണങ്ങളുടെ കൂട്ടത്തിൽ പരിതസ്ഥിതികളെ സ്വാധീനമാക്കുന്നതിനുള്ള സാമൎത്ഥ്യവും, അവയെ അടിസ്ഥാനപ്പെടുത്തി നൂതനമായ സമുദായോൽഗതിയെ പോഷിപ്പിക്കുന്നതിനുള്ള മനോധൎമ്മവും, സ്ഥായിയായ സമുദായബന്ധത്തിനു വേണ്ട കൂട്ടുകുടുംബജീവിതം, ഏകശാസന, നീതിബോധം ഇവയോടുകൂടി, മനുഷ്യജന്മത്തിന്റെ ഉദ്ദേശവും പ്രയോജനവും സംബന്ധിച്ചുള്ള ആത്മബോധവും ആൎയ്യന്മാൎക്ക വിശേഷവിധിയായിരുന്നു. ഈ ലക്ഷണങ്ങൾകൊണ്ടു ആൎയ്യന്മാർ ചെന്നുചേൎന്ന സ്ഥലങ്ങളിൽ കണ്ടുപോന്ന ഗുണാകരമായ സംഗതികളെല്ലാം അവരുടെ സ്വയംകൃതിയാണെന്നു് ആളുകൾ പില്ക്കാലത്തു് തെററിദ്ധരിച്ചു. അവർ സമുദായജീവിതത്തെ നൂതനപന്ഥാക്കളിലേക്ക നയിച്ചു. ഇങ്ങനെയാണ് ഇന്ത്യയിലും ഗ്രീസിലും അവരുടെ അധിവാസം ഓരോ നൂതനഘട്ടത്തെ കുറിക്കുന്നതായി ഗണിച്ചുപോന്നിട്ടുള്ളതു്. അധികവും അവരുടെ മനോധൎമ്മത്തിന്റെയും കാലാവലോകനചാതുൎയ്യത്തിന്റെയും ഫലമാണെന്നുള്ളതിനു ക്രിസ്തുമതപ്രചാരം ഒന്നു മാത്രം ഉദാഹരണമായി

എടുത്താൽ മതിയാകുന്നതാണ്. സെമിററുകളുടെ ഇടയിൽ ഉത്ഭവിച്ചു പ്രചരിച്ചതായ ഈ മതത്തിനു ആൎയ്യസമുദായങ്ങൾ കൈക്കൊണ്ടതിനു ശേഷമാണ് ഫലവും ബലവും കൂടിയതെന്നുള്ളതിനരണ്ടുപക്ഷമില്ല. ആൎയ്യന്മാൎക്കു സ്വായത്തമായ മതങ്ങൾ ഹിന്ദുമതവും ബുദ്ധമതവും മാത്രമേയുള്ളു; ഇവയിൽ രണ്ടാമത്തതു മംഗോളിയൻ വൎഗ്ഗക്കാർ ആവാഹിച്ചു കൊണ്ടുപോയതോടുകൂടി ആൎയ്യസമുദായത്തിൽ നിന്നും അതിനെ ബഹിഷ്കരിക്കുകതന്നെ ചെയ്തു. ജ്ഞാനബോധനത്തിനു നവ്യമായ ഒരു ലക്ഷ്യം ഇവരുടെ ആരാധനകളിലും അൎത്ഥവാദങ്ങളിലും സൂചിപ്പിച്ചു മനോവികാസം വരുത്തിയതു മാത്രമോ, ന്യായാനുസൃതവും സമാധാനപരവും ആയ ശാസനയിൽ ജീവിതവൃത്തികൾ നയിക്കത്തക്കവണ്ണമുള്ള സമുദായവ്യവസ്ഥിതികൾ ഏൎപ്പെടുത്തിയതു മാത്രമോ, വിജ്ഞാനമാൎഗ്ഗങ്ങളിൽ അവരുടെ വിശേഷഗുണങ്ങൾ കൊണ്ടു ശാശ്വതമായ പ്രശസ്തി സമ്പാദിച്ചതു തന്നെയോ, അല്ല, ലോകരംഗത്തിൽ മററു മഹൽകൃത്യങ്ങൾ പലതും നിൎവ്വഹിച്ചിട്ടുള്ളതുകൊണ്ടും ആൎയ്യന്മാൎക്കു പ്രത്യേകമായ ഒരു നില സിദ്ധിക്കുന്നതിനിടയായിട്ടുണ്ട്. സെമിററുകളിൽ ഫിനിഷ്യന്മാർ തുടങ്ങിവെച്ച കപ്പൽയാത്രകളും, വാണിജ്യബന്ധങ്ങളും, വിദേശാന്വേഷണങ്ങളും പൂൎത്തിയാക്കുകയും, അവയ്ക്കു പൂൎവ്വാധികമായ വ്യാപ്തിയും പ്രാബല്യവും നല്കി ഒരു പുതിയ പ്രസ്ഥാനം തുടങ്ങുകയും. ഇവൎക്കു ശ്രമസാദ്ധ്യമായിരുന്നില്ല. യൂറോപ്പിൽ പകുതിയിലധികം ഭാഗം, എന്നല്ല, ഫലവത്തായ ശീതളപ്രദേശങ്ങൾ മിക്കവാറും, ഇവരുടെ അധിപത്യത്തിൽ ആയി.

എന്നാൽ ആൎയ്യന്മാരുടെ ഉൽഗതി അവിടെയും നിലച്ചില്ല. ഗ്രീക്കുകാർ മെഡിററേനിയൻ കടലിന്റെയും ബ്ളാക്ക്സീയുടേയും കരകൾ വഴി മൂന്നു ഭൂഖണ്ഡങ്ങളിലും ആസ്ഥാനം ഉറപ്പിച്ച് ഉൾപ്രദേശങ്ങളിൽ നിന്നും ചരക്കുകൾ വരുത്തി കച്ചവടം നടത്തുകയും തന്മൂലം അധികം ധനവും ബലവും ആൎജ്ജിക്കയും ചെയ്തു. കിഴക്കു നിന്നും മുമ്പോട്ടടുത്ത പെൎഷ്യരെ അവർ തോല്പിച്ചതു മാത്രമല്ല, അലക്സാണ്ഡർ മഹാന്റെ കാലത്ത്, മെഡിററേനിയൻ കടൽതീരം മുതൽ പഞ്ചാബുവരെയുള്ള രാജ്യങ്ങൾക്ക് മേലധികാരികളായിത്തീരുകയും, കരവഴിക്കു പൌരസ്ത്യപാശ്ചിമദേശങ്ങൾ തമ്മിലുള്ള ബന്ധം ദൃഢപ്പെടുത്തുകയും ചെയ്തു. പിന്നീടു കുറേക്കാലത്തേക്ക് ഗ്രീക്കുകാരുടെ അവശിഷ്ടവംശങ്ങളാണ് ഈ ദിക്കുകൾ ഭരിച്ചിരുന്നത്. ഇതിനിടയിൽ ഗ്രീക്കുകാർ പടിഞ്ഞാറ് ഇററലിയിലും സിസിലിയിലുംകുടിപാൎപ്പു തുടങ്ങി കുറേക്കാലം പ്രാബല്യത്തിലിരുന്നു. എന്നാൽ പശ്ചിമദേശങ്ങളിൽ അധികാരസ്ഥാപനത്തിന് ആദ്യം കാലിട്ട ഫിനീഷ്യ

ന്മാർ കാർത്തേജ് എന്ന നഗരം ആസ്ഥാനമാക്കി ആഫ്രിക്കയുടെ വടക്കേത്തീരത്തും എതിരെ യൂറോപ്പിന്റെ തെക്കേക്കരകളിലും ദ്വീപുകളിലും പുറമെ സിസിലിയിൽ തന്നെയും പ്രബലന്മാരായി നിന്നിരുന്നു. എന്നുതന്നെയല്ല, ഇററലിയിൽ ആര്യസമുദായത്തിൽ പെട്ട ലാററിൻ വർഗ്ഗക്കാർ ക്രമേണ റോം നഗരത്തിന്റെ ആധിപത്യത്തിൽ ചുററുസമുദായങ്ങളെ കീഴ്പ്പെടുത്തിവന്നു. ഈ വർദ്ധമത്സരത്തിനിടയിൽ ഗ്രീക്കുകാർക്കു അവിടങ്ങളിലുള്ള നില ക്ഷയിച്ചു. റോമും കാർത്തേജും തമ്മിൽ പടവെട്ടിയതിനു ശേഷം, റോമിന്റെ പ്രാബല്യം സ്ഥാപിക്കപ്പെട്ടു. പ്രതിപക്ഷികളെ തോല്പിക്കുന്നതിനു വേണ്ട ശ്രമങ്ങൾക്കിടയിൽ കൈയേറിയും, കരവഴിക്കുള്ള ശത്രുസംഘങ്ങളെ നിരോധിക്കുന്നതിനു് സംരക്ഷണമാർഗ്ഗങ്ങൾ നേടിയും, ഫിനീഷ്യന്മാരേയും ഗ്രീക്കുകളേയും തുടന്നു വാണിജ്യവിഷയത്തിൽ ബലംപുലർത്തിയും, റോമാക്കാർ കാലക്രമം കൊണ്ടു മെഡിററേനിയനു ചുററുമുള്ള എല്ലാ രാജ്യങ്ങളും കൈവശപ്പെടുത്തി, ഏകഛത്രാധിപത്യത്തിനു കാലിട്ടു. സീസർ, അഗസ്റ്റസ്, എന്നു വിഖ്യാതന്മാരായ നേതാക്കന്മാർക്കു ശേഷം റയിൻ, ഡാന്യൂബ് നദികൾക്കു തെക്കുപടിഞ്ഞാറും അററ്ലാൻറിക്ക് മഹാസമുദ്രത്തിനു തെക്കുകിഴക്കും, സഹാറാ മരുഭൂമിക്കു വടക്കും യൂഫ്രെററിസ് ടൈഗ്രിസ് നദികൾക്കു പടിഞ്ഞാറും, ഉള്ള അതിവിസ്തൃതമായ ഭൂഭാഗം മുഴുവനും റോമന്മാരുടെ സാമ്രാജ്യത്തിൽ ഉൾപ്പെട്ടിരുന്നു. പിന്നീടു ബ്രിട്ടനിലും അവർ അധികാരം സ്ഥാപിച്ചു

ഈ സാമ്രാജ്യത്തിന്റെ സമുദായ വ്യവസ്ഥിതികളിൽ, പടിഞ്ഞാറുഭാഗം മുഴുവനും ലാററിൻ വംശക്കാരുടേയും കിഴക്കൻ പ്രദേശങ്ങളിൽ ഗ്രീക്കുകളുടേയും സാഹചര്യം കൊണ്ടുള്ള വ്യത്യാസം പ്രബലപ്പെടുകയും, തുടരെത്തുടരെയുണ്ടായ അന്തഃക്ഷോഭങ്ങളിൽ അനവധി ആൾ നാശം സംഭവിക്കയും, ചെയ്തതോടുകൂടി സാമ്രാജ്യബന്ധം വേർപെടുന്ന ലക്ഷണങ്ങൾ പ്രത്യക്ഷമായി. ഈ നിലയിൽ പുറമേനിന്നു തള്ളിക്കയറിയിരുന്ന ആര്യസമുദായങ്ങളെ എതിർക്കുവാൻ ശേഷിയില്ലാതെ അവയെ റോമന്മാർ വടക്കേ അതിർത്തിയുടെ രക്ഷയ്ക്കായി കുടിപാർപ്പിക്കയും സൈന്യങ്ങളിൽ ചേർക്കയും ചെയ്തു. പില്ക്കാലത്തു് അക്കൂട്ടർ തന്നെ പുറമേ നിന്നുമുള്ള തിരക്കുകൊണ്ടു് അകത്തേയ്ക്കു കടന്നു കലാപങ്ങൾ ഉണ്ടാക്കി, പടിഞ്ഞാറുഭാഗം മുഴുവനും സ്വാധീനമാക്കി. കിഴക്കൻ രാജ്യങ്ങളിൽ മതസംബന്ധമായവഴക്കുകളും, ആദ്യം പാർത്തിയന്മാരുടേയും പിന്നീടു പെർഷ്യന്മാരുടേയും അതിനുശേഷം അറബികളുടേയും അക്രമങ്ങളും കൊണ്ടു സാമ്രാജ്യശക്തി ക്ഷീണിച്ചു. അപ്പോഴപ്പോൾ നവ്യമായ വ്യവസ്ഥിതികൾ ഏർപ്പെടുത്തി, കുറേക്കാലം

കാൺസ്റ്റാൻറിനോപ്പിളിലെ ചക്രവൎത്തികൾ അധികാരം സംരക്ഷിച്ചു വെങ്കിലും, മഹമ്മദീയരായ സെമിററു വൎഗ്ഗക്കാർ ഏഴും എട്ടും ശതക ങ്ങളിൽ മെസൊപ്പൊട്ടേമിയ, അറേബിയ, സിരിയ, ഈജിപ്ത്, എന്നു മാത്രമല്ല, പടിഞ്ഞാറു അററ്ലാൻറിക്ക് തീരംവരെ ആഫ്രിക്ക യിലും, കിഴക്ക സിന്ധുനദിവരെ ഏഷ്യയിലും സാമ്രാജ്യപ്രതിഷ്ഠ നടത്തി. സ്പെയിനിൽ ക്രിസ്ത്യാനികളായ ആൎയ്യന്മാരെ തോല്പിച്ച് രാജ്യഭാരം കൈക്കലാക്കിയതു കൂടാതെ മഹമ്മദീയ വംശക്കാർ ഫ്രാൻ സിൽകൂടി കുറെക്കാലം അധിവസിക്കയും മെഡിററേനിയനിലുള്ള ദ്വീപു കളും കടൽത്തീരത്തുള്ള രാജ്യങ്ങളും റോം, കാൺസ്റ്റാൻറിനോപ്പിൾ മുത ലായ തലസ്ഥാനങ്ങൾ തന്നെയും, രോധിക്കയും ഉണ്ടായി.

തെക്കുഭാഗത്തുകൂടിയുണ്ടായ ഈ സെമിററുപ്രവാഹത്തിനെതി രായി വടക്കുനിന്നും ആൎയ്യസമുദായങ്ങൾ, ജൎമ്മനി, ആസ്ത്രിയ മുത ലായ പ്രദേശങ്ങളിൽകൂടി, സെമിററുകളുടെ അസ്ഥാനങ്ങളിലേക്ക് അടുത്തുവന്നിരുന്നു. ഒടുവിൽ പതിനൊന്നും പന്ത്രണ്ടും ശതകങ്ങ ളിൽ ഇവർ കരവഴിയായും കടൽ വഴിയായും സിരിയാ, പാലസ്റ്റൈൻ, ഈജിപ്ത് മുതലായ സെമിററുകളുടെ അസ്ഥാനങ്ങൾ തന്നെ രോധിച്ചു. സവൎണ്ണക്കാരായ സ്കാൻഡിനേവിയന്മാർ വടക്കുപടി ഞ്ഞാറും, മംഗോളിയന്മാരായ ഹംഗേറിയന്മാർ കിഴക്കും, സെമിററുകളായ അറബികൾ തെക്കും കടന്നു കൊള്ളയിട്ടു നാടുനശി പ്പിച്ചതിനുശേഷം, ക്ഷാമപീഡകൊണ്ടും, പ്രബലന്മാരായ നാടുവാഴി കളുടെ മൎദ്ദനംകൊണ്ടും വലഞ്ഞിരുന്ന ജനങ്ങൾ, മതദ്വേഷത്താൽ പ്രേരിതരായി ഐഹികവും പാരത്രികവും ആയ മുക്തിക്കു ശ്രമിക്കുക യായിരുന്നു. വിദേശീയവൎഗ്ഗങ്ങളുടെ സാഹചൎയ്യംകൊണ്ടു പ്രാപ്തമായ ഭൂജ്ഞാനവും വാണിജ്യസൌകൎയ്യങ്ങളും പ്രയോഗിക്കുന്നതിനു ഇററലി യിലുള്ള ഓരോ നഗരങ്ങൾ മല്പിടുകയായിരുന്നു. സേച്ഛപോലെ കൊള്ളയിട്ടുനടന്ന സമുദായങ്ങൾ സ്വവൃത്തിക്കു പരിചയിപ്പിച്ച മററു ജനങ്ങളോടുകൂടി ക്രിസ്തുമതദ്വേഷികളും വിനാശകാരകന്മാരും ആയ അന്യവൎഗ്ഗങ്ങളെ വിരട്ടുന്നതിനു പുറപ്പെട്ടിറങ്ങിയതായും ഈ പ്രസ്ഥാ നത്തെ വ്യാഖ്യാനിക്കാം. ഇതിൽനിന്നും വലുതായ ഭൂലാഭം ഉണ്ടായി ല്ലെങ്കിലും ഏകദേശം ഇരുനൂറു കൊല്ലത്തിനിടയിൽ പലപ്പോഴായി സംഭവിച്ച ഈ വേലിയിറക്കത്തിൽ ദുൎമ്മദന്മാരായ ജനങ്ങൾ നാടുവിട്ടു പോകാൻ സംഗതിവരികയാൽ സമുദായ സ്വാസ്ഥ്യത്തിനു വളരെ സൌക ൎയ്യങ്ങൾ സിദ്ധിച്ചു. ഭിന്നവൎഗ്ഗക്കാർ തമ്മിലുള്ള പരിചയത്തിൽ നിന്നും നവീനാശയങ്ങളും ചൎയ്യകളും ആൎയ്യസമുദായങ്ങൾ അഭ്യസിച്ചു. കച്ചവടസൌകൎയ്യങ്ങൾ വൎദ്ധിച്ചു പൊതുവെ ധനവൃദ്ധിയും പ്രത്യേകം

ചില കേന്ദ്രങ്ങളിൽ അഭൂതപൂർവ്വമായ ഐശ്വൎയ്യവും മനോദീപ്തിയും പ്രസരിച്ചു. സമുദായ വ്യവസ്ഥിതികൾക്കുതന്നെ വളരെ മാററങ്ങൾ സംഭവിച്ചു. ഈ ജനപ്രവാഹത്തിനു ലോകചരിത്രത്തിൽ (ക്രൂസേഡ്സ്)കുരിശുയുദ്ധങ്ങൾ എന്നു പറയുന്നു.

ഏകദേശം ഇക്കാലത്തുതന്നെ വീണ്ടും പ്രബലപ്പെട്ട മംഗോളിയന്മാരുടെ പ്രവേശം ഭാഗ്യവശാൽ അത്ര്യസമുദായങ്ങളെ അശേഷം പീഡിപ്പിച്ചില്ല. സ്പെയിൻ, പോർട്ടുഗൽ,ഫ്രാൻസ്, ഇംഗ്ലണ്ട്, ജെർമ്മനി, ഇററലി ഇങ്ങനെ സ്ഥിരപ്പെട്ട രാജ്യവിഭാഗങ്ങളിൽ ഓരോ മാതിരി സംരംഭങ്ങൾ നടന്നുകൊണ്ടിരിക്കെ, ദൂരദേശങ്ങളെ ഗ്രസിച്ചു മംഗോളിയന്മാർ, ഒരു വെള്ളപ്പൊക്കംപോലെ വളരെദൂരം പരന്നു് അനവധി നാശംചെയ്തു്, കുറേക്കാലം കെട്ടിക്കിടന്നു വാറി അമന്നു ഛിന്നഭിന്നമായ വൎഗ്ഗ പ്രതാപത്തോടുകൂടി ക്രമേണ അന്തൎദ്ധാനം ചെയ്കയുംചെയ്തു. ഈ സംസൎഗ്ഗംകൊണ്ടു നവ്യശക്തി സിദ്ധിച്ചതായ പഴയ സമുദായങ്ങൾ ശുദ്ധിചെയ്തിട്ടിരുന്ന പൂർവ്വസ്ഥാനങ്ങളിൽ അഭൂതപൂർവ്വമായ പ്രാബല്യത്തോടുകൂടി തലയെടുത്തു. മംഗോളിയന്മാർ ചീനരാജ്യത്തുകൂടി തെക്കോട്ടു് ഉപദ്വീപുകളിലും മലയാദ്വീപ സംഘാതത്തിലും, കിഴക്കൻ മലയിടുക്കുകളിൽ കടന്നു് ഇന്ത്യയിലുംവന്നുചേൎന്നു. പിന്നീടു് ഈ വൎഗ്ഗക്കാർ തെമുജിൻ (ഢെങ്കിസ്ഖാൻ) മുതലായ പ്രമാണികളുടെ നേതൃത്വത്തിൽ പടിഞ്ഞാട്ടു തിരിച്ചു. പുരാതന മാൎഗ്ഗങ്ങളിൽ കൂടി ഓരോ ശാഖകൾ പെൎഷ്യ, മെസൊപ്പൊട്ടേമിയ, ഏഷ്യാമൈനർ മുതലായ ദേശങ്ങളിലും, കാസ്പിയൻ, ബ്ളാക്ക്സീ തീരങ്ങളിൽകൂടി റഷ്യയിലും പോളൻഡിലും ഹംഗറിയിലും പ്രവേശിച്ചു. പെസിഫിക്ക് മഹാസമുദ്രംമുതൽ അററ്ലാൻറിക്ക് സമുദ്രത്തിൻെറ ശാഖയായ ബാൾട്ടിക്ക് ഉൾക്കടൽവരെയുള്ള ഭൂഭാഗം ഇവരുടെ അധികാരത്തിൽപ്പെട്ടു. വിസ്ചുല, ഡാന്യൂബ്, നദികൾക്കു കിഴക്കു മലയാദ്വീപുകൾവരെ ഇവർ കൊള്ളയിട്ടു നടന്നുവെങ്കിലും സ്ഥിരമായചൎഗ്ഗാധിപത്യംഇവൎക്കു നിലനിൎത്തുവാൻ കഴിഞ്ഞില്ല. സ്ഥായിയായ വ്യവസ്ഥിതികളോ, അന്യവൎഗ്ഗങ്ങളെ അനുകരിക്കുന്നതിനുള്ള നയചാതുൎയ്യമോ ഇല്ലാതെ, പെട്ടെന്നു കീഴ്പ്പെട്ട ഇതരസമുദായങ്ങൾ ക്ഷീണംമാറി തൻേറടം വീണ്ടെടുക്കുന്നതുവരെ, ദായക്രമംപോലെയും സേനാനികളുടെ മിടുക്കുപോലെയും വേർതിരിഞ്ഞു പല ഭാഗങ്ങളായി, ഇവർപൂർവ്വസ്മരണകൊണ്ടു നിലനിന്നതായ പെരുമയെ ആശ്രയിച്ചു രണ്ടുമൂന്നുശതവൎഷം ഉപജീവിച്ചു. മംഗോളിയന്മാരായ താത്തന്മാർ അല്ലെങ്കിൽ മുകിലന്മാർ സമ്പാദിച്ച ലോകസാമ്രാജ്യത്തിൻെറ ഫലമായി വെനീസുദേശക്കാരനായ മാർക്കോപോളോ ഏഷ്യാഖണ്ഡത്തിൽ സഞ്ചരിച്ചു

പുതിയ സ്ഥലങ്ങളേയും ജനങ്ങളേയും പററിയുള്ള അറിവു യൂറോപ്പിൽ പ്രചരിപ്പിച്ചതു മാത്രം പില്ക്കാലത്തേക്കു പ്രയോജനകരമായിത്തീൎന്നു.

അടുത്തുതന്നെ ചീനരാജ്യം മുകിലന്മാരുടെ ഭരണത്തിൽ നിന്നും സ്വാതന്ത്ര്യമായി അയൽദേശങ്ങളിൽ കൂടി പഴയപോലെ അധികാരം ചെലുത്തിത്തുടങ്ങി. ഇക്കാലത്തു താൎത്തന്മാർ ഹംഗറിയിലും പോളൻഡിലും നിന്നു പിൻവാങ്ങി. റഷ്യയിലും അവരുടെ ശക്തി ക്ഷയിച്ചു. സ്ലാവുവൎഗ്ഗക്കാരിൽ ഒരംശമാണ് ഇവിടെ സ്ഥിരവാസക്കാരായിരുന്നത്. സ്കാൻഡിനേവിയന്മാർ യൂറോപ്പിൽ മററെല്ലാഭാഗങ്ങളിലും പ്രവേശിച്ച കൂട്ടത്തിൽ റഷ്യയിലും കടന്നു രാജാധികാരം സ്ഥാപിക്കയുണ്ടായി. അവരിൽ അവശേഷിച്ചിരുന്ന ചില രാജകുടുംബങ്ങളെയാണ് താൎത്തന്മാർ തോല്പിച്ചത്. എന്നാൽ താൎത്തന്മാൎക്ക് കയ്യൂക്കു മാത്രമല്ലാതെ ഭരണസമ്പ്രദായങ്ങളോ രാജ്യപരിചയമോ ഇല്ലാതിരുന്നതിനാൽ അവർ പഴയ രാജപുരുഷന്മാർ മുഖാന്തരംതന്നെ കരം പിരിച്ചും നാടുഭരിച്ചും വന്നു. ഇക്കൂട്ടത്തിൽ സമൎത്ഥനായ ഒരു പ്രമാണി രാജധാനിയിൽ സേവകൂടിയും അയൽക്കാരെ കീഴടക്കിയും മാസ്കൗ എന്ന നഗരത്തിൽ അസ്ഥാനം ഉറപ്പിച്ചു പ്രതാപവാനായിത്തീൎന്നു. താൎത്തന്മാരുടെ പ്രതിപുരുഷനായി മററു രാജ്യങ്ങളിൽ ഖ്യാതി നേടുകയും, സ്വദേശത്തു സ്വാധികാരം സ്ഥാപിക്കയും ചെയ്തതോടുകൂടി യജമാനന്മാരുടെ അന്തച്ഛിദ്രങ്ങൾ വൎദ്ധിപ്പിച്ച് ഒടുവിൽ അവരെ തോല്പിച്ചു രാജാവായി വാഴുന്നതിനും അദ്ദേഹത്തിനു സാധിച്ചു. ഈ വംശത്തിൽ ജനിച്ചു പതിനഞ്ചാംശതകത്തിൽ നാടുവാണിരുന്ന രാജാക്കന്മാരാണ് ബാൾട്ടിക്ക് ഉൾക്കടൽവരെയുള്ള എല്ലാ പ്രഭുകുടുംബങ്ങളേയും കീഴടക്കി രാജ്യം ഏകോപിച്ച്, തെക്കുകിഴക്കു അസ്തപ്രായമായിരുന്ന താൎത്തസംസ്ഥാനങ്ങളെക്കൂടി അല്പാല്പമായി കൈക്കലാക്കി, ഇപ്പോഴത്തെ റഷ്യാസാമ്രാജ്യത്തിന്റെ സ്വരൂപം കരുപ്പിടിച്ചത്. ഇവരിൽ ഒരാൾ കാൺസ്റ്റാൻറിനോപ്പിളിൽ നാമാവശേഷമായിത്തീൎന്ന ചക്രവൎത്തികളുടെ കുടുംബത്തിൽ നിന്നു വിവാഹം ചെയ്തു പഴയ റോമാസാമ്രാജ്യത്തിന്റെ കിഴക്കേ ശാഖയുടെ പ്രാതിനിധ്യവും കൈക്കൊണ്ടു.

ഇതിനിടെ തെക്കേ രാജ്യങ്ങളിലും മംഗോളിയന്മാരുടെ പ്രതാപം ക്ഷയിച്ചതോടുകൂടി മാററങ്ങൾ കണ്ടുവന്നു. തുൎക്കികൾ എന്നുപേരായ ഒരു അത്ധസമുദായക്കാരെ അറബികൾ പടവെട്ടി കീഴടക്കി, ആദ്യം അടിമകളായും പിന്നീടു രാജസേവകന്മാരും മന്ത്രിമാരും സേനാനികളും ആയും, പുലൎത്തി വന്നിരുന്നു. ഇവർ പ്രമാണികളായി മഹമ്മ

ദീയസ്ഥാപനങ്ങൾക്കെല്ലാം അധിപന്മാരായി. അവരുടെ അപനായങ്ങളെ തടയുന്നതിനാണു് യൂറോപ്യസമുദായങ്ങൾ ക്രൂസേഡ്സിന്നായി ഏറങ്ങിത്തിരിച്ചതു്. മുകിലന്മാരുടെ ആവിർഭാവത്തോടുകൂടി ഇവക്കു ക്ഷീണം സംഭവിച്ചു. പുറമെ, മുമ്പിനാലെ പ്രത്യക്ഷമായിരുന്ന അന്തഃച്ഛിദ്രങ്ങൾ കൊണ്ടും കുറേക്കാലത്തേയ്ക്കു പേൎഷ്യ അറബി മുതലായ മദ്ധ്യദേശങ്ങളിൽ മഹമ്മദീയരുടെ വ്യാപ്തി നിലയ്ക്കുകയും ചെയ്തു. പശ്ചിമേഷ്യയിലും ആഫ്രിക്കയിലും ഇവക്കുണ്ടായ ആത്യന്തെ അധികാര പ്രചാരത്തിനിടയിലാണു് ഇന്ത്യയിൽത്തന്നെ മഹമ്മദുഗസ്നി മുതൽ പല പരാക്രമികളും പടവെട്ടി കൊള്ളയിട്ടതും അഫ്ഗാന്മാരുടെ പല ശാഖകളും കുടികയറി രാജ്യാധികാരം നടത്തിപ്പോന്നതും.

മുകിലശക്തിക്കു പൊതുവെ അവസാദം ബാധിച്ച പതിന്നാലാം നൂറ്റാണ്ടിന്റെ അവസാനത്തിൽ മദ്ധ്യേഷ്യയിൽ സമർകൽഡ് മുതലായ പ്രദേശങ്ങൾ ഭരിച്ചിരുന്ന ടൈമൂർ എന്ന പരാക്രമി തെക്കുപടിഞ്ഞാറുള്ള ദേശങ്ങളിൽ ആ ശക്തിയെ പുനൎജ്ജീവിപ്പിക്കുന്നതിനു് മുതിന്നു. അതിഭയങ്കരമായ നിഷ്ഠുരപ്രവൃത്തികൾകൊണ്ടു്, ഗംഗാനദി മുതൽ മെഡിറ്ററേനിയൻ കടൽവരെയുള്ള സ്ഥലം തന്നധീനതയിൽ വരുത്തുന്നതിനു അയാൾക്കു കഴിഞ്ഞെങ്കിലും, ചൈനയിലാകട്ടെ റഷ്യയിലാകട്ടെ വല്ലതും ചെയ്യാൻ സാധിക്കുന്നതിനു മുമ്പു് അയാളുടെ കാലം അവസാനിച്ചു. ഈ ഉദ്യമത്തിന്റെ ഫലമായി ചില്ക്കാലത്തു മദ്ധ്യദേശങ്ങളിൽ അപാരമായ ക്ഷീണവും അസ്ഥിരതയും ഉണ്ടായതു മാത്രമല്ല, മുകിലവംശ്യന്മാരെന്നു അഭിമാനിക്കാവുന്ന ബാബർ മുതലായ നേതാക്കന്മാൎക്കു പശ്ചിമോത്തര ദേശങ്ങളിലും ഇന്ത്യയിലും സാമ്രാജ്യാധികാരം പുലത്തുന്നതിനുള്ള മോഹം ഉദ്ദീപിക്കയും ചെയ്തു. വിശേഷിച്ചും, മുമ്പു ക്ഷീണിച്ചിരുന്നവരായ തുൎക്കികളിൽതന്നെ പല ശാഖകളും ഏഷ്യാമൈനറിന്റെ ഉൾത്തട്ടിൽ പടന്നു് ഒരു പുതിയ ശക്തിയുടെ ആവിർഭാവത്തിനും കാരണമായി. ഇങ്ങനെ ഉൽക്കർഷം പ്രാപിച്ച 'ഓട്ടോമൻസ്' എന്ന ശാഖക്കാർ പുരാതന വൎഗ്ഗങ്ങളെ സ്വാധീനപ്പെടുത്തിയും നയോപായചതുരന്മാരായ ഗ്രീക്കു വംശക്കാരെ ഇണക്കിയും, ഏഷ്യാമൈനറിലും ബാൽക്കൻരാജ്യങ്ങളിലും കാലുറപ്പിച്ചു് ഇരുവശത്തുകൂടിയും രോധിച്ചു്, റോമാസാമ്രാജ്യത്തിന്റെ അവസാനസ്മാരകമായി ശേഷിച്ചിരുന്ന തലസ്ഥാനം തന്നെ പിടിച്ചടക്കി. കാൺസ്റ്റാൻറിനോപ്പിൾ മഹമ്മദശക്തിയുടെ ഇരിപ്പിടമായ ശേഷം അവിടത്തെ സുൽത്താന്മാർ ക്രിസ്ത്യൻ പ്രജകൾക്കു അഭയംനൽകി. അവർ സ്വാതന്ത്ര്യോദ്യമങ്ങൾ തുടങ്ങാതിരിപ്പാൻ അവരുടെ ബാലന്മാരെ പിടിച്ചു ചേൎത്തു മഹമ്മദീയസൈന്യങ്ങൾ നിൎമ്മിച്ചു. മെസൊപ്പൊ

ട്ടേമിയ, അർമീനിയ, സിറിയ മുതലായി പെഷ്യയ്ക്കപ്പുറമുള്ള എല്ലാ പ്രദേശങ്ങളും ഈജിപ്തും അവയ്ക്കടുത്ത ദ്വീപങ്ങളും അവക്ക് സ്വാധീനമായി. പതിനഞ്ചും പതിനാറും ശതകങ്ങളിൽ ഡാൻ നദിവരെ വടക്കോട്ടും വിയന്നാനഗരംവരെ പടിഞ്ഞാട്ടും ഉള്ള എല്ലാ പ്രദേശവും അവക്ക് കീഴടങ്ങി. ഇങ്ങനെ യൂറോപ്പ് മൂന്നു ഖണ്ഡങ്ങളായി വേർതിരിഞ്ഞപോലെയും അതിൽ പൌരസ്ത്യന്മയങ്ങളെ പുരസ്കരിച്ചുയന്ന റഷ്യന്മാരും തുർക്കികളും ശേഷിച്ച ഭാഗത്തെക്കൂടി ആഹുതി കഴിക്കുന്നതിന് സന്നദ്ധരാകുന്നതായും കണ്ടു. ഒട്ടേറെ ക്രിസ്ത്യാനി വർഗ്ഗക്കാർ മഹമ്മദിയ ശക്തിക്ക് കീഴ്പെട്ടു കിടന്നതു മാത്രമല്ല, കിഴക്കൻ രാജ്യങ്ങളുമായി അവർ പണ്ടുപണ്ടേ ഉറപ്പിച്ചിരുന്ന വാണിജ്യബന്ധം ഇതോടുകൂടി ശിഥിലമായിപ്പോകയും ചെയ്തു.

സ്കാൻഡിനേവിയൻ വർഗ്ഗക്കാരുടെ ആവിർഭാവത്തിനു മുമ്പു ക്രിസ്തീയസമുദായത്തിൻെറ സുസ്ഥിതിയെ സംരക്ഷിക്കുന്നതിനു ചാർലമാൻ ഒരു സാമ്രാജ്യം സ്ഥാപിച്ചതും അടുത്ത ശതകത്തിൽ അതു ശിഥിലമായി ഓരോ പ്രത്യേക രാജ്യങ്ങൾ ഉണ്ടായതും നിങ്ങൾ ഓക്കുന്നുണ്ടല്ലോ. അക്കൂട്ടത്തിൽ ജെമ്മനിയും ഇററലിയും ചേന്ന് ഒരു പുതിയ സാമ്രാജ്യം സ്ഥാപിക്കുന്നതിന് അക്കാലത്തുണ്ടായിരുന്ന കലാപങ്ങളും ആപത്തുകളും തന്നെയാണു സഹായിച്ചതു്. ഈ സാമ്രാജ്യബന്ധം ക്രമേണ രണ്ടു കൂട്ടക്കും ബോധ്യമായില്ലെന്നു തന്നെയല്ല, പില്ക്കാലത്തെ ചരിത്രകാരന്മാരുടെ ദൃഷ്ടിയിലും അതു രണ്ടു രാജ്യങ്ങൾക്കും അത്യധികം ഉപദ്രവത്തിനും ക്ഷീണത്തിനും കാരണമാക്കിയെന്നാണു തോന്നീട്ടുള്ളതു്. പക്ഷെ, ഈ ദോഷത്തിനു പല സമാധാനങ്ങളും പറയാമെന്നു തന്നെയല്ല, അതിൽ നിന്നുണ്ടായ ഗുണം വേറേ വിധത്തിൽ സാധിക്കുമായിരുന്നൊ എന്നുള്ളതും സംശയമാണു്. ജെമ്മനിയിൽത്തന്നെ ക്രിസ്തുമതം പ്രചരിച്ചതു ചാർലമാൻെറ ആഭിമുഖ്യത്തിലായിരുന്നു. അതിനെത്തുടന്നു ജനസാമാന്യത്തിനു പറയത്തക്കതായ ബുദ്ധിവികാസമൊ അനുസരണ ശീലമൊ ഉണ്ടാകുന്നതിനു മുമ്പാണു് വടക്കുനിന്നു ഡെയിൻവർഗ്ഗക്കാരും കിഴക്കുനിന്നു ഹംഗേറിയന്മാരും വന്നു കയറുവാൻ തുടങ്ങിയതു്. ഇവരെ രോധിക്കുന്നതിന് ഒരു ഏകോപിച്ചഭരണശക്തിയില്ലാതെകഴിയുകയില്ലെന്നു കണ്ടാണു് ജെമ്മനിയിൽ തന്നെ പല സമുദായപ്രമാണികളും ഒന്നിച്ചുചേന്ന് ഒരു രാജാവിനെ തെരഞ്ഞെടുത്തു വാഴിക്കുവാൻ ഉദ്ദേശിച്ചതു്. ആ രാജാവു് സ്വശക്തി സ്ഥാപിക്കുന്നതിനു പള്ളിവക ഉദ്യോഗസ്ഥന്മാരെ കൂടാതെ സാധിക്കയില്ലെന്നു കണ്ടു് അവരുടെ മേലാവായ പോപ്പിനെ സ്വാധീനപ്പെടുത്തുന്നതിനു തീരുമാനിച്ചു. പോപ്പിനു റോമിലെ പ്രഭുക്കന്മാരെക്കൊ

ണ്ടുള്ള ബുദ്ധിമുട്ട തീൎത്തു് അദ്ദേഹത്തെ സഹായിക്കയും അതോടുകൂടി ജെൎമ്മൻരാജാവു് ചക്രവൎത്തിയായി കിരീടധാരണംചെയ്കയും ചെയ്തു. ഇതുപോലെ ഒരു ഘട്ടത്തിലാണു് ചാൎലമാനും മുമ്പു ചക്രവൎത്തിസ്ഥാനം കൈയേററതു്.

ദൈവത്തിന്റെ പ്രതിനിധിയായി, അദ്ദേഹത്തിന്റെ അനുചരന്മാരെ ആപത്തിൽനിന്നു സംരക്ഷിക്കുന്നതിനും ക്രിസ്തുമതം പ്രചരിപ്പിക്കുന്നതിനും, ചുമതലക്കാരനാണു് ചക്രവൎത്തിയെന്നും, ക്രിസ്തീയവിശ്വാസം ഉള്ളവരുടെ സഹോദരബന്ധത്തിനും സമാധാനത്തിനും സംരക്ഷകനായി ഇങ്ങനെ ഒരാൾ ഇല്ലാതായാൽ ദുഷ്ടന്മാരുടേയും ഡെയിൻമാരുടേയും ആക്രമണത്തിലെന്നപോലെ മേലും ഉപദ്രവം തട്ടുമെന്നും, ഒരു ബോദ്ധ്യം അന്നു പരക്കെ വന്നിരുന്നു. ഇതുതന്നെയാണു് ജെൎമ്മൻചക്രവൎത്തിമാൎക്കു സഹായമായിത്തീൎന്നതു്. ഈ ചുമതല അവർ വേണ്ടപോലെ നിൎവ്വഹിച്ചുവെന്നുള്ളതിനും വിവാദമില്ല. ചക്രവൎത്തികളെ കിരീടം ധരിപ്പിക്കുന്ന ക്രിയ റോമിൽവെച്ചു പോപ്പിന്റെ ആഭിമുഖ്യത്തിലാണു് ചാൎലമാൻ നടത്തിയതു്. അതുകൊണ്ടു ചക്രവൎത്തിസ്ഥാനത്തിലേക്കവേണ്ടി ജൎമ്മൻ രാജാക്കന്മാർ ആൽപ്സു് വഴി ഇററലിയിൽ കടന്നു റോമിൽ ചെന്നു പോപ്പിന്റെ ആനുകൂല്യം സമ്പാദിച്ചുപോന്നു. പലപ്പോഴും റോമിൽ ധിക്കാരികളായ നാട്ടുപ്രമാണികൾ കക്ഷിചേൎന്നു് പോപ്പിനെ ഉപദ്രവിക്കുക പതിവായിരുന്നു. പഴയ സാമ്രാജ്യത്തിന്റെ അധഃപതനത്തോടുകൂടിയാണു് പള്ളിഅധികാരിയായ പോപ്പിനു റോമിൽ ഒരു നില കിട്ടിയതു്. പോപ്പു റോമിലെ ബിഷപ്പെന്ന സ്ഥിതി കവിഞ്ഞു പള്ളികളുടെ നേതാവെന്ന പദവി ക്രമേണ പ്രാപിച്ചു. അതോടുകൂടി ആദായവും അധികാരവും വൎദ്ധിക്കയും തന്മൂലം ആ പദവിക്കു വേണ്ടി മനഃശ്ശുദ്ധിയില്ലാത്ത സംസാരികൾ മല്ലിട്ടു തുടങ്ങുകയും ചെയ്തു. നാട്ടുകാർ നിത്യവും മത്സരവും കലാപവും കൊണ്ടു കാലയാപനം ചെയ്തിരുന്നതിനാൽ വഴക്കു തഴച്ചു വന്നതേയുള്ളു. ഇങ്ങനെയുള്ള ഘട്ടങ്ങളിൽ സഹായികളായിത്തീൎന്ന രാജാക്കന്മാൎക്കു റോമിലും ഇററലിയിലും ഒരുമേല്ക്കോയ്മയും രക്ഷാകർത്തൃത്വവും ഉണ്ടായിരിക്കുന്നതിനായി അവരെ ചക്രവൎത്തികളാക്കിത്തീൎക്കയും പതിവായി.

കുറേക്കാലം ഇങ്ങനെ കഴിഞ്ഞശേഷം ആത്മസംസ്കരണത്തിനു നിഷ്കൎഷ വൎദ്ധിച്ചു പലവിധ മതസ്ഥാപനങ്ങളും ഉണ്ടായി പോപ്പിന്റെ നില പരിഷ്കരിക്കുവാൻ സംഗതിവന്നു. ചക്രവൎത്തികൾ മതരക്ഷകന്മാരെന്ന ഭാവത്തിൽ പള്ളിവക കാൎയ്യങ്ങളിൽ പ്രവേ

ശിച്ചിരുന്നതു്, വിശേഷിച്ചു പള്ളിഉദ്യോഗസ്ഥന്മാരെയും പോപ്പിനെ ത്തന്നെയും നിയമിക്കുകയും സ്ഥാനഭ്രഷ്ടരാക്കുകയും ചെയ്തിരുന്നതു്, ഈ പുതിയ കൂട്ടർ നിരോധിച്ചു. ആത്മാവും ദേഹവും തമ്മിൽ ശ്രേഷ്ഠത ആത്മാവിനാണെന്നുള്ളതുകൊണ്ടു്, ആത്മരക്ഷകനായ പോപ്പിനു, ദേഹവും ഐഹിക സ്വത്തുകളും സംരക്ഷിക്കുന്ന ചക്രവർത്തിയെ ക്കാൾ ശ്രേഷ്ഠതയുണ്ടെന്നു് അവർ വാദിച്ചു. എന്നു തന്നെയല്ല, ഏതു രാജാവിനും പോപ്പിന്റെ കൈകൊണ്ടു കിരീടം ധരിപ്പിച്ചതിനു ശേഷമേ ചക്രവർത്തിസ്ഥാനം സിദ്ധിക്കുന്നുള്ളു. അതുകൊണ്ടു് ആ പദവി തന്നെ പോപ്പിന്റെ ഇഷ്ടംപോലെ കൊടുക്കാവുന്നതും എടു ക്കാവുന്നതും ആണു്, എന്നുകൂടി അവർ സമർത്ഥിച്ചു. ജെർമ്മൻരാജാ ക്കന്മാർ ഈ പുതിയ അഭിപ്രായങ്ങൾക്കു അനുകൂലികളല്ലെന്നു കണ്ട പ്പോൾ അവരുടെ ശക്തിയെ നശിപ്പിക്കുന്നതിനു തന്നെ ഇക്കൂട്ടർ മുതിന്നു. രാജവംശങ്ങൾ കൂടെക്കൂടെ അന്യം നിന്നു പുതുതായി തെര ഞ്ഞെടുക്കേണ്ടിവന്നതുകൊണ്ടു് നാട്ടിൽ പ്രമാണികളായ പ്രഭുക്കന്മാ രെയും പള്ളിഉദ്യോഗസ്ഥന്മാരെയും കാരോരോകാലട്ടത്തിലും പറഞ്ഞിളക്കി പല അവകാശികളെയും പുറപ്പെടുവിച്ചു വഴക്കുണ്ടാക്കുവാൻ ഇവക്കു തക്കം കിട്ടി. രാജാവു പോപ്പിനെ കീഴടക്കുന്നതിനു ഇററലിയിൽ ചെയ്യു കടക്കുവാൻ ഇടകൊടുക്കാതെ ഇവർ ജർമ്മനിയിൽതന്നെ അന്തച്ഛിദ്ര ങ്ങളും ഇററലിയിൽ സ്വാതന്ത്ര്യോത്സുകങ്ങളും പുലത്തിപ്പോന്നു. ഏകദേശം ഇരുനൂറുകൊല്ലത്തോളം ഈ വഴക്കു നിലനിന്നു. ഇതിനിടെ ജർമ്മനിയിലും ഇററലിയിലും ഏകയോഗക്ഷേമം ഇല്ലാതായതുമാത്രമല്ല, രാജശക്തിക്കു ഹാനികരമായ ഓരോ സ്ഥാനങ്ങളും സ്ഥാപനങ്ങളും ഉ ണ്ടാകയുംചെയ്തു. ഒടുവിൽ 'ഹോഹൻസ്റ്റാഫൻ' എന്ന രാജവംശ ക്കാർ ഇററലിയിൽതന്നെ വളരെ നിഷ്കർഷിച്ചു കുറച്ചുകാലം പോപ്പി നെ വിഷമിപ്പിച്ചുവെങ്കിലും ആ വംശവും ഒടുങ്ങിയതോടുകൂടി രണ്ടു രാജ്യങ്ങളും വേർപിരിഞ്ഞുവെന്നുതന്നെ പറയാം.

ചക്രവർത്തിയും പോപ്പും തമ്മിലുള്ള മത്സരംകൊണ്ടു സൈ്വര മായ രാജാധികാരം പരിപാലിക്കുന്നതിനു് സാധിച്ച ഇംഗ്ലണ്ടും ഫ്രാൻസും കുറേക്കാലമായി നടത്തിവന്ന മത്സരം അയിടയ്ക്കു ഒന്നുകൂടി മൂഴ്ത്തു. ഇവിടെയും രാജ്യാവകാശത്തർക്കമാണു് മുന്നിട്ടുനിന്നതു്. റോമന്മാർക്കുശേഷം ഇംഗ്ലണ്ടിൽ പല ആസ്ഥാനങ്ങളും സ്ഥാപിച്ചു സ്ഥിരമായ ഒരു രാജശക്തിക്കും വഴിപ്പെടാതെ കഴിഞ്ഞിരുന്ന ആംഗ്ലോ സാക്സന്മാർ ഡെയിൻവർഗ്ഗക്കാരുടെ പ്രവേശത്തോടുകൂടി ഏകോ പിച്ചു. എങ്കിലും രാജശക്തി പ്രബലപ്പെടാതെ വീണ്ടുമുണ്ടായ പരി ണാമങ്ങളിൽ, രാജ്യം ഭിന്നിച്ചും ഡെയിൻ രാജാക്കന്മാർക്കു കീഴടങ്ങിയും

ഒരു ശതവൎഷംകൂടികഴിഞ്ഞു്, സ്വതന്ത്രന്മാരായ പ്രഭുകുടുംബങ്ങളുടെ സ്വാതന്ത്ര്യംകൊണ്ടു നാമ്മൻവംശജനായ നാമ്മൻഡിയിലെ പ്രഭു വില്യമിന്നു് ഇംഗ്ലണ്ടു അധീനമായി. ഈ വില്യം ഫ്രാൻസിലെ പ്രഭുഗണത്തിൽ പെട്ട ആളായിരുന്നു. ഫ്രാൻസിൽ ഓരോ മാടമ്പിമാർ സ്വതന്ത്രാധികാരം നടത്തിവരികയാൽ ശക്തിയില്ലാതെ ശേഷിച്ച രാജസ്ഥാനം നാമമാത്രമായിട്ടേ ഈ പ്രഭുക്കന്മാർ ആദരിച്ചിരുന്നുള്ളു. എന്നാൽ, ഇവർ തമ്മിലുള്ള മത്സരങ്ങളിൽ ഓരോ ഭാഗക്കാർ രാജാവിന്റെ ആനുകൂല്യത്തോടുകൂടി ന്യായവാദം ചെയ്യാറുണ്ടായിരുന്നതും, പള്ളിവക ഉദ്യോഗസ്ഥന്മാരുടെ സഹകരണത്തോടുകൂടി രാജാക്കന്മാർ തന്നെ സമാധാനരക്ഷയ്ക്കു മുതിന്നതും, ക്രമേണ രാജശക്തിയെ പ്രബലമാക്കി, വില്യമും അദ്ദേഹത്തിന്റെ പിൻഗാമികളും മുമ്പിലത്തെപ്പോലെ തമ്മിൽ തമ്മിലും രാജാവിനോടും പടവെട്ടുന്നതിൽ ഇംഗ്ലണ്ടിന്റെ പിൻബലം കൂടി പ്രയോഗിച്ചു തുടങ്ങുകയാൽ അവരെ അമൎത്തുന്നതിന്നു ഫ്രെഞ്ചുരാജാക്കന്മാർ ഇടപ്രഭുക്കന്മാരെ ഉത്സാഹിപ്പിച്ചുപോന്നു. ഇതിന്മേൽ പല ശണ്ഠകളുമുണ്ടായി, ഒടുവിൽ, ഇംഗ്ലണ്ടിന്നു തന്നെ ജയം കിട്ടിയെന്നു മാത്രമല്ല; കുറേക്കാലത്തേക്കു ഇംഗ്ലീഷുരാജാവായ ഹെൻറി രണ്ടാമൻ ഫ്രാൻസിൽ പകുതിയിലധികം ദേശങ്ങൾ കീഴടക്കി ഭരിക്കുകയും ചെയ്തു. ഹെൻറിയുടെ പുത്രന്മാരെ പറഞ്ഞിളക്കി പിതാവിനോടു യുദ്ധംചെയ്യിച്ചും മറ്റും ഹെൻറിയെ മടക്കിയതിന്നുശേഷം, ഫ്രെഞ്ചുരാജാക്കന്മാരിൽ വിഖ്യാതരായ ഫിലിപ്പ് അഗസ്റ്റസ്, ലൂയി ഒമ്പതാമൻ, ഫിലിപ്പു നാലാമൻ, എന്നു മൂന്നുപേർ രാജ്യത്തെ ഏകോപിപ്പിച്ചു ഭരണവ്യവസ്ഥകളെ ഊൎജ്ജിതപ്പെടുത്തി, ഇംഗ്ലീഷ്കാരെ ഒരു കോണിൽ ഒതുക്കി. ഇപ്രകാരം അധികാരപ്പുഷ്ടിയുണ്ടായ രാജ്യത്തിന്റെ മുൻനിലയും പരിതസ്ഥിതികളും കൊണ്ടു ഫ്രാൻസിന്റെ പൂൎവ്വമഹിമ ഇക്കാലത്തു പുനൎജ്ജീവിച്ചു.

റോമന്മാരുടെ അവസാനകാലത്തെ മഹിമയ്ക്കു് ആസ്പദമായും, അവരുടെ നാഗരികതത്വത്തിന്റെ ഫലങ്ങൾ പൂൎണ്ണമായി അവലംബിച്ചതായും, ഈവക സ്മരണകൾകൊണ്ടു ചാർലമാന്റെ ഭരണകാലത്തു പാശ്ചാത്യരാജ്യങ്ങളിൽ അഗ്രേസരത്വം ലഭിച്ചതായും, ഉള്ള ഫ്രാൻസിൽ തന്നെയാണു് മതസംബന്ധമായും വിജ്ഞാനവിഷയമായും യൂറോപ്പിൽ പിന്നീടുണ്ടായിക്കൊണ്ടിരുന്ന സംരംഭങ്ങൾ അതതുകാലത്തു് ഉത്ഭവിച്ചും പ്രചരിച്ചും മുഖ്യത്വം പ്രാപിച്ചും പോന്നതെന്നു പ്രത്യേകം ഓൎമ്മിക്കേണ്ടതാണു്. പോപ്പിന്റെ അധികാരവും പ്രതാപവും വൎദ്ധിപ്പിച്ച മതപരിഷ്കാരവും, ആ സ്ഥാനത്തോടു് ഉറ്റവരായി പെരുമാറിയിരുന്ന പല സന്ന്യാസിസംഘങ്ങളും, ഫ്രാൻസിലുത്ഭവിച്ചു

വയായിരുന്നു. ജ്ഞാനവിഷയങ്ങളിൽ പ്രശസ്തി നേടിയ വിദ്യാലയങ്ങളും കലാഭവനങ്ങളും ഫ്രാൻസിൽ പ്രതിഷ്ഠാപിതമായ ശേഷമേ അന്യരാജ്യങ്ങളിൽ വേരൂന്നിയുള്ളു. സമുദായവിപ്ലവങ്ങളുടെ ഫലമായി ബാഹ്യവീര്യവും ഉൽപതിഷ്ണുതയും ജിജ്ഞാസയും പ്രദശിപ്പിച്ച ക്രൂസേഡിലും ഫ്രെഞ്ചുകാരാണ് പ്രാമാണ്യം വഹിച്ചിരുന്നത്. ജെമ്മൻ ചക്രവത്തിയേ എതിത്തുനില്ക്കുന്നതിനു തക്കതായ ഒരു നേതാവായി പോപ്പു വരിച്ചതും ഫ്രാൻസിലെ ഒരു രാജകുമാരനെ ആയിരുന്നു. ആ വഴിക്കു അയാൾക്ക് ഇററലിയിലും, അയാളുടെ വംശ്യന്മാക്കു ഹംഗറിയിലും രാജസ്ഥാനം സിദ്ധിക്കുവാൻ സംഗതിവന്നു. ഒടുവിൽ ക്രിസ്തീയസമുദായത്തിനു ഐഹികനേതാവായ ചക്രവത്തിയെ മുട്ടുകുത്തിച്ച പോപ്പിനെത്തന്നെയും റോമിൽനിന്നും അവിഞ്ഞോൻ എന്ന ഫ്രെഞ്ചുനഗരത്തിൽ ഇളക്കി പ്രതിഷ്ഠിക്കുന്നതിനും ഫ്രാൻസിലെ രാജാവായ ഫിലിപ്പു നാലാമനു സാധിച്ചു. ഇങ്ങനെ പതിന്നാലാംനൂററാണ്ടിൽ ഫ്രാൻസ് വീണ്ടും യൂറോപ്പിലെ നായകത്വത്തിനു സന്നദ്ധമായ ഘട്ടത്തിലാണ് മുമ്പുപറഞ്ഞ മാതിരി ഇംഗ്ലണ്ടുമായിട്ടുള്ള യുദ്ധം ഉജ്ജ്വലിപ്പെട്ടതു്. പിന്നീടു നൂററിൽ ചില്വാനം കൊല്ലം ആ രാജ്യവാസികൾ അനുഭവിച്ച വ്യഥ ഒട്ടും കുറഞ്ഞതരത്തിലായിരുന്നില്ല. എങ്കിലും ഒൻപതും പത്തും ശതകങ്ങളിലെന്നപോലെ പതിന്നാലും പതിനഞ്ചും ശതകങ്ങളിൽ സംഭവിച്ച ഈ അപത്തു് ഫ്രാൻസിനു് ഒരു പുതിയ ജീവൻ കൊടുക്കയേ ചെയ്തുള്ളു.

സ്വാന്തമായ അനുഭവംകൊണ്ടു യുദ്ധത്തിൻെറ സങ്കടങ്ങൾ അറിഞ്ഞു മററുള്ളവരെ ഉപദ്രവിക്കാതെ കഴിക്കാമെന്നല്ല ഫ്രാൻസും ഈ ഘട്ടത്തിൽ വിചാരിച്ചതു്. ജെമ്മനിയുടേയും ഇററലിയുടേയും ക്ഷീണാവസ്ഥയെ ആസ്പദമാക്കി അവയെക്കൂടി കൈവശപ്പെടുത്തുവാൻ ഫ്രെഞ്ചുരാജാക്കന്മാർ പുറപ്പെട്ടു. ഇക്കാലത്തു ജെമ്മനി, പല പല ചില്ലറവംശക്കാരെ രാജസ്ഥാനത്തു കയററി പരീക്ഷിച്ചു. ഒടുവിൽ ഹാപ്സ്ബർഗ് എന്നു പേരായ ഒരു വംശത്തിനു കിരീടാവകാശം ലഭിച്ചു. പേരിനുമാത്രം രാജാവായിരുന്നു്, അത്യാഗ്രഹമുണ്ടെങ്കിൽ റോമിൽചെന്നു പോപ്പിനെ കണ്ടുപിടിക്കയോ സൃഷ്ടിക്കയോ ചെയ്തു ചക്രവത്തി സ്ഥാനവുംകൂടി വാങ്ങിക്കാമെന്നല്ലാതെ, രാജാവിനു മറെറാരു ആദായത്തിനും വഴിയില്ലാതാണിരുന്നതു്. ഈ വഴിക്കു പുറപ്പെട്ട ഒരു രാജാവു വഴിച്ചിലവിനു നിവൃത്തിയില്ലാതെ ഓരോ പ്രഭുക്കന്മാരുടെ ഗൃഹങ്ങളിൽ വലിഞ്ഞു കയറിയതായും പ്രവേശം കിട്ടാതെ കാത്തുകിടന്നതായും മററും രസകരമായ പല കഥകളും ഉണ്ടു്. പക്ഷെ, അദ്ദേഹം വലിയ പിശുക്കനമായിരുന്നു; സ്വയം ഭരിച്ചിരുന്ന നാട്ടിലെ

മുതൽ ഒട്ടുംതന്നെ ജെമ്മനിയിലെ പൊതുകാൎയ്യങ്ങൾക്കായിട്ടോ ചക്രവൎത്തിപദത്തിനു വേണ്ട ചെലവിനുവേണ്ടിയിട്ടോ വിനിയോഗിക്കയില്ലെന്നു അദ്ദേഹം തീരുമാനിച്ചിരുന്നു. അതുകൊണ്ടു് അദ്ദേഹം സ്വന്ത രാജ്യമായ ബോഹീമിയായ്ക്കു വളരെ ഗുണം ചെയ്വാൻ പ്രാപ്തനാകയും ചെയ്തു. നിസ്സാരന്മാരായ മാടമ്പിമാൎക്കു രാജസ്ഥാനത്തു പ്രവേശം കിട്ടുമ്പോൾ അവർ ചില ആദായ മാൎഗ്ഗങ്ങൾ ഉണ്ടാക്കാതിരുന്നില്ല. ഏതെങ്കിലും പ്രദേശം അന്യം നില്ക്കുകയോ പൊതുകാൎയ്യത്തിനുവേണ്ടി പടവെട്ടിപ്പിടിക്കുകയോ ചെയ്താൽ, അതിനെ സ്വാഭിപ്രായംപോലെ ഉപയോഗിക്കുവാൻ രാജാവിനു് അധികാരമുണ്ടായിരുന്നതുകൊണ്ടു്, അവയെ സ്വവംശത്തിലേക്കു കൈക്കൊള്ളുകയോ, സ്വകക്ഷികൾക്കും പാശ്ചക്കാൎക്കും ദാനംചെയ്തു ശാശ്വതമായ വാഴ്ചയ്ക്കു അടിസ്ഥാനമിടുകയോ, ചെയ്യുന്ന പതിവു ക്രമേണ ഏൎപ്പെട്ടു. എന്നുതന്നെയല്ല സ്ഥാനൌന്നത്യംകൊണ്ടു് അവൎക്കു മററു സ്വത്തുള്ള കുടുംബങ്ങളുമായി തന്നാട്ടിലും പുറംദിക്കുകളിലും വേൾച്ചയ്ക്കു സൌകൎയ്യവുംകിട്ടി. ഇപ്രകാരം ബന്ധുത്വമോ ചാൎച്ചയോ ഉള്ള കുടുംബങ്ങൾക്കു സന്താനങ്ങളില്ലാതായാൽ ആ സ്വത്തുകൾ ശേഷിച്ചവൎക്കു കീഴടങ്ങത്തക്ക ഉടമ്പടികൾ ചെയ്തു ഭാവിയിൽ വലുതായ പദവിക്കു കോപ്പുകൂട്ടുന്ന പതിവും സാധാരണമായിരുന്നു. ഹാപ്സ്ബൎഗ്ഗ് വംശം ഇങ്ങനെ എല്ലാവഴിക്കും പ്രതാപന്മാരായിത്തീൎന്നു. അതിൽ ആസ്ത്രിയയിലും ചുററുമുള്ള പ്രദേശങ്ങളിലും സ്വന്തമായ ഭരണവും, ജെമ്മനിയിൽ രാജസ്ഥാനവും നെതർലൻഡ്സ് എന്നു പറഞ്ഞിരുന്ന ബെൽജിയം-ഹോളൻഡ് എന്ന രാജ്യങ്ങളിൽ ഭാൎയ്യവഴിക്കുള്ള കൈകാൎയ്യവും, അനുഭവിച്ചിരുന്ന മാക്സ്മില്ലിയൻ എന്നു പേരായ ചക്രവൎത്തിയാണു് പുകഴ്ചയ്ക്കു് അടിസ്ഥാനം ഉറപ്പിച്ചതു്. അദ്ദേഹത്തിൻെറ മകൻ സ്പെയിൻ കിരീടാവകാശിയായ കുമാരിയെ വിവാഹം ചെയ്തു. അവരുടെ പുത്രനായ ചാൾസ് അഞ്ചാമൻ പൂൎവ്വികന്മാരുടെ എല്ലാ ആസ്ഥാനങ്ങൾക്കും അവകാശിയായിത്തീൎന്നു.

മാക്സ്മില്ലിയൻെറ കാലത്തു ഇററലിയിൽ ഒരു നില പിടിക്കുന്നതിനു സാധിച്ച ഫ്രെഞ്ചുരാജാക്കന്മാരെ സ്പെയിൻ ആദ്യമേ ശല്യപ്പെടുത്തിക്കൊണ്ടിരുന്നു. എന്നാൽ സ്പെയിനും ഇററലിയും ജെമ്മനിയും നെതർലൻഡ്സും ചാറത്സിൻെറ അധീനത്തിൽ പെട്ടപ്പോൾ ഫ്രാൻസിനു സ്വരക്ഷയ്ക്കുതന്നെ വഴിനോക്കേണ്ടിവന്നു. ഫ്രാൻസ് ജെമ്മനിയെ ധ്വംസിച്ചു പ്രാബല്യത്തിലെത്തിയ ശേഷം ജെമ്മനിയുടെ ഈപ്രതാപകാലത്തു ക്ഷീണിച്ചാണിരുന്നതു്. എങ്കിലും, ജ്ഞാനവിജ്ഞാനകലകളിലും മഹദുദ്ദേശപ്രവൎത്തനങ്ങളിലും മുന്നിട്ടു നിന്നതുപോലെ,

രാജ്യശക്തി പുനസ്ഥാപിക്കത്തക്കവണ്ണം, ജെർമ്മനിയെ നേരിട്ടില്ലെങ്കിലും, ഇറാലിയിൽവെച്ചു ജെർമ്മൻ രാജാക്കന്മാരെ അബദ്ധന്മാരാക്കി. കോയ്മസ്ഥാനം ഇല്ലാതാക്കുവാൻ കുറേക്കാലത്തേക്കു ഫ്രാൻസും അനുകൂലിയായിരുന്നു. ഇക്കാലത്തു് ഇംഗ്ലീഷു് രാജാക്കന്മാർപോലും ചാറത്സിനോടു ബന്ധുത്വമുള്ളവരായിരുന്നതിനാൽ യൂറോപ്പിൽ ചക്രവർത്തിയുടെ മേൽക്കോയ്മ പ്രതിഷ്ഠാപിക്കുന്നതിനു ഫ്രാൻസുമാത്രമെ ഒരു പ്രതിബന്ധമായി നിന്നുള്ളു. കാലത്തിൻെറ ഗതികൊണ്ടു പ്രത്യക്ഷപ്പെട്ട സമുദായവിപ്ലവങ്ങൾ ചാറത്സിനെ ഓരോ രാജ്യത്തും പീഡിപ്പിക്കുകയാൽ യൂറോപ്പിൻെറ സ്വാതന്ത്ര്യരക്ഷയ്ക്കു ഫ്രാൻസിൻെറ മനക്കരുത്തു മാത്രം മതിയാവുകയും ചെയ്തു. ചാറത്സിൻെറ അനുജൻ ഹംഗറിയിലെ രാജകുമാരിയെ വിവാഹംചെയ്തു് അവിടെയും അവകാശം സ്ഥാപിച്ചു. മഹമ്മദശക്തിയുടെ ക്ഷീണദശയിൽ അതിനെ തള്ളിനീക്കി മുമ്പോട്ടുന്നത്ത ആരഗാൺ, കാസ്റ്റിയിൽ, പോർട്ടുഗൽ എന്ന മൂന്നു രാജ്യങ്ങളും അവ ഓരോ വഴിക്കു നേടിയ സമ്പാദ്യങ്ങളും ചാറത്സിൻെറ കുടുംബത്തിനു് അധീനമായി. ആരഗാൺ വഴിയായി സിസിലി, നേപ്പിൾസ് എന്ന രാജ്യങ്ങൾ ചാറത്സിനു സ്വാധീനപ്പെട്ടു. കാസ്റ്റയിലിൻെറ ആഭിമുഖ്യത്തിൽ പശ്ചിമദേശങ്ങളിൽ അമേരിക്കഭൂഖണ്ഡം, മുഴുവനുമില്ലെങ്കിലും ചെന്നെത്താവുന്നേടംവരെയെങ്കിലും, കീഴടങ്ങിയിരുന്നു. പോർട്ടുഗീസുകാർ അഫ്രിക്കയിലും ഏഷ്യയിലുമായി പല ദേശങ്ങളിലും കച്ചവടപ്രമാണികളും നാട്ടുവാഴികളും ആയിട്ടാണിരുന്നതു്. എന്നാൽ, ചാറത്സിനുശേഷം ഹാപ്സ്ബർഗ്ഗ കുടുംബം രണ്ടായി പിരിയുകയും ഓരോ ദിക്കിലും ഓരോ പീഡകൾ ബാധിച്ചുകൊണ്ടിരിക്കയും ചെയ്തതിനാൽ ഉദ്ദേശിച്ചിരുന്ന നില അതിനു് സിദ്ധിച്ചില്ല.

അത്യാഗ്രഹത്തിൻെറ ന്യായമായ ഈ അവസാനഫലം ഇവർ മാത്രമല്ല അനുഭവിച്ചതു്. ഓരോ രാജ്യക്കാർക്കും ക്ഷീണം പാറിയതു് ഓരോ കാലത്താകയാൽ തമ്മിൽ തമ്മിൽ ഓരോരുത്തർക്കു പുകഴ്ചയുണ്ടായതേയുള്ളു. ഫ്രാൻസിനെ പതിനാലും പതിനഞ്ചും ശതകങ്ങളിൽ കഷ്ടപ്പെടുത്തിയ ഇംഗ്ലണ്ടു് അന്തഃച്ഛിദ്രം കൊണ്ടുതന്നെ നട്ടംതിരിഞ്ഞു. എങ്കിലും ശക്തിമാന്മാരായ ടൂഡർ രാജാക്കന്മാരുടെ ആധിപത്യത്തിൽ ഇംഗ്ലീഷുകാർ സ്വാതന്ത്ര്യമില്ലാതെയെങ്കിലും സമാധാനത്തോടെ കഴിച്ചുകൂട്ടി. ഫ്രാൻസ് സ്വല്പകാലത്തെ മഹിമയ്ക്കുശേഷം മതസംബന്ധമായ അന്തശ്ഛിദ്രങ്ങൾകൊണ്ടു വീണ്ടുംക്ഷയിച്ചു് അവ ഒതുങ്ങുന്നതിനുമുമ്പുതന്നെ ജെർമ്മനിയിൽ തുടങ്ങിയ കലാപം മൂർച്ഛിക്കയും തുർക്കികളുടെ പരാക്രമങ്ങൾ കൊണ്ടു വശംകെട്ടിരുന്ന അവിടത്തെ രാജശക്തി

കുറേക്കൂടി ശോഷിക്കയും ചെയ്തു. ഈ അശരണസ്ഥിതിയിൽ സ്വകുടുംബക്കാരെ സഹായിക്കുവാൻ സ്പെയിൻ വാണിരുന്ന ഫിലിപ്പിൻെറ പിൻഗാമികൾക്ക ശേഷിയുണ്ടായില്ല. ഫിലിപ്പിൻെറ ലോകാധിപത്യത്തിനുള്ള ശ്രമങ്ങൾകൊണ്ടു ക്ഷീണിച്ചും, മതഭ്രാന്തിൻെറ നിഷ്ഠുരതകൊണ്ടു ഭിന്നിച്ചും, പിടിപ്പുകേടുകൊണ്ടു ഉൾബലം നശിച്ചുംതീൎന്ന സ്പെയിൻ സാമ്രാജ്യം പതിനേഴാം ശതകത്തിൽതന്നെ അസ്തപ്രായമായിത്തീൎന്നു. ചെറുതരക്കാരായ ഡെന്മാൎക്ക്, സ്വീഡൻ, ഹോളണ്ഡ് ഇവർ ഈ തക്കത്തിൽ ജെൎമ്മനിയെ ഒന്നു പറിപ്പിക്കുവാൻ മുതിൎന്നുവെങ്കിലും കയ്യാശത്തിൽ മിടുക്ക കാണിച്ചതു ഫ്രാൻസായിരുന്നു. അന്തഃഛിദ്രത്തിനു ശേഷം സ്വല്പകാലംകൊണ്ടു വീണ്ടും സ്വശക്തിയെ പ്രാപിച്ച ഫ്രാൻസ്, റിഷ്ലൂ, മാസറാൻ എന്നു വിഖ്യാതന്മാരായ മന്ത്രിസത്തമന്മാരുടെ നയംകൊണ്ടു; ജെൎമ്മനിയിൽ ഹാപ്സ്ബർഗ്ഗ് വംശത്തിൻെറ പ്രാമാണ്യം അവസാനിപ്പിച്ച ൧൬൪൮-ലെ ഉടമ്പടിയോടുകൂടിത്തന്നെ സ്വന്തം പുകഴ്ചയ്ക്കു വകയുണ്ടാക്കി.

യൂറോപ്പിൽ ഏതു കാൎയ്യവും നടത്തുവാനും നടത്തിക്കുവാനും ഫ്രാൻസിൻെറ അനുമതിയോ സഹകരണമോ ഉണ്ടായാൽ മതിയെന്നനിലയായ പ്പോൾ ഫ്രെഞ്ചുരാജാവായ ലൂയി പതിനാലാമനു രാജ്യവിസ്തൃതികൂട്ടണമെന്നു മോഹം തുടങ്ങി. ജെൎമ്മൻയുദ്ധത്തിൽ പഴകിയ സേനാനികളും സൈന്യങ്ങളും അടിസ്ഥാനമാക്കി സൈന്യബലം വൎദ്ധിപ്പിച്ചും, ചൊൽപ്പടിക്ക നിന്നിരുന്ന വിദേശബന്ധുക്കളെ പറഞ്ഞിളക്കിയും, അദ്ദേഹം ഓരോ വഴിക്ക പല ചില്ലറസ്ഥലങ്ങളും നേടി. മുമ്പുണ്ടായിരുന്ന രാജാക്കന്മാരെക്കാൾ കൂടുതലായ മനോവിക്ഷേപവും നിർബന്ധബുദ്ധിയും ലൂയിക്കുണ്ടായിരുന്നതുകൊണ്ടു പ്രതിരോധശക്തികളും പൂൎവ്വാധികം ശല്യംചെയ്തു. യൂറോപ്പിൽ തന്നെ ഫ്രാൻസിൻെറ രക്ഷയ്ക്കുവേണ്ടി റയിൻനദി വരെയുള്ള അതിൎത്തി ഉറപ്പിക്കണമെന്നേ ലൂയി ആദ്യം വിചാരിച്ചുള്ളു. പുറകെ സ്പെയിനിലെ രാജവംശം അന്യം നില്ക്കുമെന്നു അറിവുകിട്ടി, ആ വംശത്തിൽ അടുത്തുചാൎച്ചയുള്ള തനിക്കോ തൻെറ സന്താനങ്ങൾക്കോ ആ വകയിൽപ്പെട്ട അനവധി രാജ്യങ്ങൾ കൈവശപ്പെടുത്തുവാനുള്ള ശ്രമം തുടങ്ങി. മതാസക്തിമുഴുത്തു, കത്തോലിക്കരുടെ ആചാരങ്ങളെ നിർബന്ധമാക്കി, മററുസംഘക്കാരെ ഉപദ്രവിക്കയും സ്വരാജ്യത്തുനിന്നു ബഹിഷ്കരിക്കയും ചെയ്വാൻ തുടങ്ങിയതോടുകൂടി അദ്ദേഹം ബന്ധുരാജ്യക്കാരെക്കൂടി അകററുകയും, തന്നാട്ടിലെ വ്യവസായാഭിവൃദ്ധിയും സമാധാനജീവിതവും ഏറെക്കുറെ നശിപ്പിക്കയുംചെയ്തു. വിശേഷിച്ചും കരവഴിക്കുള്ള സാമ്രാജ്യസമ്പാദനത്തിനു മാത്രമല്ല, കടൽവഴിക്ക ഏഷ്യാ,

അമേരിക്ക മുതലായ ഭൂഖണ്ഡങ്ങളിൽ കുടിയേറിയും കച്ചവടം നടത്തിയും ലോകാധിപതിയാകുന്നതിനും കൂടി ദൂരവീക്ഷണത്തോടുകൂടിയായിരുന്നു ലൂയിയുടെ പുറപ്പാട്. ഈകാര്യത്തിൽ മുമ്പിട്ടിറങ്ങിയവരും ബലശ്രേഷ്ഠരും ആയ ഇംഗ്ലീഷുകാരും ഡച്ചുകാരും ലൂയിയെ അടിയ്ക്കടി ചെറുത്തും തടഞ്ഞും വന്നു. മതവിഷയത്തിലും കച്ചവടകാര്യത്തിലും ഇതരരാജ്യങ്ങളോടുള്ള വേഴ്ചയിലും ഫ്രാൻസിനു വിപരീതഭാവം കൈക്കൊണ്ട ഈ രണ്ടു കൂട്ടരും വില്യം മൂന്നാമന്റെ ഭരണത്തിൽ ഏകോപിക്കയും, സ്പെയിൻരാജ്യത്തിനു മറെറാരവകാശിയായ ഹാപ്സ്ബർഗ്ഗ് ചക്രവർത്തി കൂടി അവരോടു യോജിക്കയും ചെയ്തപ്പോൾ യൂറോപ്പിൽ ഒരു വലിയ യുദ്ധം ഉണ്ടായി. ഇതു പത്തുകൊല്ലത്തോളം ഉഗ്രമായി നടന്നു. മാർൽബറോ, യൂജേൻ എന്ന രണ്ടു സേനാനികളുടെ നേതൃത്വത്തിൽ ഫ്രഞ്ചുകാർക്കു വളരെ തോൽവിയും പിണഞ്ഞു. എങ്കിലും കാര്യങ്ങളുടെ ഗതി ഉദ്ദേശിച്ചിരുന്നതിൽ നിന്നും തെററി വരുന്നതു കണ്ടു് ഇരുകൂട്ടരും യൂട്രെക്ററിൽവെച്ചു് ഉടമ്പടി ചെയ്തു. (൧൭൧൩) ഫ്രാൻസിലെ ഒരു രാജകുമാരനു സ്പെയിൻ രാജ്യവും അതിനോടു ബന്ധപ്പെട്ടു് അമേരിക്കയിലും ഇററലിയിലും ഉള്ള സ്ഥലങ്ങളും കിട്ടിയെങ്കിലും രണ്ടു കിരീടവും ഏകോപിച്ചു ഒരു കാലത്തും ഒരാൾ ധരിക്കാൻ പാടില്ലെന്നു തീരുമാനം ചെയ്കയുണ്ടായി.

ഇതേകാലത്തുതന്നെ യൂറോപ്പിന്റെ ഉത്തരദേശങ്ങളിൽ കലശലായ യുദ്ധം നടന്നുകൊണ്ടിരുന്നു. ബാൾടിക്കതടങ്ങളിൽ പ്രമാണിത്വത്തിനു വേണ്ടി തുടങ്ങിയ ഈ മത്സരത്തിനു മുമ്പിട്ടിറങ്ങിയ രാജ്യം ഡെന്മാർക്കായിരുന്നു. അതിന്റെ അനുബന്ധങ്ങളായി സ്വീഡനും നാർവേയും കൂടിച്ചേർന്നു് ഒരു സാമ്രാജ്യസ്ഥാപനം പതിന്നാലാം ശതകത്തിന്റെ അവസാനത്തിൽ ഉണ്ടായി. ഇക്കൂട്ടത്തിൽ നിന്നു തെററി സ്വീഡൻ അല്പാല്പം സ്വാതന്ത്ര്യത്തിനു മുതിർന്നു ആറുകൊല്ലത്തിനകം സ്വയംഭരണം തുടങ്ങി. ഒടുവിൽ ഡെന്മാർക്കിൽതന്നെ രാജാധികാരത്തിനു ബലമില്ലാതായി രാജസ്ഥാനത്തിനു വിപരീതമായ സംരംഭങ്ങൾ ഉണ്ടാകയാൽ, സ്വീഡൻ 'വാസാ' രാജവംശത്തിന്റെ ഭരണത്തിൽ ഒരു പ്രത്യേകരാജ്യമായിപ്പിരിഞ്ഞു. ഡെന്മാർക്കിലും സ്വീഡനിലും ഇതിനു ശേഷം രാജശക്തി പ്രത്യേകം തഴച്ചുവന്നു. വഴിയേ സ്വീഡൻബാൾടിക്കതീരത്തുള്ള അധികാരം പുനഃസ്ഥാപിച്ചു് പോളണ്ടിനെ ഒരു മഹച്ഛക്തിയാക്കിത്തീർത്ത 'യാഗല്ലൻ' വംശക്കാരുമായി വിവാഹബന്ധത്തിൽ ഏർപ്പെട്ടു തനതായ സാമ്രാജ്യപദവി ആശിച്ചു തുടങ്ങി. പക്ഷെ, ഇതേ ശതാബ്ദിയിലാണ് റഷ്യയും ബാൾടിക്ക തീരത്തിലേക്കു അടുത്തുതുടങ്ങിയതു്. സ്വീഡനും പോളണ്ടും റഷ്യയുംകൂടി

ബോൾടിക്കിൻെറ നേതൃത്വത്തിനുണ്ടായ ശണ്ഠയിൽ ഗസ്റ്റാവസ് അഡാൾഫസ് എന്ന വിഖ്യാതധീരനായ സ്വീഡനിലെ രാജാവാണു് അത്ര്യം വിജയിയ്യായതു്. പിന്നീട്ടു് അദ്ദേഹം ജെർമ്മനിയിൽ പതിനേഴാം ശതകത്തിലുണ്ടായ അഭ്യന്തരയുദ്ധത്തിൽ ഡെന്മാർക്ക തോററു പിൻവാങ്ങിയതിനു ശേഷം കടന്നു പടവെട്ടി, പേരെടുത്തു. അദ്ദേഹത്തിൻെറ മരണശേഷം ഉണ്ടായ ഉടമ്പടികൊണ്ടു ജെർമ്മനിയിലെ ഉത്തരദേശങ്ങളിൽകൂടി ഒരു പങ്കു സ്വീഡനു സിദ്ധിക്കുവാനിടയായി. എങ്കിലും ഡെന്മാർക്ക ബാൾടിക്കിലേയ്ക്കുള്ള പ്രവേശനത്തെ നിയന്ത്രിക്കുന്നതിനു സൌകര്യമുള്ളതിന്മേൽ മേന്മ നടിച്ചിരുന്നതും പോളൻഡ് കിരീടാവകാശത്തെപ്പററി തക്കംപറഞ്ഞിരുന്നതും അസ്വദമാക്കി അവരുമായി വീണ്ടും യുദ്ധമുണ്ടായി. ഈ കലഹങ്ങൾ പ്രബലപ്പെട്ടതാണു് പതിനെട്ടാം ശതകത്തിലെ ശക്തിമത്തായ യുദ്ധം. ഇതിനു ശേഷം സ്വീഡൻെറ പ്രതാപം ക്ഷയിച്ചു. സ്വാതന്ത്ര്യരക്ഷയ്ക്കും സുസ്ഥിതിക്കും വേണ്ട സമുദായ വ്യവസ്ഥിതിയോടുകൂടിയ ഈ രാജ്യം യുദ്ധസന്നാഹങ്ങൾകൊണ്ടു ക്ഷീണിച്ചും, യുദ്ധവീരന്മാരുടെ ഉന്മാദംകൊണ്ടു ക്ഷോഭിച്ചും; ഒടുവിൽ പൂർവസ്ഥിതിയെ പ്രാപിച്ചടങ്ങേണ്ടിവന്നു. ഈ യുദ്ധത്തിൻെറ ഫലമായി റഷ്യയും പ്രഷ്യയും ഔന്നത്യത്തിൽ എത്തിയതും പോളൻഡിനു കലശലായ ക്ഷീണം ബാധിച്ചതും പിൽക്കാലത്തെ ചരിത്രഗതിയുടെ സൂചനയായിരുന്നു.

ഫ്രാൻസു് മുൻപറഞ്ഞ യുദ്ധംകൊണ്ടുക്ഷീണിച്ചിരുന്നതിനു തക്കതായ പ്രതിവിധി ചെയ്തില്ലെന്നുതന്നെയല്ല, വിദേശബന്ധങ്ങളിൽ സ്വീഡൻ, പ്രഷ്യ, തുർക്കി ഈ മൂന്നു രാജ്യങ്ങളുടെ സഖ്യതയെ രക്ഷിച്ചും പുതുതായി സിദ്ധിച്ച സ്പെയിൻെറ ബന്ധുത്വം പുലർത്തിയും ക്രമേണ ഓരോ അപജയങ്ങളെ സമ്പാദിച്ചതേയുള്ളു. ഇംഗ്ലണ്ടിൻെറ വിരോധം തൽക്കാലം ശമിച്ചെങ്കിലും ബന്ധുവായ സ്വീഡൻ പിൻതാങ്ങില്ലാതെ വീഴുകയാണു ചെയ്തതു്. പിന്നീടു് അസ്ത്രിയായിൽ കിരീടാവകാശിയായി ശേഷിച്ച മറിയാതെരേസാ രാജ്ഞിയോടു ഫ്രെഡറിക്ക് യുദ്ധത്തിനുതുനിഞ്ഞപ്പോഴും ഫ്രാൻസ സ്വന്തനില നോക്കാതെ പഴയ തോതിൽ പക്ഷത്തിനു തുനിഞ്ഞു. രണ്ടുവഴിക്കും ഫ്രാൻസ് പ്രഷ്യയെ ബലപ്പെടുത്തുകമാത്രമല്ല, കച്ചവടത്തിലും കോളനികളിലും തനിക്കു സിദ്ധിച്ചിരുന്ന നല്ല നില നശിപ്പിക്കുകയുംകൂടി ചെയ്തു. അത്ര്യം പ്രഷ്യയെസഹായിച്ചു സൈലീഷ്യ കൈക്കലാക്കിക്കൊടുത്തതും പിന്നീടു പ്രഷ്യയോടെതിർത്തു അതിൻെറ ഉടമസ്ഥത സ്ഥിരപ്പെടുത്തിക്കൊടുത്തതും ഫ്രാൻസിൻെറ പിടിപ്പുകേടുകൊണ്ടു പിണഞ്ഞതത്രെ. ഇക്കൂട്ടത്തിൽ രണ്ടുസന്ദർഭങ്ങളിലും എതിർത്തിരുന്ന ഇംഗ്ലീഷുകാർ ഇന്ത്യ

യിലും അമേരിക്കയിലും ഫ്രാൻസിനെ നിശ്ശേഷം തോല്പിച്ചു. ഇതിനു പ്രതികാരം ചെയ്തതു കുറേക്കൂടി വിസ്തൃത്തം കാണിച്ചായിരുന്നു. ഇംഗ്ലീഷുകാരുടെ വകയായ അമേരിക്കൻകാളനികൾ സ്വാതന്ത്ര്യോദ്യമം തുടങ്ങിയപ്പോൾ പരാജയഘട്ടത്തിലെത്തിയ അമേരിക്കന്മാരെ സഹായിച്ചതും ഇംഗ്ലീഷുകാർക്ക് പലവിധമായ തടസ്സങ്ങൾ ഉണ്ടാക്കി യുദ്ധത്തിൽനിന്നു പിൻവലിപ്പിച്ചതും ഫ്രാൻസിലെ രാജാവിൻെറ ഉത്സാഹത്തിന്മേലായിരുന്നു. ഇതിൻെറ ഫലം സ്വരാജ്യത്തിനു ബാധിക്കുന്നതിനും ഏറെത്താമസം വേണ്ടിവന്നില്ല. ജനങ്ങളെ ഞെക്കിഞെരുക്കി പിരിച്ചിരുന്ന കരം രാജാവിൻെറ സ്വേച്ഛപോലെ ചെലവാക്കിയിരുന്നതു പോരാതെ വരുംതോറും പ്രജാപീഡനത്തിനു അതിരില്ലാതെ വന്നിരുന്നു. അന്യരാജ്യങ്ങളുമായി യുദ്ധംചെയ്തു പിണഞ്ഞ തോല്വിയും, തന്മൂലം അകപ്പെട്ട കച്ചവടനഷ്ടങ്ങളും സങ്കടങ്ങളും, ജനങ്ങളുടെ ആത്മാഭിമാനത്തെ പീഡിപ്പിച്ചിരുന്നു. ഒടുവിൽ അമേരിക്കന്മാരുടെ വഴിതന്നെ ഫ്രാൻസിലെ പൌരപ്രമാണികളും സ്വീകരിച്ചു. രാജാവിൻെറ അധികാരങ്ങൾ ചുരുക്കുന്നതിനും കരം പിരിവിലും മററും ജനങ്ങളുടെ അഭിമതം കൂടി നോക്കുന്നതിനും അവർ ഏർപ്പാടുചെയ്തു വരവെ, 'ജനസ്വാതന്ത്ര്യമെന്നതു കേട്ടറിവുപോലുമില്ലാത്ത രാജ്ഞിയുടെ പിടിപ്പുകേടുകൊണ്ടും രാജാവിൻെറ ശുദ്ധഗതികൊണ്ടും കാണിച്ച അപനയങ്ങൾ ഹേതുവായി രാജസ്ഥാനംകൂടി ജനപ്രതിനിധികൾ ഇല്ലാതാക്കി. ഈ ഘട്ടത്തിൽ രാജാധികാരത്തിൻെറ അലംഘ്യതയെ പ്രഖ്യാപനംചെയ്തു പോരിനിറങ്ങിയ ആസ്ത്രിയയ്ക്കു കൂട്ടുകിട്ടിയതു പ്രഷ്യയെയായിരുന്നു. രണ്ടു കൂട്ടരും ഒരുമിപ്പില്ലാതെയും സൂക്ഷ്മക്കുറവുകൊണ്ടും തോററു പിന്തിരിഞ്ഞപ്പോൾ ക്ഷോഭിച്ചുവരായ പ്രജകൾ രാജാവിൻെറയും രാജ്ഞിയുടേയും തലയും കൊയ്തെടുത്തു.

രാജവംശത്തിൻെറയും അതിനു താങ്ങായ പ്രഭുക്കന്മാർ, 'പള്ളിക്കാർ മുതലായവരുടേയും നിഷ്കാസനം സാധിച്ച പ്രജാഭാഗം പൊയ്പ്പോയവരുടെ അബദ്ധങ്ങൾ തന്നെ അനുകരിക്കുന്നതിനാണു മുതിന്നതു്. രാജശക്തിയെ ഇല്ലായ്മചെയ്തു പ്രജാസ്വാതന്ത്ര്യം സ്ഥാപിക്കുന്നതിൽ ഏതു രാജ്യക്കാരെയും സഹായിക്കുവാൻ തങ്ങൾ സന്നദ്ധരാണെന്നു ഉൽഘോഷിച്ചുംകൊണ്ടു് അവർ അയൽ രാജ്യങ്ങളിൽ കടക്കുകയും ജനങ്ങളെ അലട്ടുകയും ചെയ്തുതുടങ്ങി. സ്വാർത്ഥപ്രേരിതരായ രാജാക്കന്മാർ അവരെ എതിക്കുന്നതിനു തുനിഞ്ഞു ഫലിക്കാതെ പിൻവാങ്ങിയതോടുകൂടി നെതർലൻഡ്സ്, ഇററലി മുതലായ രാജ്യങ്ങൾ അവർ സ്വാധീനപ്പെടുത്തി. രാജാക്കന്മാർ 'സ്വന്തനിലയിലുള്ളവരെ സഹായിച്ചും എതിർത്തും രാജ്യം കൈക്കലാക്കിയതുപോലെ ഇക്കൂട്ടരും

ജനരക്ഷയ്ക്കെന്നു പറഞ്ഞു സ്വാധികാരം സ്ഥാപിച്ചു പോന്നതേയുള്ളു. അതുപോലെതന്നെ തങ്ങളുടെ രാജാക്കന്മാരുടെ പിടിപ്പില്ലായ്മകൊണ്ടു കച്ചവടത്തിലും സാമ്രാജ്യബലത്തിലും അഗ്രഗണ്യന്മാരായിത്തീൎന്നിരുന്ന ഇംഗ്ലീഷ്കാരുടെ പ്രതാപത്തിന്റെ അടിസ്ഥാനം നശിപ്പിക്കുന്നതിനും അവർ മുതിൎന്നു. അവസാനം നെപ്പോളിയന്റെ അധികാരസ്ഥാപനവും സാമ്രാജ്യപ്രചരണവും ആയിരുന്നു. ഈ മഹാൻ ആദിയിൽ തുടങ്ങിവെച്ച പ്രയോഗം പൂൎത്തിയാക്കുന്നതിനു യൂറോപ്പിലെ തുറമുഖങ്ങളെല്ലാം കീഴടക്കുന്നതിനാണു് ഒരുമ്പെട്ടതു്. അതിന്റെ ഫലം, എവിടെ കാൎയ്യം കലാശിപ്പിക്കാമെന്ന നിശ്ചയമില്ലാതെ ഓരോ രാജ്യമായി പിടിച്ചടക്കുവാൻ തുനിഞ്ഞതും, വീണ്ടും തോൽവി പിണഞ്ഞതും, ഇപ്പോൾ വേഴ്സെയിത്സിൽവെച്ചു ജെൎമ്മനിക്കെന്നപോലെ അന്നു വിയന്നായിലെ സമാധാനസഭയിൽ ഫ്രാൻസിനും പുറന്തള്ളൽ പററിയതും, ആയിരുന്നു. പിന്നീടു ഫ്രാൻസിനു സ്വല്പകാലം ആഭ്യന്തരഛിദ്രങ്ങളും സ്വാതന്ത്ര്യ കഷ്ടതകളും പരിഹരിക്കുവാനേ സൌകൎയ്യമുണ്ടായിരുന്നുള്ളു. ഒരുവിധം സമാധാനം ഉണ്ടായപ്പോൾ, പഴയ നെപ്പോളിയന്റെ വംശ്യനായ ലൂയിനെപ്പോളിയൻ ചക്രവൎത്തിയാകയും, അയാൾ കാരണവന്റെ അടവുകൾ തുടങ്ങി പ്രഷ്യയുടെ നേതൃത്വത്തിലുള്ള ജെൎമ്മൻസൈന്യങ്ങളാൽ പരാജിതനാകയും ചെയ്തു. പിന്നീടുണ്ടായ 'റിപ്പബ്ലിക്ക്' ആണു് ഇന്നും ഫ്രാൻസിൽ നിലനിന്നുപോരുന്നതു്.

ഇക്കഴിഞ്ഞ ശതകത്തിൽ ഇങ്ങനെ ഫ്രാൻസിനു ഉടവുപററിയെങ്കിലും പ്രഷ്യയും റഷ്യയും പടിക്കുപടി മുമ്പോട്ടു കയറിവരികയാണു ചെയ്തതു്. റഷ്യ പീററർചക്രവൎത്തിയുടെ കാലത്തിനു ശേഷം അത്യന്തരമായ ഓരോ ബുദ്ധിമുട്ടുകൾകൊണ്ടു കുറേക്കാലം പിൻവാങ്ങി നിന്നു. എങ്കിലും പീററർ തുടങ്ങിവെച്ച ഓരോ വഴിക്കു പാശ്ചാത്യരാജ്യങ്ങളുമായിട്ടുള്ള ബന്ധവും, അവയെ അനുകരിക്കുന്ന നടപടികളും ഊൎജ്ജിതപ്പെട്ടതേയുള്ളു. കുറേക്കഴിഞ്ഞു്, പ്രഷ്യരാജാവായ ഫ്രെഡറിക്കിന്റെ സമകാലികയായ കാത്തറയിൻ ചക്രവൎത്തിനിയുടെ ഭരണത്തിൽ പോളൻഡിലും തുൎക്കിയിലും കൈകടത്തി റഷ്യ വലുതായ ഓരോ പങ്കു സമ്പാദിച്ചു പോക്കയും, ആ വഴിക്കുതന്നെ പ്രഷ്യയും ആസ്ത്രിയയും ആയി ഇടപെടുകയും ചെയ്തു. നെപ്പോളിയൻ ഈ രാജ്യങ്ങളെ തോല്പിച്ചു മുമ്പോട്ടുകടന്നപ്പോൾ, റഷ്യൻചക്രവൎത്തിയായ അലക്സാണ്ഡർ ഭവിഷ്യത്തുകൾ ആലോചിക്കാതെ അദ്ദേഹവുമായി സഖ്യം ചെയ്തു്, ലോകഭരണത്തിനു കോപ്പിട്ടു. എന്നാൽ അലക്സാണ്ഡർ നെപ്പോളിയന്റെ ചൊല്പടിക്കു നടക്കുന്ന ഒരാളല്ലാഞ്ഞതുകൊണ്ടു്, രണ്ടുപേരും തമ്മിൽ യുദ്ധം ഉണ്ടായി. ഇങ്ങനെ നെപ്പോളിയനെ തോല്പിക്കുന്നതിൽ റഷ്യ

യുടെ ഒരുമ്പാടാനു് വളരെ ഫലപ്രദമായിത്തീൎന്നതു്. അതുകൊണ്ടു തന്നെ അന്നുമുതൽ യൂറോപ്പിലെ പൊതുക്കാൎയ്യങ്ങളിൽ റഷ്യയ്ക്കു ശരിയായ ഒരു സ്ഥാനം ലഭിക്കയുംചെയ്തു. ഈ സ്ഥാനലബ്ധിയോടുകൂടി ഏഷ്യാഖണ്ഡത്തിൽ കുറെക്കൂടി രാജ്യങ്ങൾ പിടിച്ചടക്കുന്നതിനും പണ്ടേ ശോഷിച്ചിരുന്ന തുൎക്കിയെ യൂറോപ്പിൽനിന്നും പുറത്തോടിക്കുന്നതിനും റഷ്യയുടെ ശ്രമം അധികമായി. ഏഷ്യയിലുള്ള പുറപ്പാടു് ബ്രിട്ടീഷിന്ത്യാസാമ്രാജ്യത്തിൻെറ സുസ്ഥിതിക്കു ഹാനികരമായിക്കണ്ടതിനാൽ അത്യന്തം ഇംഗ്ലീഷുകാർ വിരോധികളായിത്തീൎന്നു. കുറേക്കഴിഞ്ഞപ്പോൾ റഷ്യയുടെ ഗതിയെ രോധിച്ചു. തുൎക്കിയിൽ ക്രിസ്ത്യാൻ പ്രജകളുടെ രക്ഷാധികാരം കൈക്കൊണ്ടു റഷ്യ സ്വാതന്ത്ര്യത്തിനു തുനിഞ്ഞപ്പോൾ ഇംഗ്ലണ്ടും ഫ്രാൻസും തുൎക്കിയെ സഹായിച്ചു. കിഴക്കൻദേശങ്ങളിൽ ചൈനയുടെ രക്ഷയ്ക്കു റഷ്യ പ്രതികൂലിയാകാതിരിപ്പാൻ, അവിടെ കച്ചവടത്തിനായി അവകാശം സമ്പാദിച്ചിരുന്ന മററു യൂറോപ്യൻശക്തികളും, അടുത്തുതന്നെ പ്രാബല്യം സിദ്ധിച്ച ജപ്പാനും, ഏകോപിച്ചു പ്രവൎത്തിച്ചു. അഫ്ഘാനസ്ഥാനത്തിൽ ബ്രിട്ടീഷുകാർ പ്രവേശിച്ചു പല യുദ്ധങ്ങളും നടത്തിയതു് റഷ്യയുടെ ഈ പുറപ്പാടു രോധിക്കുന്നതിനായിരുന്നു. റഷ്യയും ജപ്പാനുമായി ഒരു ഘോരയുദ്ധവും ഉണ്ടായി. ഇതിനിടയിൽ, അഭ്യന്തരമായ ഭരണകാൎയ്യങ്ങളിൽ, രാജാധികാരത്തിൻെറ നിഷ്ഠുരത്വത്തെ രോധിച്ചു പല കലാപങ്ങളും അനവധി ജീവനാശവും ജനക്ഷോഭവും ഉണ്ടായിക്കൊണ്ടിരുന്നതു് ഇക്കഴിഞ്ഞ ജൎമ്മൻ യുദ്ധത്തിൻെറ സംരംഭങ്ങൾക്കിടയിൽ രാജാധികാരത്തിൻെറ നാശത്തിനുതന്നെ ഹേതുവായിത്തീൎന്നു.

നെപ്പോളിയൻെറ വിനാശത്തിനു അത്യവസാനിയായിരുന്ന ആസ്ത്രിയ യൂറോപ്യൻ രാഷ്ട്രീയസമിതിയിൽ ഒരു പുരാതന കുടുംബത്തിൻെറ കേന്ദ്രമായിരുന്നു. ഇടക്കാലത്തുണ്ടായ പല രാജ്യങ്ങളെ അപേക്ഷിച്ചു ചരിത്രഗതിയിൽ ഭ്രൂത്ഷ്ണയുടെ പ്രാധാന്യം ദൃഷ്ടാന്തപ്പെടുത്തുന്ന ഒരു സാമ്രാജ്യശക്തിയാണു് ആസ്ത്രിയ. ഹാപ്സ്ബൎഗ് വംശം ചാറത്സ് അഞ്ചാമൻെറ കാലത്തു ലോകാധിപത്യത്തിനു ഉടമസ്ഥന്മാരായപ്പോലെ കാണപ്പെട്ടപ്പോൾ, ഫ്രാൻസിൻെറ ഉത്സാഹത്തിന്മേലും അഭ്യന്തരമായ ക്ഷോഭത്തിന്മേലും ക്ഷീണിച്ചു തുടങ്ങിയതും, ചാറത്സിൻെറ സ്ഥാനത്യാഗത്തോടുകൂടി രണ്ടു ഖണ്ഡമായി പിരിഞ്ഞതും, മുമ്പൊരു ഘട്ടത്തിൽ പ്രസ്താവിച്ചിട്ടുണ്ടല്ലോ. സ്പെയിൻ ശാഖ യൂട്രെക്ററിലെ ഉടമ്പടിപ്രകാരം ഫ്രെഞ്ചുരാജകുടുംബമായ 'ബൂർബൺ'വംശത്തിനു കീഴ്പെട്ടു. നെപ്പോളിയൻ അവരെ ബഹിഷ്കരിച്ചു് രാജ്യം കൈയേറിയശേഷം സ്വല്പകാലം കഴിഞ്ഞു വിയന്നായിലെ ഉടമ്പടി

പ്രകാരം ബൂബ്ബൻ രാജാക്കന്മാർതന്നെ അവിടെ വീണ്ടും ഭരിച്ചുതുടങ്ങി. എങ്കിലും അവൎക്ക പുറംദിക്കുകളിലുണ്ടായിരുന്ന അധിപത്യം ഒന്നൊന്നായി നശിച്ചു, പത്തൊൻപതാം ശതകത്തിന്റെ അവസാനത്തിൽ സ്പെയിൻ മാത്രമെ അവൎക്ക ശേഷിച്ചുള്ളു.

ആസ്ട്രിയൻ ശാഖക്കാർ ആദ്യമേതന്നെ ബലഹീനന്മാരായിരുന്നതു മാത്രമല്ല, ജൎമ്മനിയിൽ അവരുടെ മേലധികാരം ഓരോ സംഭവങ്ങൾകൊണ്ടു നഷ്ടമായതോടുകൂടി തെക്കുകിഴക്കേ രാജ്യങ്ങളിൽതന്നെ കാൎയ്യമായി സ്ഥാനം ഉറപ്പിക്കുന്നതിൽ അവർ ഉന്മുഖന്മാരായിത്തീൎന്നു. ഇതിന്റെ ഫലമായി ഹംഗറിക്കു വേണ്ടി തുൎക്കികളോടു മല്ലിടേണ്ടി വന്നു. തുൎക്കികൾ അന്തഃഛിദ്രംകൊണ്ടും ഭരണപാടവക്കുറവുകൊണ്ടും പതിനേഴാം നൂറ്റാണ്ടിൽ ക്ഷയിച്ചുവന്നതിനാൽ ഈ യുദ്ധങ്ങളിൽ ആസ്ട്രിയയ്ക്കു ക്രമേണ കൂടുതലായ ജയം സിദ്ധിച്ചു. വിശേഷിച്ചു, പോളൻഡും റഷ്യയുംകൂടി അവരെ ഉപദ്രവിക്കുവാൻ തുടങ്ങിയപ്പോൾ, തുൎക്കിയുടെ നില തുലോം മോശപ്പെട്ടു, പതിനെട്ടാം നൂറ്റാണ്ടിന്റെ അവസാനത്തോടുകൂടി, ബാൾക്കൻരാജ്യങ്ങൾ ഒഴിച്ചുള്ള സ്ഥലം മുഴുവനും റഷ്യയ്ക്കും ആസ്ട്രിയയ്ക്കും കീഴടങ്ങി. ഹംഗേറി, ബൊഹീമിയ എന്നു വ്യത്യസ്തങ്ങളായ രണ്ടു ഖണ്ഡങ്ങൾ ഇങ്ങനെ കീഴ്പ്പെട്ട ഘട്ടത്തിൽത്തന്നെ യൂട്രെക്റ്റിലെ ഉടമ്പടിപ്രകാരം ഇററലി, ബെൽജിയം മുതലായ രാജ്യങ്ങളും കൈവശം കിട്ടിയതു്. ഇതുവരെ നേരിട്ടെതിൎക്കുവാൻ തുനിഞ്ഞിട്ടില്ലാത്ത പ്രഷ്യ ഇക്കാലംമുതൽ ആസ്ട്രിയയ്ക്കുള്ള നില ഭേദിക്കുന്നതിനു പണിതുടങ്ങി. ഫ്രെഡറിക്കിന്റെകാലത്തു സൈലീഷ്യ അപഹരിച്ചതു മാത്രമല്ല, റഷ്യയോടുചേൎന്നു ജൎമ്മനിക്കു പുറമേയുള്ള നേട്ടങ്ങൾ കുറയ്ക്കുന്നതിനും, ജൎമ്മൻ രാജവംശങ്ങളെ ഇളക്കിവിട്ടു ചക്രവൎത്തിയുടെ നിലയ്ക്കുള്ള അധികാരം ഇല്ലാതാക്കുന്നതിനും, പ്രഷ്യ ഉററു ശ്രമിച്ചതിന്റെ ഫലമാണു് ഫ്രെഞ്ചുകാരുടെ കലാപകാലത്തു് അയൽരാജ്യങ്ങൾക്കു തുലോം പീഡയുണ്ടാകുന്നതിനു ഇടയായതു്. സദാ ഫ്രെഞ്ചുകാരെ എതിൎത്തു നിന്നതിനാൽ, നെപ്പോളിയന്റെ ആവിൎഭാവത്തോടുകൂടി ബെൽജിയത്തിലും, ഇററലിയിലും, ജൎമ്മനിയിലുമുള്ള പിടിപാടുകൾ എല്ലാം നശിച്ചു്, ഹാപ്സ്ബർഗ്ഗ് രാജാവു്, റോമൻ ചക്രവൎത്തിയും ജൎമ്മനിയിലെ രാജാവും ആസ്ട്രിയായിലെ ആൎച്ച്ഡ്യൂക്കും ആയിരുന്നതു പോയി, ആസ്ട്രിയാ ചക്രവൎത്തിയായി ത്തീരുകയും ചെയ്തു. പുരാതന കുടുംബങ്ങളിൽ മുന്നണിയിൽ നിന്നതായ സാമ്രാജ്യത്തിൽനിന്നു് ഒരു കന്യകയെ നെപ്പോളിയൻ വിവാഹം ചെയ്തുകൊടുത്തുവെങ്കിലും അദ്ദേഹത്തിന്റെ പരാക്രമങ്ങളെ തടയുന്നതിൽ ആസ്ട്രിയ പിന്നീടും ഉദാസീനത കാണിച്ചില്ല. ആസ്ട്രിയ കഷ

വഴിക്കും ഇംഗ്ലണ്ടു് കടൽവഴിക്കും നെപ്പോളിയന്റെ പ്രതിപന്ഥികളായി ചെയ്ത ശ്രമംതന്നെയാണു്, രാജകക്ഷിയുടെ ഒടുവിലത്തെ വിജയത്തിനു സഹായമായിത്തീൎന്നതെന്നു സംശയമില്ല.

ഈ പ്രീതികൊണ്ടു സിദ്ധിച്ച പ്രാധാന്യം ഹേതുവായി സമാധാനകാൎയ്യാലോചനകൾ വിയന്നായിൽവച്ചു നടത്തിയതുമാത്രമല്ല, ആസ്ത്രിയായുടെ മന്ത്രിയായ മെററർനിക്കിന്റെ തന്ത്രങ്ങൾക്കു വശപ്പെട്ട റഷ്യയുംകൂടിച്ചേൎന്നു്, പഴയ രാജാധികാരത്തെ സംരക്ഷിക്കുന്നതിനു പ്രത്യേകഏൎപ്പാടുകളും, ആസ്ത്രിയായുടെ നിലയെ ബലപ്പെടുത്തുന്നതിനു്, ജൎമ്മനിയിലും ഇററലിയിലും ജനസമൂഹത്തിനോ നാടുവാഴികൾക്കോ സ്വാശക്തി സ്ഥാപിക്കാൻ നിവൃത്തിയില്ലാത്ത നിബന്ധനകളും ചെയ്കയുണ്ടായി. എന്നാൽ ഈ സ്ഥിതി മുപ്പതുകൊല്ലത്തോളമേ നിലനിന്നുള്ളു. ജനക്ഷോഭം അമൎത്തുന്നതിനു ശ്രമിക്കുംതോറും രാജശാസനയ്ക്കു ബലക്ഷയം കണ്ടുവന്നു. ആസ്ത്രിയായുടെ ഭരണം ഹംഗറിയിൽതന്നെ തൃപ്തിയായില്ല. എല്ലായിടത്തും പ്രത്യക്ഷപ്പെട്ട സ്വാതന്ത്ര്യോദ്യമങ്ങൾ ആസ്ത്രിയായ്ക്കും ഹാനികരമായി കലാശിച്ചു. ഹംഗേറിയന്മാർ ലഹളകൂട്ടിയതു് റഷ്യയുടെ സഹായംകൊണ്ടു് അമൎത്തിയെങ്കിലും അഭ്യന്തരകാൎയ്യങ്ങളിലുള്ള കുഴപ്പം കൂടിവന്നതേയുള്ളു. ഇങ്ങനെയുള്ള കുഴപ്പത്തിന്റെ ഫലമായി ജൎമ്മനിയിൽ പ്രഷ്യയ്ക്കും ഇററലിയിൽ സേവോയിവംശക്കാൎക്കും കൂടുതൽ പ്രാബല്യം ഉണ്ടാകത്തക്കവണ്ണം സംഗതികൾ പരിണമിച്ചു. ആസ്ത്രിയയ്ക്കു പിന്നീടുള്ള മോഹം ബാൽക്കൻ രാജ്യങ്ങൾ വഴി അഡ്രിയാററിക്കിലും ലെവാന്റിലും അധികാരം ചെലുത്തുന്നതിനായിരുന്നു. ഈ അഗ്രഹങ്ങൾക്കനുകൂലിക്കുന്ന ഭാവത്തിൽ ഏതാനും ചില പ്രദേശങ്ങൾകൂടി തുൎക്കിയുടെ കയ്യിൽനിന്നും വാങ്ങിക്കൊടുത്തും, തന്റെ അറിവോ അനുവാദമോ ഇല്ലാതെ കൂടുതൽ സമ്പാദിക്കുന്നതിനു മാൎഗ്ഗമുണ്ടാകാതെ റഷ്യയ്ക്കും തുൎക്കിക്കും ഉൾബലം കൊടുത്തും, പ്രഷ്യ ആസ്ത്രിയായുടെ മൂക്കു ചരടിന്മേൽ പിടിച്ചു നടത്തുവാൻ സംഗതിയാവുകയും ചെയ്തു.

ആദ്യമേ തൊട്ടുണ്ടായ ജനപ്രവാഹം ജീവിതസൌകൎയ്യത്തിനു വേണ്ട സാമഗ്രികളെ ആരായുന്നതിനായിരുന്നു. അന്യോന്യമുള്ള വൎഗ്ഗബന്ധങ്ങളെ വിസ്മരിച്ചു കേവലം സംഹാരകൎമ്മമാണു് മിക്ക സമുദായങ്ങളും ഇക്കാലത്തു് അനുഷ്ഠിച്ചിട്ടുള്ളതു്. ഇതിനുശേഷം, സ്ഥിരവാസം തുടങ്ങുന്ന സമുദായങ്ങളിൽ, ജീവിതോപായങ്ങളായ കൃഷി, കൈത്തൊഴിൽ, കച്ചവടം ഇവയുടെ പ്രചാരവും അഭിവൃദ്ധിയും അനുസരിച്ചു്, ശ്രേയസ്കരമായ ഉൽഗതിക്കു വഴികാണിക്കുന്ന സമുദായങ്ങൾ

മററുള്ളവക്കു കീഴടങ്ങേണ്ടിവരുമ്പോഴും ഭാവിഗതിയെ രൂപീകരിക്കുന്നതിനു സഹായിക്കുന്നു. അവയുടെ ബാഹുവീൎയ്യവും രക്ഷാമാൎഗ്ഗങ്ങളും നിലനില്ക്കുമ്പോൾ ഉത്തമജീവിതത്തിന് നിദാനമായ സമുദായവ്യവസ്ഥകളും സന്മാൎഗ്ഗചൎയ്യകളും കലാപരിജ്ഞാനവും ന്യായബോധവും ഉത്ഭവിക്കുന്നതും, തന്മൂലം സിദ്ധിക്കുന്ന യശസ്സും പ്രതാപവും അവയുടെ ഭാഗ്യൈശ്വൎയ്യത്തെ പോഷിപ്പിക്കുന്നതും, ഗ്രീസ്, റോം മുതലായ സംസ്ഥാനങ്ങളുടെ ചരിത്രംകൊണ്ടു മനസ്സിലാക്കാവുന്നതാണ്. സമാധാനപരമായ സമുദായ ചൎയ്യകൾ പരിചയിച്ചു യുദ്ധവൈദഗ്ദ്ധ്യം കുറയുന്തോറും മൃഗീയമായ ശക്തികൊണ്ടു തള്ളിക്കയറുന്ന മററു വൎഗ്ഗങ്ങളെ തടഞ്ഞുനിൎത്തുന്നതിനു കെല്പില്ലാതാകുമെന്നുള്ളതും, ഇവയെക്കൊണ്ടു തന്നെ തെളിയിക്കാം. പുതിയ സംഘങ്ങൾ വന്നുകൂടുമ്പോൾ അവയുടെ സ്ഥായിഗുണങ്ങൾ സംസ്കരിച്ച് ഒരു നവ്യപ്രസ്ഥാനത്തിന് സംഗതിയാകുന്ന ഘട്ടം പിന്നെയും സംഹാരകൎമ്മത്തിന്റെ പ്രാബല്യത്തെ കാണിക്കുന്നു. ട്യൂട്ടന്മാരുടെ പ്രവേശവും, അതിനെത്തുടൎന്ന് നാൎത്തുമെൻ വൎഗ്ഗങ്ങളുടേയും സെമിററുകളായ അറബികളുടേയും ആക്രമണവും, ഉണ്ടായതോടുകൂടി സമുദായപരിവൎത്തനത്തിന്റെ മറെറാരു ഘട്ടം പ്രത്യക്ഷമാവുകയാണ് ചെയ്യുന്നത്. ഏകാദശം പന്ത്രണ്ടാം നൂററാണ്ടുവരെ നിലനിന്ന ഈ വിപ്ലവങ്ങൾക്കുശേഷം ജനപ്രവാഹത്തിന്റെ നേൎമാൎഗ്ഗങ്ങൾ വിട്ടുകിടന്നിരുന്ന സമുദായങ്ങളിൽ സ്ഥായിയായ വ്യവസ്ഥിതികൾക്കു കാലിട്ടുകയും അവയെ അനുകരിച്ചു മററുള്ളവയും ഓരോന്നായി രൂപീകരിക്കയും ചെയ്തതാണ് പിന്നീടുണ്ടായ മാററം. ഈ മാററത്തിൽ പിൽ പല നൂതനപരിചയങ്ങൾ സമ്പാദിച്ച സമുദായങ്ങൾ മററുള്ളവയെ കീഴിലാക്കി സാമ്രാജ്യപ്രതാപത്തിനു സാഹസപ്പെടുന്നു. സ്വസമുദായത്തിന്റെ രക്ഷയ്ക്കുവേണ്ടി പ്രകൃതിസീമകൾ സംരക്ഷിക്കുന്നതു് എല്ലാവരും അവശ്യമായിക്കരുതുന്നുണ്ടു്. ഈ നില കവിയുമ്പോൾ എവിടെ നില്ക്കണമെന്നറിയാതെ അയൽരാജ്യങ്ങളുടെ ബലഹീനതപോലെ ഓരോന്നും മുമ്പോട്ടു കയറി വൎഗ്ഗവൈജാത്യമോ, പ്രകൃതിവ്യത്യാസമോ കണക്കാക്കാതെ, പല സമുദായങ്ങളേയും കീഴടക്കി ഓരോ സാമ്രാജ്യങ്ങൾ സ്ഥാപിക്കുന്നു. കീഴ്പെടുന്ന സമുദായങ്ങൾ തന്റേടം വിടാതെ നിലനിന്നുപോരികയാണെങ്കിൽ അവ ഈ ദാസ്യം വളരെക്കാലം കഴിയുന്നതിനുമുമ്പു് അവസാനിപ്പിക്കുന്നു. സ്വസ്ഥിതിക്കു ഹാനി സംഭവിക്കത്തക്കതായ ഇമ്മാതിരി പരിണാമങ്ങൾ അവയുടെ ഉൾബലത്തെ പോഷിപ്പിക്കുന്നുവെന്നു യുദ്ധത്തിന്റെ ഗുണം വാഴ്ത്തുന്നവർ പറയുന്നുണ്ടു്. എന്നാൽ മേൽകോയ്മയ്ക്കു കീഴ്പെട്ടിരിക്കുമ്പോഴും മുമ്പും പിമ്പും അനുഭവിക്കുന്ന കഷ്ടപ്പാടുകളും നാശവും ആലോചിച്ചാൽ ഈ ഗുണത്തിന്റെ അവസാനഫലം എത്ര

ത്തോളം പ്രയോജനകരമായിരിക്കുമെന്നുള്ളതു ഖണ്ഡിച്ചു പറയാവുന്നതല്ല.

കേവലം മൃഗീയമായ ബാഹുബലമോ നിഷ്ഠുരതയോ കൊണ്ടു് അധികാരവ്യാപ്തി നിവൎത്തിയ്ക്കാവുന്നതല്ല. ഇതിലേക്കു മംഗോളിയന്മാരുടേയും തുൎക്കികളുടേയും സാമ്രാജ്യനഷ്ടം തന്നെ സാക്ഷ്യം വഹിക്കുന്നു. യുദ്ധം കഴിഞ്ഞശേഷം, കീഴടങ്ങിയ സമുദായങ്ങളെ നൂതനമായ ജീവിതരീതികളിലേക്കു നയിക്കുന്നതിന് കെല്പുണ്ടെങ്കിലേ, അവയെ സമാധാനപ്പെടുത്തി വശീകരിക്കുന്നതിനു സാധിക്കയുള്ളു. മംഗോളിയന്മാരും തുൎക്കികളും ഈ ഗുണം ഇല്ലാത്തവരായതുകൊണ്ടു് കീഴ്പ്പെട്ട സമുദായങ്ങൾ പൂൎവ്വരീതികളെ പുലൎത്തി സ്വാതന്ത്ര്യം സ്ഥാപിക്കുന്നതിനു മുതിൎന്നു. യുദ്ധംകൊണ്ടല്ലാതെ, രാജകുടുംബങ്ങളുടെ വിവാഹത്താലും സമാധാനപരമായ ഉടമ്പടികളാലും കൈമാററംചെയ്യുന്ന രാജ്യങ്ങളും ഏകോപിച്ചു കഴിയുന്നതിനു ഇതുതന്നെ പ്രമാണമായിരിക്കുന്നു. പ്രകൃതിസൗകൎയ്യങ്ങളും നയവൈദഗ്ദ്ധ്യവും സഹായിക്കയാണെങ്കിൽ മാത്രമെ ഏതു സാമ്രാജ്യവും നിലനില്ക്കുന്നതായി കാണുന്നുള്ളു. പരാക്രമിയായ ഒരു രാജാവു്, മററു സമുദായങ്ങളുടെ കഷ്ടസ്ഥിതിയുടെ ആനുകൂല്യംകൊണ്ടും, തന്റെ സൈന്യബലംകൊണ്ടും, ഇതിൽകവിഞ്ഞ നേട്ടങ്ങൾക്കു തുനിയുകയാണെങ്കിൽ, സ്വരാജ്യത്തിനും അയൽ സമുദായങ്ങൾക്കും അളവററ ദോഷം ഉണ്ടാകുമെന്നു്, ഹാപ്സ്ബൎഗ്ഗ്, ബൂർബൺ, ഖാസാ മുതലായ രാജകുടുംബങ്ങളുടെ ചരിത്രം വെളിവാക്കുന്നുണ്ടു്. ഉൾക്കൊള്ളുവാൻ വഹിയാത്ത സമുദായ സമാഹരണത്തിനു് ഒരുമ്പെട്ട വീരന്മാരിൽ പ്രമാണികളായ അലക്സാൻഡർ, ജെംഘിസ് ഖാൻ, നെപ്പോളിയൻ മുതലായവരുടെ ഗതിയും ഈ തത്വത്തെത്തന്നെയാണു് ഓരോ വഴിക്കു് ഉദാഹരിച്ചിട്ടുള്ളതു്.

യുദ്ധത്തിൽ നിന്നു നേതൃത്വം സിദ്ധിക്കുന്ന കുടുംബങ്ങളുടെ പ്രതാപവും അതിന്റെ സ്മരണയോളം മാത്രമെ നിലനില്ക്കുന്നുള്ളു എന്നും, സമുദായത്തിന്റെയൊ തങ്ങളുടേയൊ ഗുണത്തിനു പ്രയോജനകരമല്ലെന്നു തന്നെയല്ല, ശാശ്വതമായ ഹാനിയുണ്ടാക്കുന്ന ഒരു ഏൎപ്പാടു്, സമാധാനജീവിതത്തിന്റെ മാഹാത്മ്യം ബോദ്ധ്യപ്പെട്ടതോടുകൂടി, കുറഞ്ഞുവന്നിട്ടുണ്ടെന്നുള്ളതു് ഇക്കഴിഞ്ഞ നൂററാണ്ടിൽ അവസാനഭാഗത്തിലെങ്കിലും തെളിവായിത്തുടങ്ങിയിരുന്നു. ഓരോ സമുദായത്തിനും സുസ്ഥിതിക്കുവേണ്ട അതിൎത്തികൾ സ്വാധീനമായിരിക്കണമെന്നും, അതിനകത്തു സമുദായകാൎയ്യങ്ങൾ ജനസാമാന്യത്തിന്റെ ഹിതംപോലെ നിൎവ്വഹിക്കണമെന്നും, സ്വതേയുള്ള വൎഗ്ഗലക്ഷണങ്ങളുടെ ഐകരൂപ്യംപോലെ സമുദായങ്ങൾ ഏകീകരിക്കണമെന്നു

അതതിൻെറ നിലനില്പിനും മററുള്ളവയുടെ സമാധാനത്തിനും ഹേതുവായിരിക്കുമെന്നും, രാഷ്ട്രീയവ്യവസ്ഥിതികളിൽ പൊതുവേ സമ്മതമായ തത്വങ്ങളായിത്തീർന്നിട്ടുണ്ടു്. ഈ തത്വങ്ങൾ ശരിയായി പ്രയോഗിക്കയാണെങ്കിൽ പല സാമ്രാജ്യങ്ങളുടേയും നില ഭേദിക്കുമെന്നു് ആസ്ത്രിയാഹംഗറിയുടെ അനുഭവംകൊണ്ടു തെളിയുന്നു. ജെർമ്മനി, റഷ്യ, ഇവയിലും ഇപ്രകാരമുള്ള വൈഷമ്യങ്ങൾ ഉണ്ടായിരുന്നതു് ഓക്കാഴികയാൽ പിന്നീടു് അവ ക്ലേശിക്കുന്നതിനും ഇടയായി. സ്വവർഗ്ഗപക്ഷപാതമുള്ള അന്യസമുദായങ്ങളെ ബലാല്ക്കാരമായി പൊതുഗണത്തിൽ ചേർക്കുന്നതിനാണു് ഈ സാമ്രാജ്യങ്ങൾ ശ്രമിച്ചിരുന്നതു്. പ്രഷ്യയെ സംബന്ധിച്ചിടത്തോളം ഈ വഴിക്കു പോൾസിൻെറയും ആൽസേഷ്യന്മാരുടേയും തൻേറടം നശിപ്പിച്ചിരുന്നുവെന്നു അഭിമാനിക്കയും ചെയ്തിരുന്നു. ഇപ്രകാരമുള്ള വ്യാമോഹം മിഥ്യയത്രെ. ബാല്ക്കൻ രാജ്യക്കാരും അർമീനിയന്മാരും തുർക്കികളുടെ മർദ്ദനംകൊണ്ടു ചരിക്കപ്പെട്ടതായി കണ്ടില്ല. ഒരേ മതവും ഭാഷയും പൊതുസ്വത്തായിട്ടുള്ള മുഹമ്മദീയ സമുദായങ്ങളിൽപോലും വർഗ്ഗവൈജാത്യം അനുസരിച്ചുള്ള സ്വാതന്ത്ര്യസ്ഥാപനം ഈ യുദ്ധത്തിനിടയിൽ ഉണ്ടായി. സമാധാനപരമായ ജീവിതത്തെ ഉദ്ദേശിച്ചു സ്വമേധയായി, ഓരോ സമുദായങ്ങൾ ശക്തിമാന്മാരായവരുടെ രക്ഷയെ സ്വീകരിക്കുന്ന പതിവു പുരാതനമായിട്ടുള്ളതാണു്. അയൽപക്കം ദുഷിക്കുന്നതാലും, സുസ്ഥിതിക്കു ഹാനി ഭവിക്കുമെന്നു ന്യായമായ ശങ്കകൊണ്ടു്, അപരിഷ്കൃതരോ അലസന്മാരോ കവർച്ചശീലന്മാരോ ആയ സമീപവാസികളെ, സ്വരക്ഷയിൽ വെക്കുന്നതിനും പ്രാബല്യമുള്ള സമുദായങ്ങൾ ഉത്സാഹിക്കാറുണ്ടു്. ഈ രണ്ടുവഴിക്കും അന്യോന്യം വലുതായ ഗുണം ഉണ്ടാകുമെന്നും, ഇങ്ങനെയുള്ള ബന്ധത്തിൻെറ ശാശ്വതമായ നിലനില്പിനു്, രക്ഷയിൽ ചേർന്ന സമുദായങ്ങളുടെ അഭിവൃദ്ധിയെ പുരസ്കരിച്ചുള്ള നയം തുടരുന്നതും, തങ്ങളെപ്പോലെയുള്ള സംസ്കാരസൌകര്യങ്ങളും സ്വാതന്ത്ര്യജീവിതവും ന്യായമായ എല്ലാവിധത്തിലും അവരുടെയിടയിൽ പോഷിപ്പിക്കുന്നതും ആണു് വേണ്ടതെന്നും, സാമ്രാജ്യശക്തികളിൽ അഗ്രഗണ്യമായ ബ്രിട്ടീഷ്സമുദായംതന്നെ സംസ്ഥാപിച്ചിട്ടുണ്ടു്. ഇതു തന്നെയാണു് സമുദായവേഴ്ചകളുടെ ഫലവും ബലവും.

---

## ൮. വാണിജ്യമത്സരം.

മനുഷ്യസമുദായങ്ങളുടെ സഞ്ചാരവും അധിവാസവും കൊണ്ടു പ്രത്യക്ഷമായിട്ടുള്ള ഗതിഭേദങ്ങളെയാണു് ഇതിനുമുമ്പു വിചാരിച്ചിട്ടുള്ളതു്. ഈ മാതിരി പെരുമാററങ്ങൾക്കു പ്രേരിപ്പിച്ച ശക്തികൾ പലവിധത്തിലായിരിക്കാം; എങ്കിലും, ജീവിതോപായങ്ങൾക്കു വേണ്ടിയുള്ള അന്വേഷണം പൊതുവെ എല്ലായിടത്തും കാണുന്നുണ്ടു്. നിത്യാധ്വാനംകൊണ്ടു കഴിയുന്നവക്കു് അതിനെ ലഘൂകരിപ്പെടുത്തുവാനും കൂടുതൽ സൌഭാഗ്യമുണ്ടാക്കുവാനും താല്പര്യമുള്ളതുപോലെയാണു് ഓരോ പടി മേല്പോട്ടു കയറുന്തോറും പുതിയ ആഗ്രഹങ്ങൾ വദ്ധിച്ചുവരുന്നതു്. അധികാരം കൂടുന്നവക്കു പ്രവൃത്തിക്കു കെല്പുണ്ടാകുമെങ്കിലും ആശയ്ക്കു അതിരില്ലാതെവരുന്നു. അവർ യുദ്ധംചെയ്തും കൊള്ളയിട്ടും കൈക്കലാക്കുന്നു. താഴ്ന്നതരത്തിലുള്ളവർ മോഷണംകൊണ്ടും അതിനു നിവൃത്തിയില്ലാതെയാകുമ്പോൾ കച്ചവടംചെയ്തും നേടുന്നു. ഇരിപ്പിടം സ്ഥിരപ്പെട്ടുകഴിഞ്ഞാൽ ഈ ആവശ്യം ഓരോ വിധത്തിൽ കൂടിവരുന്നുമുണ്ടു്. സുഭിക്ഷമായി ഉണ്ടാകുന്ന സാമാനങ്ങൾ, ആവശ്യംകഴിഞ്ഞു് അധികപ്പെടുന്നവയെ കൈമാററംചെയ്യുന്നപതിവു് ഓരോഗ്രാമക്കാരും തമ്മിലുണ്ടായിത്തുടങ്ങി, അതിൻെറ പരിധി ക്രമേണ വദ്ധിച്ചുവരുന്നു. അയൽരാജ്യങ്ങളുമായി ഇടപെടുന്നതിനു മാൎഗ്ഗമുണ്ടാകുമ്പോൾ, വാണിജ്യം തന്നാട്ടിലെ അതിരുകടന്നു മറുനാട്ടും അതിനോടുബന്ധപ്പെട്ടിട്ടുള്ള മററുനാട്ടുകളും കൂട്ടിച്ചേൎത്തു് ഒരു ബന്ധം സ്ഥാപിക്കുന്നു. നദീതടങ്ങളിൽ താമസമായിരുന്ന പ്രബലസമുദായങ്ങൾക്കു ഗതാഗതത്തിൻെറ സൌകര്യം ആ വഴിക്കുതന്നെ ഉണ്ടായിരുന്നു. മററുള്ളവ പൂൎവ്വസ്മരണകൾകൊണ്ടു പരിചയപ്പെട്ടിട്ടുള്ള മലമ്പാതകളിൽകൂടി വ്യാപാരം നടത്തി മലഞ്ചരക്കുകൾ വാങ്ങുന്നു. വേറെ ചിലർ കടൽമാൎഗ്ഗമായി അടുത്തുള്ള തുറമുഖങ്ങളിൽചെന്നു കടൽസാമാനങ്ങൾ ശേഖരിച്ചും നാട്ടുചരക്കുകൾ കൈമാററംചെയ്തും ജീവിതസൌകര്യങ്ങൾ വദ്ധിപ്പിക്കുന്നു.

ഇതുപോലുള്ള വ്യാപാരങ്ങളിൽ ചില്ലറ ശണ്ഠകൾ ലക്ഷോപലക്ഷം കഴിഞ്ഞതിനു ശേഷമേ ശരിയായ ഒരു വാണിജ്യബന്ധം ഏപ്പെടുന്നുള്ളൂ. കരവഴിക്കുള്ള ബന്ധങ്ങൾ സ്ഥിരപ്പെടുന്നതിനു പ്രായേണ സാമ്രാജ്യാധികാരംകൊണ്ടുള്ള സഹായം വേണ്ടിവരുന്നുണ്ടു്. ഓരോരോ രാജ്യത്തിനകത്തു പലേതരത്തിലുള്ള വിഭവങ്ങൾക്കു കേന്ദ്രങ്ങളായിത്തീരുന്ന പ്രദേശങ്ങൾ തമ്മിൽ വാണിജ്യം പ്രബലപ്പെടുന്നതോടുകൂടി ഈ തൊഴിൽക്കാരായിത്തന്നെ ഒരു സംഘം ഉത്ഭവിക്കുന്നു. കടൽവഴിക്കുള്ള വ്യാപരത്തിൽ അധികം മത്സരത്തിനിടയില്ല. നാവികവൃത്തിക്കു വേ

ങ്ങ ഒരുമ്പാട്ട കടവുമായി നിത്യപരിചയവും മററുവിധത്തിലുള്ള ജീവിതോപായങ്ങൾക്ക ദുർഭിക്ഷവും കൊണ്ടുണ്ടാകുന്നതത്രെ. ഇതിലേക്ക് ഓടങ്ങളും, ചെറുകപ്പലുകളും ഉണ്ടാക്കുന്നതിനുള്ള സാമഗ്രികളും നൌകാശയങ്ങളും ആവശ്യമാണ്. ഇത്തരം സൌകൎയ്യങ്ങൾ തികഞ്ഞുവരുന്ന സമുദായങ്ങൾ മാത്രമേ നാവികവാണിജ്യത്തിൽ ഏൎപ്പെടുന്നുള്ളു. മനുഷ്യസമുദായങ്ങളുടെ അഭിവൃദ്ധി ഈ രണ്ടുവഴിക്കും ഉണ്ടാകത്തക്കവിധം പ്രകൃതി സൌകൎയ്യങ്ങൾ ഏൎപ്പെട്ടിരുന്നതുകൊണ്ടു, ഇന്നേക്ക് നാലയ്യായിരം വൎഷങ്ങൾക്ക മുമ്പുതന്നെ ഇതിന്മണ്ണമുള്ള ബന്ധം ഉറച്ചുകഴിഞ്ഞിരുന്നുവെന്നു പറയാം. മെസൊപ്പൊട്ടേമിയയ്ക്കുള്ളിലുള്ള വൎഗ്ഗങ്ങൾ തമ്മിൽതമ്മിലും, പെൎഷ്യയിലെ ഉൾക്കടൽവിട്ടിറങ്ങി കടലോരംപററി ഇൻഡ്യയുടെ തീരദേശങ്ങളുമായിട്ടും, കച്ചവടം നടത്തിവന്നിരുന്നുവെന്ന് ഊഹിപ്പാൻ ന്യായമുണ്ട്. യൂഫ്രെററീസ് ടൈഗ്രീസ് തടങ്ങളിൽനിന്നു കരവഴിയായി വടക്കുപടിഞ്ഞാറും തെക്കുപടിഞ്ഞാറും ഈ വ്യാപാരം പരന്നതിനെത്തുടൎന്ന്, ഇടനാട്ടിൽ ഇരുഭാഗത്തുമുള്ള ജനസമുദായങ്ങളുടെ ഇളക്കവും ഉണ്ടായതായിവിചാരിക്കാം. ഈമാതിരിയുള്ള ഓരോ സമുദായപരിണാമങ്ങൾ കഴിയുമ്പോൾ കരവഴിക്കും ഏതാനും വാണിജ്യമാൎഗ്ഗങ്ങൾ ഉറച്ചുവരുന്നു. ഇവയെ നിയന്ത്രിക്കുന്നതിന് അടുത്തുള്ള ഓരോസ്ഥാനക്കാർ കോപ്പിട്ടിറങ്ങിമത്സരം തുടങ്ങുകയും, ഏതാനം ചിലരുടെ പ്രാമാണ്യം സ്ഥിരപ്പെടുത്തുകയും ചെയ്യുന്നു. ഇങ്ങനെ പെൎഷ്യ, അൎമ്മീനിയ, സിറിയ, ഈജിപ്ത് മുതലായ പ്രദേശങ്ങൾ തമ്മിൽ ഘടിക്കപ്പെട്ടപ്പോൾ ഉത്തരഇൻഡ്യയിൽനിന്നു കരമാൎഗ്ഗമായുള്ള വ്യാപാരപദ്ധതികളും സ്ഥാപിതമായി. കടൽവഴിക്കുള്ള വ്യാപാരം അറേബിരാജ്യത്തിലും അവിടെ നിന്നു ഈജിപ്തിലേക്കും വ്യാപിക്കുകയും ഈജിപ്തും ദ്രാവിഡദേശങ്ങളുമായി വ്യാപാരം തുടങ്ങുകയും ഉണ്ടായി. ഇങ്ങിനെ ഓരോവഴിക്കും പ്രവൃദ്ധമായിത്തീൎന്ന കെട്ടുപാടുകൾ തെക്കേകിഴക്കൻ രാജ്യങ്ങളെ മദ്ധ്യേഷ്യയോടും ഏഷ്യാമൈനർ, സിറിയ, ഈജിപ്ത് മുതലായവയെ വിദൂരസ്ഥാനങ്ങളോടും ബന്ധപ്പെടുത്തിയതിന്റെ ലക്ഷ്യങ്ങൾ, ഓരോ സമുദായത്തിന്റെയും പൂൎവ്വചരിത്രത്തിൽ സംഗ്രഹിച്ചിട്ടുള്ള പേരുകൾ, നടപടികൾ, ഇതിഹാസങ്ങൾ ഇവയിൽനിന്നും അറിഞ്ഞുകൂടാവുന്നതാണ്. ഇതിന്റെ ശാശ്വതഫലം മദ്ധ്യദേശങ്ങളുടെ ധനപുഷ്ടിക്കും നാഗരികജീവിതത്തിനും സമുദായഘടനയ്ക്കും ഉണ്ടായിട്ടുള്ള അഭിവൃദ്ധിതന്നെ. ഈ വാണിജ്യമാൎഗ്ഗങ്ങൾ ചെന്നെത്തിയ ദൂരസീമകളിൽ വസിച്ചിരുന്ന ജനസമുദായങ്ങൾക്കുകൂടി ഇതിന്റെ ഫലം അനുഭവപ്പെട്ടു. മദ്ധ്യേഷ്യയിൽ അനവരതമായി ഉണ്ടായിരുന്ന സമുദായവിപ്ലവങ്ങൾക്ക് അടിസ്ഥാനം ഇതുതന്നെയായിരുന്നു. അവയുടെ ഫലമായി നാലുവശത്തേയ്ക്കും ജനങ്ങൾ വ്യാ

പിച്ചു സമുദായോൽഗതിയിൽ നവനവങ്ങളായ ഘട്ടങ്ങളെ പ്രദർശിപ്പിച്ചുകൊണ്ടുമിരുന്നു.

ഇന്ത്യയ്ക്കു മററു രാജ്യങ്ങളോടുള്ള ബന്ധം പ്രബലപ്പെടുവാൻ ഇടയായതു് ഓരോ കോണുകളിൽ സ്ഥിതിചെയ്തിരുന്ന സമുദായങ്ങളുടെ ഉല്പതിഷ്ണുതമാണെന്നു് ഇതുകൊണ്ടു വെളിപ്പെടുന്നുണ്ടു്. അറബിക്കടലിന്റെ വടക്കുപടിഞ്ഞാറേത്തലയ്ക്കു് ബാബിലോനിയന്മാരും, തെക്കുകിഴക്കെ അററത്തും വടക്കുകിഴക്കു സൌരാഷ്ട്രത്തും പിൻദേശങ്ങളിലും ദ്രാവിഡന്മാരും, സ്ഥിതിചെയ്തിരുന്നതിന്റെ പരിണാമം ഇങ്ങനെ ഒരു മഹാവലയം ഉണ്ടാക്കി, പ്രപഞ്ചചക്രത്തെ ചുഴററിക്കൊണ്ടിരുന്നുവെന്നു പറയാം. ഇതുപോലെ ചീനദേശത്തുണ്ടായിരുന്ന ജനങ്ങളുടെ ആകർഷണവും തെക്കുകിഴക്കു് ഒരു വാണിജ്യവലയം ഉണ്ടാക്കിയിരിക്കണം. ദ്രാവിഡ വർഗ്ഗങ്ങൾ മലയേഷ്യയിൽ ഉണ്ടായിരുന്ന സ്ഥിതിക്കു, അവർ ഇന്ത്യയിലുള്ള സ്വജനങ്ങളോടു ഇടപെട്ടു്, തദ്വാരാ ചീനത്തുകാരെയും അടുപ്പിച്ചു കൊണ്ടുവന്നതു കൂടാതെ, ഇന്ത്യയുടെ വടക്കു കിഴക്കേ പാതകൾക്കിടയിൽ കൂടി നിവൃത്തിയുള്ളിടത്തോളം വ്യാപാരങ്ങൾ നടത്തിക്കൊണ്ടിരുന്നതായിട്ടും ഊഹിക്കാം. ഈ പ്രമേയങ്ങൾകൊണ്ടു തെളിയുന്ന മറെറാരു സംഗതി വാണിജ്യവും കുടിയേററവും തമ്മിലുള്ള ബന്ധമാണു്. അതു ഇക്കാലങ്ങളിൽ കരവഴിക്കുള്ള ഗതാഗതങ്ങളിൽ പ്രത്യേകം തെളിയുന്നുണ്ടു്. ഈ സൌകര്യം കടൽവഴിക്കു് അധികമായുണ്ടായിരുന്നുവെന്നു പറവാൻ ന്യായം കാണുന്നില്ലെങ്കിലും ഒരു സംഗതി തീർച്ചയാക്കാവുന്നതാണു്. കടൽവഴിക്കുള്ള യാത്രയുടെ ദുർഘടത്വവും ദൂരവുംകൊണ്ടു് ജനസംഘങ്ങൾ സ്വദേശം വിട്ടു് മറുഭാഗത്തു ചെന്നു സ്ഥിരവാസം തുടങ്ങിയില്ലായിരിക്കാം. പക്ഷെ കൊണ്ടുചെന്ന സാമാനങ്ങൾ വിററു തീരുന്നതിനും അവിടത്തെ സാമാനങ്ങൾ വാങ്ങി ശേഖരിക്കുന്നതിനും ഏതാനും ആസ്ഥാനങ്ങളും ചുമതലക്കാരായ ജനങ്ങളും അവിടവിടെ ഉണ്ടായിരുന്നിരിക്കണം. ഇതിന്നനുസരണമായി മറുദേശത്തെ ജനങ്ങൾ ഈ നാട്ടിലും ഇപ്രകാരമുള്ള ആസ്ഥാനങ്ങൾ സ്ഥാപിച്ചിരിക്കണം. ഈ മാതിരി കേന്ദ്രങ്ങളുടെ രക്ഷയ്ക്കു ഓരോ ദേശാധിപതികളും സാമ്രാട്ടുകളും, വാണിജ്യത്തിന്റെ ആദായം മനസ്സിലാക്കി, വിദേശീയർക്കു പ്രത്യേകം അധികാരങ്ങളും മററും ദാനംചെയ്തിരുന്നു. കേരളരാജ്യത്തിന്റെ ആദിമചരിത്രത്തിൽ ഇതിന്നുമുള്ള ലക്ഷ്യങ്ങൾ പലതും കാണുന്നുണ്ടു്. സ്വപ്രജകളോടു ഭിന്നിക്കുമ്പോഴോ പുറംദിക്കുകളിൽ നിന്നും ആപത്തുണ്ടാകുമെന്നു് ശങ്കിക്കുമ്പോഴോ, നാടുവാഴികൾ ഇക്കൂട്ടരുടെ സഹായവും സഹകരണവും ആഗ്രഹിക്കയും; അതിലേയ്ക്കുവേണ്ടി ഇവർക്കു് കൂടുതൽ

അവകാശങ്ങളും സ്വസമുദായത്തിൽ ശ്രേഷ്ഠമായ ഒരു നിലയും പ്രദാനം ചെയ്യുകയും, ചെയ്യുമെന്ന് തെളിയുന്നതാണ്. മററുരാജ്യക്കാർ ഇവരെ വശീകരിക്കുന്നതിനു ശ്രമിക്കുമ്പോൾ ഇവർക്കു വീണ്ടും ഓരോ ഒത്താശകൾ ചെയ്തുകൊടുപ്പാൻ ഉടമ്പെടുന്നു. ഇവരുടെ നില കരുതി ഇവരുടെ കൂട്ടർതന്നെ, തന്നാട്ടിൽ അപ്രീതിയുണ്ടായിട്ടൊ, വാണിജ്യത്തിലും വ്യവസായത്തിലും മതിയായ പ്രോത്സാഹനം ലഭിച്ചിട്ടൊ, ചെറിയ സമൂഹങ്ങളായി കുടികയറി വന്നതും, ഈ ഗതിയെ സഹായിച്ചിരിക്കണം. ഒടുവിൽ ഈ നൂതനമായ ആസ്ഥാനങ്ങളിൽ സമുദായവിപ്ലവമൊ, പുറമേനിന്നുള്ള ആക്രമണമൊ ഉണ്ടായി പഴയ ഏർപ്പാടുകൾക്കു ഭേദഗതി വരുമ്പോൾ ഈ ബന്ധങ്ങൾ നശിച്ചുപോകാൻ എളുപ്പമുണ്ട്. പക്ഷെ, വാണിജ്യംകൊണ്ടുണ്ടാകുന്ന ആദായം മററുവിധത്തിൽ സിദ്ധിക്കുവാൻ നിർവാഹമില്ലാത്തപ്പോൾ, ഒരു കൂട്ടർക്കു പകരം മറെറാരു കൂട്ടർ അതേസ്ഥാനങ്ങളിൽ പ്രതിഷ്ഠിക്കയെന്നല്ലാതെ ഈ വിദേശീയബന്ധം തീരെ ഉപേക്ഷിക്കുവാൻ സാധിക്കാതെയും ആകുന്നു. ഇപ്രകാരമുള്ള സ്ഥാപനങ്ങൾ ഓരോ സമുദായത്തിന്റെയും പരിണാമത്തിൽ പ്രബലമായ ശക്തികളാണെന്നുള്ളത് ഇങ്ങനെ സമർത്ഥിക്കാം. ആദിമകാലത്ത് വെളിവായിട്ടുള്ള ഈ പന്ഥാക്കൾ തന്നെയാണ് ആധുനികകാലങ്ങളിലും പല സമുദായക്കാരും പിന്തുടന്നിട്ടുള്ളതെന്ന് പ്രത്യേകം ഓർമ്മിക്കേണ്ടതുമാണ്.

ഇൻഡ്യയെ കേന്ദ്രമാക്കി വ്യവഹരിക്കയാണെങ്കിൽ തന്നെ ഇരുവശത്തും ശാഖോപശാഖകളോടു കൂടിയ അനേകം വാണിജ്യ വലയങ്ങൾ ഉണ്ടായിരുന്നു. ഇവയുടെ ഫലമായി ഏഷ്യാഖണ്ഡം ഒട്ടുക്കുള്ള ജനസമിതികളിൽ പല ഭേദഗതികളും ഉണ്ടായിക്കൊണ്ടിരുന്നതിന്റെ ഓരോ പ്രതിഫലനങ്ങൾ ഇൻഡ്യയെ ബാധിച്ചുവെന്നും നമ്മുടെ രാജ്യചരിത്രത്തിൽനിന്നും മനസ്സിലാക്കാം. ഈ വലയങ്ങളിൽ ബന്ധിച്ചിരുന്ന സമുദായങ്ങൾ മുമ്പോട്ടു കടന്നു വാണിജ്യവ്യാപ്തിയുണ്ടാക്കിയ കൂട്ടത്തിൽ, ഫിനീഷ്യന്മാർ എന്നൊരു വർഗ്ഗം പാശ്ചാത്യദേശങ്ങളിലേയ്ക്കു കൂടി പ്രവേശിച്ച് ഇററലി, ഫ്രാൻസ്, സ്പെയിൻ, ബ്രിട്ടൻ മുതലായ രാജ്യങ്ങളെ പൌരസ്ത്യന്മാക്കു പരിചയപ്പെടുത്തി. ഈ ഫിനീഷ്യന്മാർ വടക്കു പടിഞ്ഞാറു യൂറോപ്പിന്റെ ഒരു കോണിൽ എത്തിയതു കൂടാതെ ആഫ്രിക്ക ചുററിസഞ്ചരിക്കുന്നതിനും ശ്രമിക്കയുണ്ടായി. ഏതായാലും അവരും അവരോടു ബന്ധപ്പെട്ടിരുന്ന ഹീബ്രു വർഗ്ഗക്കാരും ഇൻഡ്യയിൽ എത്തി വ്യാപാരം നടത്തിയിരുന്നുവെന്നു തീർച്ചയാണ്. ഇങ്ങനെ, പാശ്ചാത്യന്മാരുടെ വാണിജ്യ ചരിത്രത്തിൽ വിഖ്യാതരായ ഫിനീഷ്യന്മാർ, സീഡോൺ, ടയർ എന്ന സ്വന്ത നഗരങ്ങൾ കൂടാതെ

മെഡിററേനിയൻ കടലിന്റെ തീരങ്ങളിൽ പേററയും ആസ്ഥാനങ്ങൾ സ്ഥാപിച്ചു ഉൾനാട്ടുകളിലെ ചരക്കുകൾ ശേഖരിച്ചു കൈമാററം ചെയ്തും മററു വിധത്തിലും, പുരാതനന്മാരായ പല വർഗ്ഗങ്ങളേയും വാണിജ്യ ജീവിതത്തിലേയ്ക്കു് അനയിച്ചു. അധികവും ഫിനീഷ്യന്മാരുമായിട്ടുള്ള ഇടപാടുകൾ കൊണ്ടു് അതൃപ്തന്മാരായ ജനങ്ങളാണു് ഇതിൽ പ്രവർത്തിച്ചതു്. ഇങ്ങനെ ലിഡിയന്മാർ ഗ്രീക്കുകൾ മുതലായി കിഴക്കേ വശത്തുള്ള ജനങ്ങൾ സ്വയമായി കച്ചവടത്തിനിറങ്ങിയപ്പോൾ, ഫിനീഷ്യന്മാരുടെ പ്രതാപമെല്ലാം പടിഞ്ഞാറു കാർത്തേജു് എന്നു പേരോടുകൂടി ഉത്തര ആഫ്രിക്കയിലുള്ള ഒരു തുറമുഖത്തേക്കു പകർന്നു. പുതുതായി വാണിജ്യ പ്രാബല്യം സിദ്ധിച്ച ഗ്രീക്കുകൾ, ഓരോ കടലിടുക്കുകളിൽ കൂടി ഉൾനാട്ടുകളിലേക്കു വ്യാപിച്ചു്, പ്രത്യേകം ആസ്ഥാനങ്ങൾ എല്ലാസ്ഥലങ്ങളിലും പ്രതിഷ്ഠിച്ചു. ക്രമേണ അവർ സിസിലി, ഇററലി മുതലായ പാശ്ചാത്യദേശങ്ങളിലേക്കു പരന്നു് അവിടേയും ഓരോ സങ്കേതങ്ങൾ ഉണ്ടാക്കി. ഇപ്രകാരം ഗ്രീക്കുകളും ഫിനീഷ്യന്മാരും മെഡിററേനിയനിലെ വ്യാപാരത്തിനുവേണ്ടി മത്സരം തുടങ്ങിയിരിക്കെ, ഇററലിയിൽത്തന്നെ പ്രബലന്മാരായി എററസ്കന്മാർ എന്നും റോമന്മാർ എന്നും ഓരോ സമുദായക്കാർ പുറപ്പെട്ടു. ഇവരെ പാശ്ചാത്തിലാക്കുന്നതിനു ഫിനീഷ്യന്മാർക്കു കഴിഞ്ഞുവെങ്കിലും, കടൽവഴിക്കു് ഊർജ്ജിതപ്പെട്ട ഗ്രീക്കുകളുടെ വിരോധം കൊണ്ടും കരവഴിക്കുണ്ടായ മററു പീഡകൾ കൊണ്ടും സ്വതേ വ്യവസായപരിശീലനത്തിനു സൌകര്യമില്ലാത്തവരായ എററസ്കന്മാർ അധഃപതിച്ചു. ഇതു റോമന്മാരുടെ അധികാരാഭിവൃദ്ധിക്കു സഹായമായി. ഗ്രീക്കുകാരുടെ നിലയെ ബലപ്പെടുത്തുവാൻ ഇററലിയിലും സിസിലിയിലും ചെയ്ത ശ്രമങ്ങൾ നിഷ്ഫലമായതോടുകൂടി, ഒരിടത്തു റോമന്മാരും മററിടത്തു കാർത്തേജുകാരും പ്രമാണികളായി. ഗ്രീക്കശക്തിയുടെ പ്രാതിനിധ്യം സിസിലിയുടെ കിഴക്കേക്കോണിൽ മാത്രം സൈറാക്കൂസിലെ രാജാക്കന്മാർ നിലനിർത്തിപ്പോകുന്നു. ഈ ശക്തിയെ പാട്ടിലാക്കി റോമന്മാർ കാർത്തേജുകാരുടെ ഉദ്ദേശങ്ങളെ തെററിച്ചു. ഇതിന്മേലുണ്ടായ യുദ്ധത്തിൽ റോമന്മാർക്കു സിസിലി, സർഡീനിയ, കോഴ്സിക്കു് മുതലായ ദ്വീപുകളിൽ ഉടമസ്ഥാവകാശം സ്ഥാപിച്ചു കിട്ടിയതു മാത്രമല്ല, അവയുടെ സംരക്ഷണയ്ക്കുവേണ്ടി ഒരു നാവികബലം ഉണ്ടാവുകയും ചെയ്തു.

വാണിജ്യത്തിന്റെ രക്ഷയ്ക്കു്, ശരിയായ ചിന്താങ്ങുകളും ആൾബലവും ഉണ്ടായിരിക്കുന്നതു കൂടാതെ, സ്വതേ വ്യവസായപരിശീലനം കൂടി ഉണ്ടായിരിക്കണമെന്നു്, ഇത്തരത്തിലുള്ള പരിണാമംകൊണ്ടു തെളിയുന്നുണ്ടു്. കരവഴിക്കുള്ള കച്ചവടം വാണിജ്യസംഘങ്ങളുടെ

കൂട്ടുകെട്ടുകൊണ്ടും രാഷ്ട്രീയശക്തികളുടെ പിൻബലംകൊണ്ടും മാത്രമെ സുരക്ഷിതമായിരുന്നുള്ളു. കടൽവഴിക്കുള്ള വ്യാപാരങ്ങളിലും ഈ രീതി തന്നെ ശരണീയമായിത്തീൎന്നതുകൊണ്ടു് എതിർ ശക്തികളെ നേരിടുന്നതിനു വേണ്ട നാവികബലം ശേഖരിക്കുവാൻ ഓരോ വൎഗ്ഗക്കാരും ഉദ്യമിക്കേണ്ടിവന്നു. ഫിനീഷ്യന്മാൎക്കെന്നപോലെ ഗ്രീക്കുകാൎക്കും വാണിജ്യബന്ധമുള്ള സ്ഥലങ്ങളിൽ അധിസ്ഥാനങ്ങൾ ഉറപ്പിക്കുന്നതിനു് ആവശ്യമുണ്ടായി. എന്നാൽ ഗ്രീക്കുകാർ, അവിടവിടെ കുടികയറി നൂതനമായ സമുദായ സ്ഥാപനങ്ങൾ കൂടി സാധിച്ചതുകൊണ്ടും, അങ്ങുമിങ്ങും ഉണ്ടാകുന്ന സാധനങ്ങൾ കൈമാററം ചെയ്ക മാത്രമല്ലാതെ, സ്വയം സാധനങ്ങൾ നിൎമ്മിച്ചും പരിഷ്കരിച്ചും ഭംഗിയായി വേല ചെയ്യുന്നതിനുകൂടി പരിചയം സമ്പാദിച്ചതുകൊണ്ടും, ഏറെക്കാലത്തേക്കു് അവരുടെ പ്രാബല്യം സംരക്ഷിച്ചു. അവരിൽ തന്നെയും പലശാഖകൾ തമ്മിൽ വാണിജ്യാവകാശത്തിനു മത്സരിച്ചതു കൂടാതെ, ദൂരസ്ഥലങ്ങളിൽ നിർബാധമായി സ്വവൃത്തികളെ നടത്തിക്കൊണ്ടുപോകുന്നതിനു ശ്രമിക്കയാലും ലിഡിയ, പെർഷ്യ, ഈജിപ്തു് മുതലായ രാഷ്ട്രീയശക്തികളെ അവൎക്കു ആശ്രയിക്കേണ്ടിവന്നു. ഈ തൊഴിലിൽ നിന്നുണ്ടായ ആദായം സമുദായാഭിവൃദ്ധിക്കു വേണ്ട ധനസമ്പാദനവും ബലപൌഷ്കല്യവും അവൎക്കു നൽകി. അതിൻെറ നിയന്ത്രണത്തിനുവേണ്ടി മല്ലിട്ടവരിൽ ഒടുവിൽ വിജയികളായ മാസിഡോണിയന്മാരുടെ നേതൃത്വത്തിൽ ഇൻഡ്യാരാജ്യത്തു ഗംഗാതീരം വരെയും ഗ്രീക്കുകളുടെ വാണിജ്യത്തിനു സൌകൎയ്യം കിട്ടി. കാൎത്തേജുകാരുടെ അഭ്യുദയത്തിനു ശേഷം, അവർ സ്പെയിനിൽ സ്ഥാനം പിടിച്ചു പൂൎവ്വാധികം പ്രബലന്മാരായി, റോമന്മാരുടെ നേൎക്കു പ്രതീകാരത്തിനു മുതിൎന്നപ്പോൾ, റോമന്മാർ അവരെ തോല്പിച്ചു് പശ്ചിമദേശങ്ങളിൽ മുഴുവനും സ്വാധികാരം സ്ഥാപിക്കയുണ്ടായി. ഈ ബന്ധം ക്രമേണ കിഴക്കൻ രാജ്യങ്ങളിലേക്കുകൂടി വ്യാപിച്ചു്, മെഡിറററേനിയൻ കടൽതീരം മുഴുവനും റോമന്മാരുടേയും ഗ്രീക്കുകളുടേയും സഞ്ചാരമാൎഗ്ഗമായി പരിണമിച്ചു. ഗ്രീക്കുകളുടെ രാഷ്ട്രീയശക്തി ക്ഷയിച്ചിട്ടും അവരുടെ വാണിജ്യപ്രാബല്യത്തിനു ഹാനി സംഭവിച്ചിരുന്നില്ല. റോമന്മാർ, സ്പെയിൻ, ഫ്രാൻസു്, ബ്രിട്ടൻ ആദിയായ പ്രദേശങ്ങളിലും ആഫ്രിക്കയിലും കൂടി പ്രവേശിച്ചുവെങ്കിലും കിഴക്കെല്ലാം ഗ്രീക്കുഭാഷയും ഗ്രീക്കുനടപടികളും വാണിജ്യബന്ധങ്ങളും തന്നെ നിലനിന്നുപോന്നു.

ക്രിസ്ത്വബ്ദത്തിൻെറ പ്രാരംഭത്തിലും നിലനിന്നിരുന്ന പൌരസ്ത്യവാണിജ്യത്താൽ സമാകൎഷിച്ചവിടം കൊണ്ടാണു്, ഏഷ്യാമൈനറിലും ബാൽക്കൻ രാജ്യങ്ങളിലും ഉണ്ടായിരുന്ന സമുദായങ്ങൾക്കു് അഭി

വൃദ്ധിയും തന്റേടവും പരിപാലിക്കുവാൻ കഴിഞ്ഞതു്. കാൺസ്റ്റാൻറിനോപ്പിൾ എന്ന പുതിയ നഗരം സ്ഥാപിച്ചതും അതു സാമ്രാജ്യജീവിതത്തിന്റെ കേന്ദ്രമായിത്തീൎന്നതും അവിടം ഈ വാണിജ്യവലയങ്ങളുടെ ആകൎഷണകേന്ദ്രമായതുകൊണ്ടായിരുന്നു എന്നു പറയാം. എന്നുതന്നെയല്ല, ഈ വാണിജ്യബന്ധങ്ങൾകൊണ്ടു വേറേ നഗരങ്ങളും പ്രാബല്യത്തിൽ എത്തി സ്വാതന്ത്ര്യം സ്ഥാപിക്കുവാൻ മുതിൎന്നിരുന്നു. വാണിജ്യപ്രചാരംകൊണ്ടാണു് സാമ്രാജ്യസീമകൾക്കപ്പുറമുള്ള ട്യൂട്ടാണിക്ക വൎഗ്ഗക്കാരുമായി ഇടപെടുവാനും അവരെ അടുപ്പിക്കുവാനും സംഗതിയായതു്. പക്ഷെ, റോമന്മാർ നാവികശക്തിയെ ശരിയായി പരിപാലിക്കാഞ്ഞതുകൊണ്ടു് കടൽകൊള്ളക്കാരുടെ ഉപദ്രവം തട്ടിയിരുന്നതുപോലെ, കരവഴിക്കുള്ള വ്യാപാരങ്ങളിലും കെട്ടതികൾ സംഭവിച്ചിരുന്നുവെന്നൂഹിക്കാം. എങ്കിലും പൌരസ്ത്യവാണിജ്യത്തിന്റെ ബഹിൎമ്മുഖങ്ങളായ മെഡിററേനിയൻ തീരത്തുള്ള അലക്സാൻഡ്രിയ, ആൻറിയാക്കു്, കാൺസ്റ്റാൻറിനോപ്പിൾ മുതലായ നഗരങ്ങൾക്കു് ഏതു കാലത്തും ക്രമാതീതമായ ധനപുഷ്ടി ഉണ്ടായിരുന്നു. ഇററലിയിൽക്കൂടി ഉൾനാട്ടിലേക്കു സാമാനം കയററിക്കൊണ്ടുപോയിരുന്ന വെനീസു്, റാവെന്ന, നേപ്പിൾസു്, ഫ്ലോറൻസു്, ജിനോവ മുതലായ നഗരങ്ങളും, ഫ്രാൻസിലും സ്പെയിനിലും പല പട്ടണങ്ങളും, കരവഴിക്കു വടക്കേ അതിൎത്തികളുമായി ബന്ധിക്കപ്പെട്ടിരുന്നു. ട്യൂട്ടാണിക്കവൎഗ്ഗക്കാരുടെ പ്രവേശത്തിനുശേഷം കുറേക്കാലത്തേയ്ക്കു പശ്ചിമഭാഗത്തുള്ള ഈ കേന്ദ്രങ്ങൾക്കു് അധികം ഹാനി സംഭവിച്ചതു മാത്രമല്ല, പഴയ വാണിജ്യമാൎഗ്ഗങ്ങൾ തന്നെ വ്യത്യാസപ്പെട്ടുപോയി. വാൻഡൽസു മുതലായ ഏതാനും സംഘങ്ങൾ കടൽകൊള്ളയ്ക്കു മുതിരുകയും പിൽക്കാലത്തു് അറബികളും സാരസന്മാരും അവരെത്തുടൎന്നു മെഡിററേനിയന്റെ ഇതരവശത്തുള്ളവരെ കലശലായി പീഡിപ്പിക്കയും ചെയ്തിരുന്നു. ഈ ഗഡുവിൽ കിഴക്കേ ഭാഗത്തു് ഒരു സാമ്രാജ്യമഹിമ പുലൎത്തിപ്പോന്നതുകൊണ്ടും, ചിലപ്പോഴൊക്കെ പടിഞ്ഞാറുള്ള ദേശങ്ങളിലും ശക്തിമാന്മാരായ രാജാക്കന്മാർ ഉണ്ടായിക്കൊണ്ടിരുന്നതിനാലും, ഈ ബാധകൾക്കു് ഇടയ്ക്കിടയ്ക്കു ശമനവുമുണ്ടാകാതിരുന്നില്ല.

എല്ലാത്തിനും ഒരു ശമനമുണ്ടായെന്നു സമാധാനിച്ച ചാൎലമാന്റെ കാലം കഴിഞ്ഞപ്പോഴേക്കും നാൎത്തമെൻ മുതലായ കൂട്ടരുടെപുറപ്പാടായി. ഇവരിൽ നാൎത്തമെൻ, ഒരററത്തു ഗ്രേററ്ബ്രിട്ടൻ, അയർലൻഡു്, ഐസിലൻഡ്മുതലായി അമേരിക്കവരെയും, മറേറഅററത്തു റഷ്യയിൽക്കൂടി ബ്ളാക്ക്സീവരെയും വാണിജ്യബന്ധങ്ങൾ സ്ഥാപിച്ചു. ബാൾടിക്കസീ, നാൎത്തസീ ഇവയുടെ തീരദേശങ്ങളിൽ കച്ചവടത്തിനു

ഉന്നച്ചയും പ്രാഭവവും ഇക്കാലംമുതൽക്കാണുണ്ടായതു്. ജെമ്മനിയും ഇററലിയുംകൂടി ഏകോപിച്ച ഭരണത്തിൽ ആയതുമുതൽക്കു് ഈ രണ്ടു ദേശങ്ങളിലും ഓരോ വഴിക്ക വാണിജ്യസങ്കേതങ്ങൾ ഉണ്ടായി. റയിൻ നദിയുടെ ഇരുകരകളിലും പ്രധാനപ്പെട്ട നഗരങ്ങൾ ഉത്ഭവിച്ചു. അതതു സ്ഥലങ്ങളിലായി കച്ചവടത്തിനും വ്യവസായത്തിനും വേണ്ടി ജനങ്ങൾ ഒന്നിച്ചു താമസിച്ചു തുടങ്ങുകയാൽ, ഭൂസ്വത്തിനെ ആശ്രയിക്കാതെയുള്ള ജീവിതോപായങ്ങൾകൊണ്ടു് ചുററുമുണ്ടായിരുന്ന ഇടപ്രഭുക്കന്മാരുടേയും നാട്ടുവാഴികളുടേയും അധികാരത്തെ നിരാകരിച്ചു് പുതുതായ സമുദായവ്യവസ്ഥിതികൾക്കു് ഇവർ കാട്ടി. ഫ്രാൻസിലൊ ഇംഗ്ലണ്ടിലൊ ഉണ്ടായിരുന്നതുപോലെ രാജാക്കന്മാർ താന്താങ്ങൾക്കു ഗുണകരമായ സംരംഭങ്ങളെപ്പോഷിപ്പിക്കുന്നതിനുമുതിന്ന ഇടങ്ങളിൽ ഈ വാണിജ്യകേന്ദ്രങ്ങൾ രാജാധികാരത്തിൻെറ അസ്ഥിവാരമായിത്തീന്നു. ജെമ്മനിയിലും ഇററലിയിലും രാജാക്കന്മാക്കു നേരിട്ടു സഹായിക്കുന്നതിനും നിവാഹമില്ലാതെയും അവരുടെ സഹായം ആവശ്യമില്ലാതെയും അഭിവൃദ്ധിയെ പ്രാപിച്ച നഗരങ്ങൾ ആവശ്യംപോലെ തമ്മിൽ തമ്മിൽ യോജിച്ചു സ്വരക്ഷയ്ക്കുവേണ്ട ഏപ്പാടു ചെയ്തുപോന്നു. കിഴക്കോട്ടുള്ള അതിർത്തികളിലും നൂതനമായി പിടിച്ചടക്കിയ പ്രദേശങ്ങളിലും അധികാരസ്ഥാപനത്തിനുള്ള സൈന്യസങ്കേതങ്ങളേയൊ പള്ളിവകയായ സ്ഥാപനങ്ങളേയൊ ആസ്പദമാക്കി വളന്നുവന്നനഗരങ്ങൾ മാത്രമേ ഈ ഗണത്തിൽ നിന്നും വ്യത്യസ്തങ്ങളായിരുന്നുള്ളു.

ഇററലിയിലാണു് ഈ പുതിയ പ്രസ്ഥാനത്തിനു് ഏററവും പ്രശസ്തി സിദ്ധിച്ചതു്. ആ രാജ്യത്തിൻെറ മദ്ധ്യസ്ഥിതികൊണ്ടു പ്രത്യേകമായ ആനുകൂല്യത്തോടുകൂടി ഏതാനും വാണിജ്യകേന്ദ്രങ്ങൾ അത്ര്യമേ ഉണ്ടായതായി മുമ്പു് പറഞ്ഞുവല്ലൊ. അവയിൽ കേൾവികേട്ടതായി വെനിസ് ജിനോവാ എന്ന രണ്ടു നഗരങ്ങൾ, പതിനൊന്നും പന്ത്രണ്ടും ശതാബ്ദത്തിൽ മെഡിറററേനിയൻ കടൽതീരങ്ങളിലും, അവിടം കടന്നു് കരവഴിക്കു് ഉൾനാട്ടുകളിലും കടൽവഴിക്കു് അററ്ലാൻറിക്ക തീരദേശങ്ങളിലും വ്യാപാരം നടത്തിവന്നിരുന്നു. പ്രകൃത്യാ ഫലവത്തായ ഇററലിയുടെ വടക്കേഭാഗത്തുള്ള ദേശങ്ങളിൽ, ഈ രണ്ടു നഗരങ്ങളോട്ടും ആൽപ്സിനു് വടക്കുള്ള കച്ചവടസ്ഥാനങ്ങളോട്ടും ബന്ധപ്പെട്ടു്, പലസ്ഥലങ്ങളും ഉണ്ടായവയാണു് ചക്രവത്തിയെ എതിത്തു സ്വാതന്ത്ര്യം സമ്മതിപ്പിച്ചതു്. ഇവയുടെ സഹായത്തോടുകൂടിയാണു് കുരിശു യുദ്ധത്തിനു പുറപ്പെട്ട ക്രിസ്തീയസംഘങ്ങൾ കിഴക്കൻ രാജ്യങ്ങളിൽ പ്രവേശിച്ചതു്. ആ വഴിക്കു് അവക്കു കച്ചവടസൌകര്യ

ങ്ങൾ അധികം കിട്ടുകയും പശ്ചിമേഷ്യയിൽകൂടി പിടിപാടുണ്ടാവുകയും ചെയ്തു. എന്നാൽ, വെനിസും ജിനോവയും തമ്മിൽ കലശലായ മത്സരം ഉണ്ടായി മൂത്തു് ഓരോന്നും മററതിനു വിപരീതമായി പ്രവർത്തിച്ചു്, പൊതുവെ ക്രിസ്തീയശക്തിയെ ക്ഷീണിപ്പിച്ചതും കാൺസ്റ്റാൻടിനോപ്പിളിനേയും അതിനോടുചേർന്ന പ്രദേശങ്ങളേയും ഭിന്നിപ്പിച്ചതും, പതിനാലും പതിനഞ്ചും ശതകങ്ങളിൽ തുർക്കികൾ മുതലായ മുഹമ്മദീയസംഘങ്ങളുടെ പ്രാബല്യത്തിനു വഴികാണിച്ചു. ഓരോ നഗരത്തിന്റെയും അധികാരം വ്യാപിച്ചിരുന്ന കാലത്തു് പല പ്രദേശങ്ങളും അവയ്ക്കു കീഴ്പ്പെട്ടിരുന്നു. വെനിസ് ജിനോവയെ കിഴക്കദിക്കുകളിൽനിന്നു് ബഹിഷ്കരിച്ചതോടുകൂടി, അതിന്റെ ശക്തി ഉച്ചസ്ഥാനത്തെത്തി. പുറമേ തന്നെ തുർക്കികൾ വന്നുചേർന്നു. കഷ്ടിച്ച നൂറു കൊല്ലംകൊണ്ടു് വെനിസിന്റെ പ്രാഭവം ക്ഷയിക്കയും, ഇററലിയിൽ ഉണ്ടായ കലാപം തന്നാട്ടിൽ തന്നെ വെനിസിന്റെ സ്വശക്തിയെ ക്ഷീണിപ്പിച്ചതോടുകൂടി, തുർക്കികൾ കടലിലേക്കിറങ്ങി നാവികാധിപത്യം സ്ഥാപിക്കുവാൻ മുതിരുകയും ചെയ്തു. അവരെ അലട്ടിയും ആശ്രയിച്ചും വെനിസ് നിലനിന്നു, എന്നു തന്നെയല്ല, അസ്ത്രിയാ തുർക്കിയുമായി ശണ്ഠകൂടിയപ്പോൾ അസ്ത്രിയായുടെ പക്ഷത്തുചേർന്നു കുറേക്കാലം പടവെട്ടുകയുണ്ടായി. തുർക്കികൾക്കു ഇതുകൊണ്ടു തോൽക്കേണ്ടുണ്ടായെങ്കിലും, വെനിസിനു തന്റെ പൂർവ്വസ്ഥിതി വീണ്ടെടുക്കുവാൻ കഴിഞ്ഞില്ല. ഒടുവിൽ വെനിസുതന്നെ അസ്ത്രിയായുടെ കീഴിൽ അകപ്പെടുകയും ചെയ്തു. ലെവാൻറ് എന്നു പറയുന്ന കിഴക്കേ മെഡിററേനിയൻ കടലിൽ, ജിനോവയ്ക്കു രണ്ടാം സ്ഥാനമായെങ്കിലും പടിഞ്ഞാറേ പകുതിയിലും പശ്ചിമാബ്ധിയുടെ തീരങ്ങളിലും ജിനോവയുടെ കച്ചവടത്തിലയ്ക്കു വലിയ ഇളക്കം അതുവരെ തട്ടിയിരുന്നില്ല. എന്നാൽ അഭ്യന്തരമായ കലഹങ്ങൾകൊണ്ടു് ക്രമേണ സ്വശക്തി തന്നെ ക്ഷീണിക്കയാൽ വെനിസിനെപ്പോലെ സ്വമേധയായി ഒന്നും പ്രവർത്തിക്കുവാൻ ആ നഗരക്കാർക്കു് പ്രാപ്തിപോരാതിരുന്നു. ചാറത്സ് അഞ്ചാമന്റെ കാലത്തു് അവരുടെ നാവികബലം തുർക്കികളേയും കടൽക്കൊള്ളക്കാരേയും എതിർക്കുന്നതിനു് അദ്ദേഹത്തെ സഹായിച്ചു. നാവികജ്ഞാനത്തിലും അതിലേക്കു വേണ്ട അന്വേഷണങ്ങളിലും ജിനോവാ മുഖ്യമായ ഒരു സ്ഥാനമായിരുന്നു. പുതിയ രാജ്യക്കാരുടെ പുറപ്പാടോടുകൂടിയാണു് സ്വയം ഒന്നിനും കെല്പില്ലാതിരുന്ന ജിനോവയുടെ സ്വാതന്ത്ര്യംപോലും രക്ഷിക്കുവാൻ സാധിക്കാതായതു്.

ഇതുപോലെ തന്നെയായിരുന്നു ബാൾടിക്ക് കടലിലും ജെർമ്മൻ കടലിലും വാണിജ്യാധിപത്യത്തിനുത്സാഹിച്ച മറെറാരു സംഘത്തി

ന്റേയും അവസാനം. ഇറാലിയിൽനിന്നും വന്നിരുന്ന സാധനങ്ങൾ ശേഖരിച്ചു വടക്കെ രാജ്യങ്ങളിൽ വിതരണം ചെയ്യുന്നതിനും, അടുത്തുള്ള രാജ്യങ്ങളിൽ വിഭവശേഖരം ചെയ്തു് സാമാനങ്ങൾ കൈമാററം ചെയ്യുന്നതിനും, "ഹാൻസ്" എന്ന പേരോടുകൂടി ഒരു കച്ചവടസംഘം ബാൾടിക്ക കടൽതീരത്തുത്ഭവിച്ചു. റയിൻനദീതടങ്ങളിലുള്ള നഗരങ്ങളും സ്വീഡൻ, ഫ്ളാൻഡേഴ്സ്, റഷ്യ മുതലായ ദിക്കുകളിലുള്ള ഏതാനും കച്ചവടസ്ഥലങ്ങളും എല്ലാംകൂടി യോജിപ്പിച്ചു് അവർ ഒരു വലിയ സംഘമായിത്തീൎന്നു. ഇംഗ്ലണ്ടു, ഡെന്മാൎക്കു, നാവെ മുതലായ സ്ഥലങ്ങളിലെല്ലാം അവൎക്കു കച്ചവടത്തിന്നു അനുവാദവും പ്രത്യേകം അവകാശങ്ങളും സിദ്ധിച്ചു. ഇങ്ങനെ തുടങ്ങിയ വ്യാപാരപ്രാഭവം രണ്ടു ശതവൎഷത്തോളം വളരെ ശക്തിയോടുകൂടി ശോഭിച്ചു. അതിനിടയ്ക്കു് ബാൾടിക്ക കടലിൽ സ്വാധികാരം സ്ഥാപിക്കുന്നതിന്നു വേണ്ടി സ്കാൻഡിനേവിയാ അടക്കി ഭരിച്ചിരുന്ന ഡെന്മാൎക്കുമായി അവർ ഏറെ യുദ്ധങ്ങൾ നടത്തി. ഈ മാതിരി ശണ്ഠകൾക്കു് ഒരുമ്പാടില്ലാത്തവർ സംഘത്തിൽനിന്നു പിരിഞ്ഞുപോകയുമുണ്ടായി. പുറം ദിക്കുകളിൽ ഇംഗ്ലണ്ടിലെന്നപോലെ, നെതർലൻഡ്സ് മുതലായ സ്ഥലങ്ങളിലും സ്വദേശികളായ കച്ചവടസംഘങ്ങൾ പുറപ്പെട്ടു വിദേശ്യൎക്കുള്ള നിലയെ ആക്ഷേപിച്ചുതുടങ്ങി. സ്വരാജ്യത്തുതന്നെ അന്തഃഛിദ്രം മുഴുത്തു് വന്നതല്ലാതെ ഏകോപിച്ചതായ ഒരു സാമ്രാജ്യശക്തി പിൻബലത്തിനുണ്ടായിരുന്നില്ല. അങ്ങനെ ഹാൻസാ സംഘക്കാർ ക്രമേണ ക്ഷയിച്ചു തുടങ്ങിയ കാലത്തായിരുന്ന മെഡിറ്ററേനിയൻ കടൽ വഴിക്കുള്ള കച്ചവടബന്ധങ്ങളും തുൎക്കികളുടെ ആവിൎഭാവത്താൽ ശിഥിലമാക്കിയതു്. ഒന്നിനൊന്നു വ്യത്യസ്തമല്ലാത്ത സ്വാധാരണനയം തന്നെയാണു് ഹാൻസാക്കാരും ഇററലിക്കാരും തുടൎന്നതു്. ജെൎമ്മനിയിൽ സമുദായവ്യവസ്ഥകൊണ്ടും രാഷ്ട്രീയസ്ഥിതികൊണ്ടും ഒരു വലുതായ സംഘം ഉത്ഭവിച്ചു് കരവഴിക്കു ജെൎമ്മനിയിൽ പരന്ന വാണിജ്യത്തെ പശ്ചിമോത്തരദേശങ്ങളിൽകൂടി വ്യാപിപ്പിച്ചു. ജിനോവയുടെ പശ്ചിമശാഖകളിൽ തൊട്ടുത്തി ഒരു വാണിജ്യവലയം ഇട്ടത്തോട്ടം, റഷ്യയ്ക്കുള്ളിൽ കൂടി ഡാൺ നദീതീരത്തും ബ്ളാക്കസീയും കാസ്പിയൻകടലും വഴിയായി വന്നുചേരുന്ന ഏഷ്യയിലെ കരക്കച്ചവടപ്പാതകളിലേക്കും അഞ്ഞൂ വലത്തോട്ടം വീശിക്കൊണ്ടായിരുന്നു ഹാൻസാക്കാരുടെ പുറപ്പാടു്. കാൺസ്റ്റാൻറിനോപ്പിൾ കിഴക്കൻ ശാഖകൾക്കെല്ലാം കേന്ദ്രമായിരുന്നതു് മുഹമ്മദീയൎക്കു് അടങ്ങിയതോടുകൂടി ഈ വഴികളിൽകൂടി യൂറോപ്പിൽ എത്തിയിരുന്ന സാമാനങ്ങളും അവയിന്മേലുള്ള ആദായവും തീരെ അഗ്രാഹ്യമായി.

ഈ പരിവൎത്തനത്തിന്റെ സ്വഭാവം മുഴുവനും മനസ്സിലാക്കുന്നതിനു മുമ്പുതന്നെ കിഴക്കൻ രാജ്യങ്ങളുമായിട്ടുള്ള വാണിജ്യബന്ധം മോഹിച്ച് മററു സമുദായക്കാർ ഓരോ മാൎഗ്ഗങ്ങൾക്കായി പല ശ്രമങ്ങളും ചെയ്തുവന്നിരുന്നു. വെനിഷ്യന്മാരുടേയും ജിനോവക്കാരുടേയും അധികാരത്തിൽപ്പെട്ട വാണിജ്യമാൎഗ്ഗങ്ങളിൽ പ്രവേശിക്കുന്നത് അവരുമായി യുദ്ധംചെയ്യാൻ ഒരുങ്ങുകയാണെന്ന് എല്ലാവൎക്കും ബോദ്ധ്യമുണ്ടായിരുന്നു. ആദ്യം പ്രവേശിച്ചു കൈവശപ്പെടുത്തിയ സ്ഥാനത്തിൽനിന്നും അവരെ മാററാതെ മറെറാരു സംഘക്കാൎക്ക് അവിടെ പ്രവേശിക്കുന്നതു് സുസാദ്ധ്യമായിരുന്നില്ല. പൌരസ്ത്യദേശങ്ങളുമായിട്ടുള്ള വ്യാപാരങ്ങൾകൊണ്ട് സീമാതീതമായ ധനാഭിവൃദ്ധിയുണ്ടാകുമെന്ന് ഒരുമാതിരി എല്ലാവൎക്കും അറിയാമായിരുന്നു. ഈ അന്വേഷണങ്ങൾക്കിടയിൽ പോൎത്തുഗീസുകാൎക്കാണു് ആദ്യം ജയം കിട്ടിയതു്. ആഫ്രിക്കയുടെ പടിഞ്ഞാറെക്കരയിലും അതിനെതിരെയുള്ള ദ്വീപാന്തരങ്ങളിലും കുറേക്കാലംകൊണ്ടു പഴകിയിരുന്ന ഇക്കൂട്ടർ അല്പാല്പമായി തെക്കോട്ടു കടന്നു "ഗുഡ്ഹോപ്പ്" കോടി മറിയുന്നതിനും അറബിക്കടലിൽ എത്തി മറുകരപിടിച്ചു ഇന്ത്യയിൽ വന്നിറങ്ങുന്നതിനും ഇടയായതു് പതിനഞ്ചാം ശതകത്തിനൊടുവിലായിരുന്നു. ഇക്കാലത്തു് അറബിക്കടൽ മുഹമ്മദന്മാരുടെ അധികാരത്തിലായതുകൊണ്ടു് പോൎത്തുഗീസുകാരോടെതിൎക്കുവാൻ മുഹമ്മദീയനേതാക്കന്മാർ ഓരോരുത്തരായും ഒത്തൊരുമിച്ചും ശ്രമിച്ചുനോക്കി. അതിൽ വിജയികളായശേഷം പോൎത്തുഗീസുകാർ ആഫ്രിക്കാത്തീരം തൊട്ടു കിഴക്കുള്ള മലയാദ്വീപുകൾവരെ കടൽ തീരത്തു് അസ്ഥാനങ്ങൾ കെട്ടി ഉറപ്പിച്ചും നാട്ടുരാജാക്കന്മാരോടു് സഖ്യം ചെയ്തും നൂറുകൊല്ലത്തോളം കിഴക്കൻ വ്യാപാരങ്ങളുടെ ആദായം സമ്പാദിച്ചു. ആഫ്രിക്ക, ഏഷ്യ എന്ന രണ്ടു വലിയ ഭൂഖണ്ഡങ്ങളെ അടക്കിപ്പിടിക്കുന്നതിനുള്ള കെല്പ് അന്നും പോൎത്തുഗീസുകാൎക്കുണ്ടായിരുന്നില്ല. മുഹമ്മദീയർ പിൻവാങ്ങിയതോടുകൂടി അവരെ എതിൎക്കുന്നതിനു മററു സംഘക്കാർ ഇല്ലാതിരുന്നതുകൊണ്ടും, ഇന്ത്യയിലെ തൽക്കാലസ്ഥിതിക്കു പ്രബലന്മാരായ നാട്ടുശക്തികൾ കുറവായിരുന്നതുകൊണ്ടും മാത്രം അവർ കുറച്ചുകാലം ഈ വിധം കഴിച്ചുകൂട്ടിയതേയുള്ളു. ഇതിനിടെ പെൎഷ്യൻ ഉൾക്കടലിലും റെഡ്സീയിലുംകൂടി മെഡിറററേനിയൻ കടലിലേക്കുള്ള പ്രവേശദ്വാരങ്ങൾ സ്വാധീനപ്പെടുത്തുവാൻ അവർ ശ്രമിച്ചതു് നിഷ്ഫലമായിപ്പോയി. എങ്കിലും ഈ ചെറിയ രാജ്യക്കാൎക്കു ദൈവാധീനം ഒട്ടും ചെറുതൊത്തിലായിരുന്നില്ല. ഇന്ത്യയിലേക്കു കപ്പലോടിച്ചു പോരുമ്പോൾ അററ്ലാൻറിക്കിൽ കൂടി പടിഞ്ഞാട്ടടിഞ്ഞു ഏതാനും കപ്പലുകൾ ബ്രെസീൽ എന്നു പേരായി തെക്കേ അമേരിക്കയിലുള്ള ദേശത്തു് ചെന്നു

ട്ടത്തു. അവിടെയും അവൎക്ക് ഒരു നിലകിട്ടി. നാവികതന്ത്രം പലൎക്കും അക്കാലത്ത് വശമില്ലാതിരുന്നതു മാത്രമല്ല, ചെറുകപ്പലുകളിലുള്ള വിദൂരസഞ്ചാരത്തിന്റെ വിപത്തുകൾ ഓൎത്ത് പലരും അത് വഴിക്കുദ്യമിക്കുന്നതും ദുൎല്ലഭമായിരുന്നു. ഒരു വൎഗ്ഗക്കാൎക്ക് അറിവു കിട്ടിയ മാൎഗ്ഗം മറ്റൊരുത്തൎക്ക് പറഞ്ഞുകൊടുക്കയാകട്ടെ ആ വഴിക്ക വന്നു ചേൎന്ന സഹോദരങ്ങളെത്തന്നെയും വെറുതെ വിട്ടയയ്ക്കുകയാകട്ടെ അന്ന് പതിവില്ലായിരുന്നു.

പോൎട്ടുഗീസുകാൎക്ക പതിനാറാം ശതകത്തിലുണ്ടായ ഈ പ്രാബല്യം അതിനുമുമ്പു പത്തുനൂറുകൊല്ലം മുമ്പ് ജിനോവക്കാരായ നാവികതന്ത്രജ്ഞന്മാരുടേയും ഭൂമിശാസ്ത്രപടുക്കളുടേയും സഹായത്തോടുകൂടി ഹെൻറി എന്നു പേരായ ഒരു രാജകുമാരൻ തുടങ്ങിവച്ച നാവിക സ്ഥാപനങ്ങളുടെ ആഭിമുഖ്യത്തിലായിരുന്നു. എന്നാൽ അവർ ഗുഡ്ഹോപ്പ് കോടി സമീപിച്ച കാലത്തുതന്നെ സ്പെയിനിൽ ക്രിസ്റ്റഫർ കൊളംബസ് എന്നുപേരായ മറ്റൊരു ജിനോവക്കാരന്റെ ഉത്സാഹംകൊണ്ട് വിദേശവാണിജ്യത്തിനു സംരംഭം തുടങ്ങി.പക്ഷെ ഇന്ത്യയിലേക്കുണ്ടായ കൊളംബസ്സിന്റെ യാത്ര അമേരിക്കയിലാണ് കലാശിച്ചത്. ഭൂമിയുടെ ആകൃതി ഒരു ഗോളച്ഛായയിലായതുകൊണ്ടു നേരേ പടിഞ്ഞാട്ടു സഞ്ചരിച്ചാൽ ഇന്ത്യയിൽ തന്നെ വന്നുചേരുമെന്നുള്ള കൊളംബസ്സിന്റെ സിദ്ധാന്തത്തിന് അമരിക്കാഖണ്ഡത്തിന്റെ തടസ്സംമാത്രമേ ഉണ്ടായിരുന്നുള്ളു. എങ്കിലും അമരിക്കതന്നെ ഒട്ടും അപ്രധാനമായ ഒരു ദ്രവ്യാഗാരമല്ലായിരുന്നതുകൊണ്ടു സ്പെയിൻ രാജാവു അതിന്മേലുള്ള അവകാശം സ്ഥാപിക്കുന്നതിനു മുതിൎന്നു. ദൈവപ്രാതിനിധ്യത്തോടുകൂടി ലോകാധിപത്യം സ്വീകരിച്ചിരുന്ന പോപ്പിന്റെ വകയാണു സകല പ്രദേശങ്ങളും എന്ന തത്വത്തെ ആസ്പദമാക്കി ലോകജേതാക്കളായ പോൎട്ടുഗലും സ്പെയിനും പോപ്പിന്റെ അധികാരത്തിൽ ഈ നവ്യലോകങ്ങളെ പങ്കുവെച്ചെടുത്തു. മെക്സിക്കോ, പെറു മുതലായി ഓരോ രാജ്യങ്ങളിൽ നിന്നും സ്പെയിൻ സംഗ്രഹിച്ച ലോഹസമൃദ്ധി മറ്റു ദുൎഘടങ്ങൾ ഉണ്ടായിരുന്നില്ലെങ്കിൽ സ്പെയിനിലെ രാജവംശത്തിനു അക്ഷയമായ അധികാരത്തിനും പ്രതാപത്തിനും നിദാനമായിത്തീൎന്നേനേ. ഇതിനു സംഗതിയാകാഞ്ഞതു് സ്പെയിൻ രാജാക്കന്മാൎക്ക് ചാൾസ് അഞ്ചാമന്റേയും ഫിലിപ്പു രണ്ടാമന്റേയും കാലത്തു യൂറോപ്പിൽ തന്നെയുണ്ടായ കെട്ടുപാടുകളും നയവികല്പങ്ങളും കൊണ്ടായിരുന്നു. സ്പെയിൻ നെതർലൻഡിൽ ഡച്ചുകാരുടെ വിരോധത്തിനു പാത്രമായതു മാത്രമല്ല ഇംഗ്ലീഷുകാരുടേയും ഫ്രെഞ്ചുരാജാക്കന്മാരുടേയും ശത്രുത കൂടി സമ്പാദിച്ചു. മതപരിവൎത്തനങ്ങൾകൊണ്ടു ഡച്ചുകാരും

ഇംഗ്ലീഷുകാരും പോപ്പിന്റെ ലോകാധിപത്യത്തെ നിഷേധിക്കുന്നതിനിടയായി. ഇക്കാലത്തുതന്നെ പോർട്ടുഗൽ കൂടി സ്പെയിൻ രാജാക്കന്മാരുടെ ആധിപത്യത്തിൽ ആയപ്പോൾ ഏഷ്യയിലും ആഫ്രിക്കയിലും സ്പെയിൻകാരുടെ ശത്രുക്കൾ പ്രവേശിച്ചുതുടങ്ങി.

സമുദായാഭിവൃദ്ധിക്കു നിദാനമാണു് വാണിജ്യമെന്നും പാശ്ചാത്യപൌരസ്ത്യപ്രദേശങ്ങളിൽ നിന്നും ധനം സംഗ്രഹിച്ചു പ്രബലരായ സമുദായങ്ങളെ അനുകരിക്കുന്നതാണു് ഇതിനു ശരിയായ മാർഗ്ഗമെന്നും പരക്കെ ബോദ്ധ്യമായ നിലയ്ക്കു് ഡച്ചുകാരും ഇംഗ്ലീഷുകാരും വേറെ ഓരോ വഴിക്കു കിഴക്കൻരാജ്യങ്ങളുമായി കച്ചവടബന്ധം സ്ഥാപിക്കുന്നതിനു് ഉത്സാഹിച്ചു വരികയായിരുന്നു. സ്പെയിൻകാരോടുള്ള ശണ്ഠ മുറുകിയപ്പോൾ അവരുടെ വഴിക്കുതന്നെ തിരിച്ചു കച്ചവടം തുടങ്ങാമെന്നു് ഇരുകൂട്ടർക്കും ധൈര്യം വന്നു. ഇംഗ്ലീഷുകാരുടെ രാജ്ഞിയായ എലിസബെത്തു് സ്പെയിനോടു നേരിടുന്നതിനു് മടിച്ചിരുന്നതിനാൽ, അവർ ആദ്യം കടൽക്കള്ളന്മാരുടെ നിലയിൽ അമേരിക്കയിൽ നിന്നും സ്പെയിൻ രാജ്യത്തേക്കു കൊണ്ടുപോന്നിരുന്ന ലോഹങ്ങൾ ബലാൽക്കാരമായി അപഹരിക്കുന്നതിനും, സ്പെയിൻകാരെ വഴിക്കുവെച്ചു് ദ്രോഹിക്കുന്നതിനും മാത്രമെ കാര്യമായി ശ്രമിച്ചുള്ളു. ഡച്ചുകാർക്കു് സങ്കോചത്തിനു തീരെമാർഗ്ഗമുണ്ടായില്ല. അവർ ആഫ്രിക്കാ ചുററി മലയാദ്വീപുകളിൽ എത്തുകയും അവിടെത്തന്നെ സ്ഥിരമായ കച്ചവടസ്ഥലങ്ങൾ സ്ഥാപിക്കയും ചെയ്തു. പടിഞ്ഞാറു അമേരിക്കയിലും അവർ ചെന്നുകൂടി. ഉത്തരഖണ്ഡത്തിൽ സ്പെയിൻ പ്രവേശിക്കാത്ത വടക്കുദേശങ്ങളിലും സ്പെയിൻ കൈവശപ്പെടുത്തിയ കടൽത്തീരത്തിന്നതിരേയുള്ള ദ്വീപുകളിലും തെക്കേ അമേരിക്കയിലും ആസ്ഥാനങ്ങൾ ഉറപ്പിച്ചു.

ഇംഗ്ലീഷു ഗവമ്മെൻറിന്റെ നയം എലിസബെത്തുരാജ്ഞി മരിക്കുന്നതിനു വളരെ മുമ്പുതന്നെ വ്യത്യസ്തപ്പെട്ടു. സ്പെയിൻ രാജാവായ ഫിലിപ്പു് ഇംഗ്ലണ്ടിനെ ആക്രമിക്കുന്നതിനായി ഒരു കപ്പൽ പട (ആർമേഡ) അയച്ചതോടുകൂടി രണ്ടു രാജ്യങ്ങളും തമ്മിൽ നേരിട്ടു യുദ്ധം തുടങ്ങി. ഈ തക്കംകണ്ടു് കിഴക്കൻദേശങ്ങളിൽ കടൽവഴിയായി ഓരോരുത്തർ പ്രവേശിക്കയുണ്ടായി. ആദ്യമേതന്നെ ലെവാൻറുതീരങ്ങളിൽ കച്ചവടത്തിനു വേണ്ട ഒത്താശകൾ സിദ്ധിക്കുന്നതിനും, ബാൾട്ടിക്കിന്റെ കാര്യത്തിൽ സന്ദേഹമുണ്ടായിരുന്നതുകൊണ്ടു് വയിററ്സീ വഴി റഷ്യയുടെ അന്തർഭാഗങ്ങളും ഏഷ്യാഖണ്ഡത്തിന്റെ ഉൾനാടുകളും ആയി കച്ചവടംനടത്തുന്നതിനും, ഓരോസംഘങ്ങൾ ഏർപ്പെട്ടിരുന്നതിനാൽ, കരവഴിക്കു ഇന്ത്യമുതലായ സ്ഥലങ്ങളെപ്പററിയുള്ള വിവരങ്ങൾ മനസ്സിലാക്കുവാൻ അവർക്കു് സാധിച്ചിരുന്നു. കടൽവഴിക്കു

സമ്പാദിക്കുന്നതിനുള്ള ഏൎപ്പാടുകളെപ്പററി അറിവുണ്ടായ ഉടനെ കിഴക്കൻ കച്ചവടസംഘക്കാരായ ഏതാനും ആളുകൾ ചേൎന്നു ഇതിലേക്കു വേണ്ടി ഒരു തുക പിരിച്ചു പ്രത്യേകം ഒരു സംഘം സ്ഥാപിച്ചു. ഇങ്ങനെയാണു് ഇംഗ്ലീഷ് ഈസ്റ്റ്ഇന്ത്യാ കമ്പനിയുടെ ഉത്ഭവം. ഇതോടുകൂടിത്തന്നെ ഡച്ചുകാരും ഈസ്റ്റിന്ത്യാ വ്യാപാരത്തിനു മുതിൎന്നു. അവൎക്കു ഗവമ്മെൻറു സഹായവും, കൂടുതൽ ഒരുമ്പാടും ഉണ്ടായിരുന്നതുകൊണ്ടു സ്വല്പകാലംകൊണ്ടു പോൎത്തുഗീസുകാരെ പലയിടങ്ങളിൽനിന്നും തുരത്തുന്നതിനും സ്വയമായി ജാവ മുതലായ ദ്വീപുകളിൽ അധികാരം സ്ഥാപിച്ചു വിളവെടുക്കുന്നതിനും സാധിച്ചു. ഈ പ്രബലതയോടുകൂടിത്തന്നെ ഇന്ത്യാതീരങ്ങളിലും സിലോൺ മുതലായി വഴിക്കുള്ള കരകളിലും പോൎത്തുഗീസുകാരുടെ പ്രാമാണ്യം ഇല്ലാതാക്കുന്നതും അവൎക്കു വിഷമമായിരുന്നില്ല. നേരേ മറിച്ചു് ഇംഗ്ലീഷ് കമ്പനിക്കു ഓരോ തവണയ്ക്കും ധനശേഖരം ചെയ്യുന്നതിനുള്ള വിഷമവും, എതിരാളികളായിരുന്നവരെക്കൊണ്ടുണ്ടായ പീഡയും, ആദായത്തിൽ പങ്കുപററുന്നതിനു രാജാവും സേവകന്മാരും പ്രയോഗിച്ച വിദ്യകളും, എല്ലാം വളരെ ശല്യമായിത്തീൎന്നു. അവിടവിടെ ഓരോ സ്ഥലങ്ങൾ കിട്ടിയതു കഷ്ടിച്ചു വെച്ചുകൊള്ളുന്നതിനല്ലാതെ വലിയ പ്രൌഢിക്കുള്ള കെല്പും നോട്ടവും അവൎക്കു ഉണ്ടായിരുന്നില്ല. സ്വരാജ്യത്തുണ്ടായിരുന്ന കലാപം ഒതുങ്ങി വാണിജ്യവിഷയത്തിലും മററും താല്പൎയ്യമുള്ളവരായ രാജാക്കന്മാരുടെ ആരോഹണത്തോടുകൂടിയേ കമ്പനിയുടെ നില ഊൎജ്ജിതപ്പെട്ടുള്ളു. അതോടുകൂടി ഡച്ചുകാരെപ്പോലെ അധികാരസ്ഥാപനത്തിനും അവർ ആശിക്കാതിരുന്നില്ല. പക്ഷേ അന്നു പ്രബലനായിരുന്ന മുകിലസാമ്രാട്ടിന്റെ നേൎക്കു അവരുടെ ചില്ലറ പ്രയോഗങ്ങൾ ഫലിക്കായ്കയാൽ തൽക്കാലം ഒരു നില കിട്ടുവാൻതന്നെ അവർ വിഷമപ്പെട്ടു. ഇതിനെത്തുടൎന്നു കമ്പനിക്കാരുടെ ആദായത്തിൽ സ്പൎദ്ധാലുക്കളായവർ എതിർസംഘം തുടങ്ങി കച്ചവടത്തിനു വേണ്ട അവകാശങ്ങൾ സമ്പാദിച്ചു പുറപ്പെടുകയും പത്തിരുപതു കൊല്ലത്തേക്കു കൂടി അന്തഃഛിദ്രം ബാധിച്ചു കമ്പനിയുടെ കച്ചവടനില മോശപ്പെടുകയും ചെയ്തു. ഈ സ്ഥിതിയിൽ കാൎയ്യങ്ങൾ വിട്ടുകൂടെന്നു തീരുമാനിച്ചു പ്രമാണികളായ സമുദായനേതാക്കന്മാർ ഉത്സാഹിച്ചു രണ്ടു കമ്പനികളേയും ഏകോപിപ്പിച്ചു ചില നിശ്ചയങ്ങളും ചെയ്തു. അതിനുശേഷം ഇംഗ്ലീഷുകമ്പനിക്കു പലവിധത്തിലുള്ള സൌകൎയ്യങ്ങൾ ഉണ്ടായി ഇന്ത്യാസാമ്രാജ്യത്തിന്റെ ആധിപത്യം തന്നെയും കൈവശപ്പെട്ടു.

ഇംഗ്ലീഷുകമ്പനിക്കാർ ഒരുമാതിരി മോശസ്ഥിതിയിൽ കഴിഞ്ഞിരുന്ന ആദ്യകാലത്തു തന്നെ ഫ്രെഞ്ചുകാരും കച്ചവടപ്രാമാണ്യം മോഹി

ച്ചു കടൽവഴി കിഴക്കും പടിഞ്ഞാറും സഞ്ചരിച്ചു തുടങ്ങി. ആദ്യമേ തന്നെ യൂറോപ്യൻ ദേശങ്ങളിൽ കച്ചവടസൌകര്യം പലതും ഉള്ളവരിൽ ഒരു മുഖ്യസ്ഥാനം ഫ്രാൻസിനുണ്ടായിരുന്നു. കടൽക്കരയുടെ ദൈർഘ്യം രണ്ടു കടലുകളെ സംഘടിപ്പിച്ചുംകൊണ്ടുള്ള കിടപ്പ്, പ്രകൃതിവിഭവങ്ങളുടെ സമൃദ്ധി, ജനങ്ങളുടെ പരിശ്രമശീലം ഇത്യാദിയായ ഗുണങ്ങൾ ഫ്രാൻസിലെപ്പോലെ ഒത്തൊരുമിച്ചു മറ്റൊരു ദേശത്തും കാണ്മാനുണ്ടായിരുന്നില്ല. എങ്കിലും രാഷ്ട്രീയബന്ധങ്ങളുടെ വൈകല്യംകൊണ്ടു ഇടക്കാലത്തു പററിയ ക്ഷീണവും വ്യവസായസമ്പ്രദായങ്ങളുടെ പ്രാചീനതയും ഒരുവിധം നിവർത്തിച്ചു, ഏകദേശം ഇംഗ്ലീഷുകാരുടേയും ഡച്ചുകാരുടേയും ഒപ്പംതന്നെ ഫ്രെഞ്ചുകാർക്കും ഈ പ്രസ്ഥാനത്തിനു മുതിരുവാൻ സാധിച്ചുവെന്നേയുള്ളു. ഒരു സംഗതിക്കു മുതിർന്നാൽ ആകാവുന്ന ശക്തി മുഴുവനും പ്രയോഗിക്കുന്നതിനു വേണ്ട ഒരു ചാട്ടു ഈ വർഗ്ഗക്കാരുടെ വിശേഷഗുണമാകയാൽ, ഗവമ്മെൻറിൻെറ പ്രേരണയും അവധാനപൂർവ്വമായ മേൽനോട്ടവും കൊണ്ടു സ്വല്പകാലത്തിനുള്ളിൽ ഇവർ കിഴക്കും പടിഞ്ഞാറും പ്രബലമായ ഒരു നില പ്രാപിക്കയുമുണ്ടായി. വെസ്റ്റ്ഇന്ത്യാ ദ്വീപുകളിലും സെൻറുലാറൻസ് നദീമുഖത്തിലും എന്നപോലെ, മാഡഗാസ്കർ, മോറീഷസ് മുതലായ കിഴക്കൻദ്വീപുകളിലും ഇന്ത്യാതീരത്തിലും ഓരോ അസ്ഥാനങ്ങൾ ഉറപ്പിച്ച് അവർ സ്ഥിരതാമസത്തിനുള്ള ഏർപ്പാടുകൾ തുടങ്ങി. കുടികയറുന്നതിനു വേണ്ട സൌകര്യങ്ങൾ സജ്ജീകരിച്ച്, ഇന്ത്യയിലെപ്പോലെ നാട്ടുരാജാക്കന്മാരെ വശീകരിക്കേണ്ട സ്ഥലങ്ങളിൽ അതിനും, അമേരിക്കയിലെപ്പോലെ നാട്ടുവർഗ്ഗങ്ങളെ പരിഷ്കരിക്കേണ്ട ആവശ്യം കണ്ടയിടങ്ങളിൽ അതിനും അവർ മുതിന്നു. ഇങ്ങനെ ഇംഗ്ലീഷുകാർക്കൊപ്പം തന്നെ രണ്ടു ഭൂഖണ്ഡങ്ങളിലും ഫ്രെഞ്ചുകാരും ആധിപത്യം സ്ഥാപിച്ചുതുടങ്ങിയപ്പോൾ തമ്മിൽ ശണ്ഠയുണ്ടാകുന്നതിനു സംഗതിയായി.

പോർട്ടുഗീസുകാരേയും സ്പെയിൻകാരേയും ഇംഗ്ലീഷുകാരും ഡച്ചുകാരും എങ്ങനെ പീഡിപ്പിച്ചുവോ, അതുപോലെ ഡച്ചുകാരും ഇംഗ്ലീഷുകാരും ഫ്രെഞ്ചുകാരും അങ്ങോട്ടുമിങ്ങോട്ടും തുടങ്ങിയ ശണ്ഠ ഏകദേശം നൂററിരുപതു കൊല്ലത്തേക്കു നിലനിന്നു. യൂട്രെക്ററിലെ ഉടമ്പടിവരെ ഇംഗ്ലീഷുകാർക്കു ഡച്ചുകാരുടെ സഹായവും അതിനുശേഷം ഫ്രെഞ്ചുകാർക്കു സ്പെയിൻകാരുടെ സഹായവും യൂറോപ്പിലുണ്ടായ യുദ്ധങ്ങളിൽ ഓരോ കക്ഷിയേയും അനുകൂലിച്ചു. ഇന്ത്യയിലും അമേരിക്കയിലും ഈക്കാലം അധികവും അധികാരസ്ഥാപനത്തിനുള്ള മത്സരമായിരുന്നു. പിന്നത്തെ നൂറുകൊല്ലത്തിനിടയിൽ ഇംഗ്ലീഷുകാരെ തുരത്തു

വാൻ ശ്രമിച്ചു ഫ്രെഞ്ചുകാർതന്നെ തുരത്തപ്പെട്ടു. ഫ്രെഞ്ചുകാർ കൈവശപ്പെടുത്തിയിരുന്ന കാനഡ ഇംഗ്ലീഷുകാർക്ക് അധീനമാകയും, ഇന്ത്യയിൽ ഫ്രെഞ്ചുകാരുടെ പിടിപാട് ദുർബ്ബലപ്പെടുകയും ചെയ്തു. ഇംഗ്ലീഷുകാർക്കും ഈ കൂട്ടത്തിൽ ഒരു നഷ്ടം സംഭവിക്കാതിരുന്നില്ല. അവരുടെ അളുകൾ കുടിക്കയറിയിരുന്ന അമേരിക്കയിലെ മദ്ധ്യദേശങ്ങൾ മാതൃരാജ്യത്തിന്റെ അധികാരത്തെ നിന്ദിച്ചു സ്വാതന്ത്ര്യം സ്ഥാപിക്കുന്നതിനു ഫ്രെഞ്ചുകാരുടെ ഒത്താശ വേണ്ടുംവണ്ണം സഹായിക്കയുണ്ടായി. പിന്നീട്ടു ഫ്രാൻസിൽ തന്നെ കലാപം ഉണ്ടായി രാജാധികാരം നശിച്ചതിനുശേഷവും ഇംഗ്ലണ്ടിനോടു ഫ്രെഞ്ചുകാർ നിരന്നില്ല; എന്നുതന്നെയല്ല ഫ്രെഞ്ചുകാരുടെ നേതാവായിത്തീർന്ന നെപ്പോളിയൻ ഇംഗ്ലണ്ടിന്റെ വാണിജ്യപ്രതാപം നശിപ്പിക്കുന്നതിനുവേണ്ടി യൂറോപ്പു മുഴുവനും കീഴടക്കി അവരുമായിട്ടുള്ള കച്ചവടം നിരോധിച്ചു. ഇപ്രകാരം വിരോധപ്പെട്ട ഇംഗ്ലീഷുകാരുടെ പ്രേരണയും, കച്ചവടം തടഞ്ഞപ്പോൾ സങ്കടത്തിൽപെട്ട ജനസമൂഹങ്ങളുടെ നൈരാശ്യവും, എല്ലാംകൊണ്ടു നെപ്പോളിയന്റെ ശക്തിതന്നെ അസ്തമിച്ചതേയുള്ളു. പിന്നീടു വിയന്നാവിൽ വെച്ചുണ്ടായ സമാധാനവ്യവസ്ഥകളിൽ ഇംഗ്ലണ്ടിന്റെ വാണിജ്യനിലയും അതിനു അടിസ്ഥാനമായ നാവികാധിപത്യവും സ്ഥിരപ്രതിഷ്ഠയെ പ്രാപിച്ചു. ഇതിനെത്തുടർന്നുതന്നെ സ്പെയിൻ രാജ്യത്തെ ആശ്രയിച്ചിരുന്ന മെക്സിക്കൊ, പെറു മുതലായ രാജ്യങ്ങളും പോർട്ടുഗല്ലിന്റെ വകയായ ബ്രെസീൽ തുടങ്ങിയ പ്രദേശങ്ങളും പൂർവ്വബന്ധം നിരാകരിക്കയുണ്ടായി. ഇക്കഴിഞ്ഞ നൂറാണ്ടിന്റെ അവസാനത്തോടുകൂടി ഇവയെല്ലാം തന്നാട്ടുകാരായ ജനങ്ങളുടെ ഇച്ഛപോലെ ഭരിക്കപ്പെടുവാൻ തുടങ്ങുകയും ചെയ്തു.

പതിനേഴും പതിനെട്ടും ശതകങ്ങളിൽ ഓരോ രാജ്യക്കാരും നിവൃത്തിയുള്ളിടത്തോളം അസംസ്കൃതദ്രവ്യങ്ങൾക്കു വേണ്ടി പല ഭൂഭാഗങ്ങളിലും ചെന്നു കയറിയതിന്റെ ഫലമായി യൂറോപ്പിലെ നാഗരികതയും മതവും രക്തബന്ധവും നാനാദിങ്മുഖങ്ങളിൽ വ്യാപിക്കുന്നതിനു സംഗതിയായി. രാജാക്കന്മാർ തമ്മിൽ എപ്പോഴും മത്സരിക്കുകയേ നിർവ്വാഹമുള്ളുവെങ്കിൽ ഓരോ രാജ്യത്തിനും സ്വന്തം കാര്യങ്ങൾ നിർവ്വഹിക്കത്തക്കവിധം ആഹാരസമൃദ്ധിയും, എതിർശക്തികളെ രോധിക്കുന്നതിനു ബലപൌഷ്കല്യമുണ്ടാക്കുന്ന ധനപുഷ്ടിയും കൂടാതെ കഴികയില്ലെന്നും, അവർ മനസ്സിലാക്കിയിരുന്നു. അതിലേയ്ക്കു വേണ്ടിയാണു അന്വേഷണങ്ങൾ മുറുകിയതു്. ഇതിനിടയിൽ വിദേശയാത്രകളിൽ കണ്ടെത്തിയ ദ്വീപാന്തരങ്ങളെല്ലാം ആക്രമിച്ചു്ഏറ്റം ചെയ്തവർ സ്വന്തമായിക്കരുതി കൂടുതൽ ശക്തിയുള്ളവരോ

ടോറു തോല്ക്കുമ്പോൾ, ജേതാക്കളുടെ അവശ്യംപോലെ വിട്ടുകൊടുത്തു. ക്രമേണ എല്ലാവരും കൂടി ആഫ്രിക്ക, ഓഷ്യാനിയ മുതലായ ഭൂഖണ്ഡങ്ങളും ഒട്ടൊക്കെ വശപ്പെടുത്തി. ഇക്കഴിഞ്ഞ ശതാബ്ദത്തിൽ ഇക്കാൎയ്യത്തിൽ പല ഉടമ്പടികളാലും, ഉണ്ടായിട്ടുള്ളതും ഉണ്ടായിരിക്കാവുന്നതും ആയ ഭൂഭാഗങ്ങൾക്കെല്ലാം ഓരോ മഹച്ഛക്തികൾക്ക് അവകാശം സ്ഥാപിച്ചു കിട്ടി. ആദികാലത്തുണ്ടായ കഷ്ടതകളും നാശവും ഇതിനുശേഷം വേണ്ടിയിരുന്നില്ല. ഓരോ നാട്ടുകാൎക്കും മററുള്ളവരുടെ നിലയെപ്പററി ശരിയായ ബോധമുള്ളതുകൊണ്ടും, ന്യായരഹിതമായ സിദ്ധാന്തങ്ങൾക്ക് ഒരുമ്പെടുവാൻ എല്ലാവൎക്കും ഒരുപോലെ സങ്കോചം ഉള്ളതുകൊണ്ടും ഇക്കാലത്തു കച്ചവടക്കാൎയ്യങ്ങൾക്കുവേണ്ടിയുള്ള യുദ്ധം കുറവാണു്. ചൈനപോലെയുള്ള സ്വാതന്ത്ര്യരാജ്യങ്ങളിൽ ഒരുത്തനൊരുത്തനു കൂടുതൽ അവകാശങ്ങളും പ്രാബല്യവും സിദ്ധിക്കുവാൻ പ്രത്യക്ഷമായും പരോക്ഷമായും ചെയ്തുവരാറുള്ള പ്രവൃത്തികൾ അവൎക്കിടയിലും ചിലപ്പോൾ നാട്ടുകാരുടെ ഇടയിൽ തന്നെയും ക്ഷോഭത്തിനിടയാക്കാറുണ്ടെങ്കിലും മുൻകാലങ്ങളിലെപ്പോലെയുള്ള യുദ്ധങ്ങൾ ഇല്ലെന്നുതന്നെ പറയാം. എന്നുതന്നെയല്ല, അന്നത്തെയും ഇന്നത്തെയും രീതികൾക്കു വളരെ അന്തരം ഉണ്ടു്. യുദ്ധങ്ങളിൽ സഹായിച്ചും, കോട്ടകളും അധികാരങ്ങളും സമ്പാദിച്ചും, സ്വാതന്ത്ര്യമുള്ള യുദ്ധസാമൎത്ഥ്യം പ്രയോഗിച്ചും ആണു് ഇംഗ്ലീഷുകാരുടെ ആധിപത്യം ഇൻഡ്യയിൽ സ്ഥാപിക്കുവാൻ ഇടയായതു്. ഈ ഇടക്കാലത്തു പ്രഷ്യയിൽ ഇംഗ്ലീഷുകാരുടേയും റഷ്യന്മാരുടേയും നില ഉറച്ചതു് ഇരുവഴിക്കു അടുപ്പമുള്ള കച്ചവടക്കാർ തമ്മിൽ ഇടപാടുകൾ ഉണ്ടായശേഷം, അവരുടെ രക്ഷയ്ക്കുവേണ്ട ചില നിശ്ചയങ്ങൾ ചെയ്യാൻ ഗവൎമ്മെൻറുകൾ തമ്മിൽ ആലോചന മുറുകിയതു മുതൽക്കാണു്. ഏതുവഴിക്കും രക്ഷ വേണമെന്നും, സ്വന്തം ധനസ്ഥിതിയും ബലവും വൎദ്ധിപ്പിക്കണമെന്നും മോഹിക്കാത്ത രാജ്യക്കാരില്ല. വാണിജ്യംകൊണ്ടുള്ള പ്രയോജനത്തേയും നാട്ടിന്റെ രക്ഷയേയും പുരസ്കരിച്ചു് അന്യർ ചെയ്യുന്ന ഉപദേശങ്ങൾ അവൎക്കു സ്വീകാൎയ്യമായിരിക്കയേ ഉള്ളു. വിശേഷിച്ചു്, അതിനുവേണ്ട ധനവ്യയം കൂടി കഴിച്ചുകൂട്ടുവാൻ മററുള്ളവർ തയാറുള്ളപ്പോൾ അവർ ഒട്ടും മടിക്കേണ്ട ആവശ്യമില്ല. കുറച്ചുകൂടി അവകാശങ്ങളും ചെലവാക്കുന്ന മുതലിന്റെ രക്ഷയ്ക്കുവേണ്ടി ഏതാനും നിബന്ധനകളും സമ്മതിച്ചുകൊടുത്താൽ വരുന്നവർ തൃപ്തിപ്പെട്ടുകൊള്ളും. പോരെങ്കിൽ, ഒന്നിനൊന്നു കവിഞ്ഞതായ അന്തച്ഛിദ്രം, അസമാധാനം, ബാഹ്യോപദ്രവം, ദാരിദ്ര്യം ഇവയ്ക്കു വശംവദരായ രാജ്യക്കാൎക്കു് ഇപ്രകാരമുള്ള മഹൽബന്ധം ഒരു രക്ഷയാകുമെന്നും അവർ ആശിക്കുന്നു. ഇങ്ങനെ ഉറയ്ക്കുന്ന പിടിപാടു

കാലക്രമത്തിൽ വർദ്ധിച്ചു രാജ്യത്തിന്റെ സ്വാതന്ത്ര്യത്തെത്തന്നെയും നശിച്ചേക്കുമെന്നു ഭയപ്പെടുകയാണെങ്കിൽ, ആ സ്വാതന്ത്ര്യം ആത്മഹത്യയ്ക്കു ഇടയാക്കാതെ നിയന്ത്രണം ചെയ്യുന്നതു തന്നാട്ടുകാരുടെ ഉൽഗതിക്കു് സഹായിക്കയേയുള്ളുവെന്നു സമാധാനിക്കയും ചെയ്യാം.

കച്ചവടംകൊണ്ടുള്ള ആദായത്തിന്റെയും അതിനു ലോകമൊട്ടുക്കുള്ള സൌകര്യങ്ങളുടെയും പൂർണ്ണജ്ഞാനം ഉണ്ടായിക്കൊണ്ടിരിക്കുന്ന ഇക്കാലത്തു ബലവാന്മാരായ സമുദായങ്ങൾക്കു ആ വഴിക്കുള്ള നോട്ടം കൂടുകയും തന്മൂലം മത്സരം വർദ്ധിക്കുകയും ചെയ്യുകയേയുള്ളുവെന്നു് അനുമാനിക്കുവാൻ ന്യായമുണ്ടു്. അതു വാസ്തവവുമാണു്. മത്സരം കൂടുകയല്ലാതെ കുറഞ്ഞിട്ടില്ല. എന്നാൽ ഇതോടുകൂടി ഓരോ സമുദായത്തിനും അവനവനുള്ള ന്യൂനതകളെപ്പററിയും കുറച്ചുകൂടി ബോധമുണ്ടായിട്ടുണ്ടു്. എന്നുതന്നെയല്ല, ലോകമൊട്ടുക്കുള്ള വ്യാപാരബന്ധങ്ങളെ കൈവശപ്പെടുത്തിക്കൊണ്ടുപോകാവുന്നവർക്കല്ലാതെ എന്നും ഒരുപോലെ ആദായത്തിനു മാർഗ്ഗമില്ലെന്നും എല്ലാവർക്കും മനസ്സിലായിട്ടുണ്ടു്. ഇതിനു് അടിസ്ഥാനമായി നിൽക്കുന്ന ധനം, ബലം, സാമർത്ഥ്യം, ഒരു നാട്ടു് ഈ ഗുണങ്ങൾ എല്ലാവർക്കും ഒരുപോലെ ഇല്ലാത്തതുകൊണ്ടു് മിടുക്കുള്ളവർക്കു ആദ്യമേ ഉറച്ചുപോയിട്ടുള്ള സ്ഥാനം ഇളക്കുവാൻ അന്യർക്കും മനഃപൂർവ്വമായി ശ്രമിക്കുന്നതിനു നിർവ്വാഹമില്ലാതെയും ഇരിക്കുന്നു. കാലഗതിക്കനുരൂപമായ ഗുണങ്ങളും സൌകര്യവുംകൊണ്ടു് ഇംഗ്ലണ്ടിനോടൊപ്പംതന്നെ യുനൈറ്റഡ് സ്റ്റേറ്റ്സ്, ജെർമ്മനി, ജപ്പാൻ, മുതലായവയ്ക്കും ലോകവാണിജ്യത്തിൽ ഒരു ഓഹരി സിദ്ധിക്കുന്നതിനു വിഷമമില്ലെന്നു് അനുഭവപ്പെട്ട സ്ഥിതിക്കു്, മുൻനിലയെത്തുടർന്നു മുന്നോട്ടു കയറുന്നതിനു നേരിട്ടു യുദ്ധം ചെയ്യേണ്ട ആവശ്യമില്ലെന്നും മററുമാർഗ്ഗങ്ങൾ മിടുക്കുപോലെ പ്രയോഗിക്കാമെന്നും ഈ രാജ്യക്കാരുടെ നയം വെളിവാക്കുന്നു. അതല്ലാതെ, സ്ഥാപിതമായ നിലയെ ഭേദിക്കുന്നതിനു ജെർമ്മനിയെപ്പോലെ അത്തിറങ്ങുന്നതിനു മററൊരു രാജ്യക്കാരും വിചാരിക്കാഞ്ഞതു് അവരുടേയും ജെർമ്മന്മാരുടേയും സ്വഭാവവ്യത്യാസമല്ലെന്നു പറയുവാനും മാർഗ്ഗമില്ല.

—:0:—

## ൩. വിമതദ്വേഷം.

"ഏതൊരാൾക്കും താൻെറ അഭിപ്രായം യഥേഷ്ടം പറയുവാനുള്ള സ്വാതന്ത്ര്യം ജന്മനാ ലഭിച്ചിരിക്കുന്നു. എന്നാൽ അഭിപ്രായവ്യത്യാസമുള്ള മറെറാരാൾക്കും അയാളെ ദ്രോഹം ചെയ്യുന്നതിനുള്ള അധികാരവും ജന്മസിദ്ധമത്രെ" എന്നു നിസ്സാരനല്ലാത്ത ഒരു ആംഗ്ലയ പണ്ഡിതൻ ഒരിടത്തു പ്രസ്താവിച്ചിട്ടുള്ളതു് ലോകചരിത്രത്തിൻെറ ഒരു രഹസ്യമർമ്മമാണെന്നു പറയാം. ഈ സംഗതി സമുദായങ്ങൾ തമ്മിലുള്ള ഇടപാടുകളിൽ ഒഴിയാതെ കണ്ടുവരുന്നതു് യുദ്ധത്തിൻെറ ബീജമായി ഒരുമാതിരി കരുതാവുന്നതാണു്. ഓരോ കൂട്ടരുടെ അധിവാസപരിചയങ്ങൾകൊണ്ടും, പാരമ്പര്യ ചര്യകൾകൊണ്ടും ഉറച്ചുപോയിട്ടുള്ള അഭിപ്രായങ്ങളും വിശ്വാസങ്ങളും സ്വസമുദായത്തിൻെറ അവിച്ഛിന്നമായ ആധാരമായിട്ടാണു് അവർ കരുതുന്നതു്. അവയെ വ്യത്യസ്തപ്പെടുത്തുന്ന മനോവൃത്തി പുതിയ അനുഭവങ്ങൾ കൊണ്ടുണ്ടാകുന്നതായി ഇപ്പോൾ കണ്ടുവരുന്നുണ്ടെങ്കിലു, ഒരുവിധം ബുദ്ധിസംസ്കാരം സിദ്ധിച്ചവർപോലും പുതിയ മതങ്ങളുടെ സാധുതയെ വിസംവദിച്ചു നിഷേധിക്കുന്നതും അവയുടെ പ്രചാരത്തെ നിരോധിക്കുന്നതും അതുപോലെ തന്നെ പ്രത്യക്ഷമായ സംഗതിയത്രെ. ഇന്നത്തെപ്പോലെ ഗതാഗതസൌകര്യങ്ങളും സമുദായവേഴ്ചകളും സ്ഥിരപ്പെടുന്നതിനു മുമ്പു് ഈ വിരോധം അധികം പ്രാബല്യത്തോടുകൂടി പ്രവർത്തിച്ചിരിക്കണമെന്നുള്ളതിനു സംശയമില്ല. അപരിഷ്കൃതവും ദുസ്സഹവും ആയ ഏകാന്തജീവിതത്തെ ത്യജിച്ചു് മനുഷ്യർ അന്യോന്യസഹവാസത്തിനു മോഹിച്ചു് കുടുംബങ്ങളും ഗ്രാമങ്ങളും മററുമായി വർദ്ധിച്ചു് ഓരോ സ്ഥാനങ്ങളിൽ ആവാസം ഉറപ്പിച്ചതാണു സമുദായങ്ങളുടെ ഉല്പത്തിയെന്നാണു് അഭിജ്ഞന്മാർ പറഞ്ഞിട്ടുള്ളതു്. ഈ കെട്ടുപാടിനെ നിലനിർത്തുന്ന ആചാരങ്ങൾ, നിബന്ധനകൾ മുതലായവയ്ക്കു് ഏതെങ്കിലും ഹാനി സംഭവിക്കുന്നതു ദേഹത്തിനു രോഗബാധയുണ്ടാകുന്നതിനു തുല്യമായി ഗണിച്ചു്, ഓരോന്നും നിവാരണം ചെയ്യുന്നതും ഉണ്ടായാൽ ഉന്മൂലനാശം ചെയ്തു സ്വസ്ഥിതിയിലേക്കു നയിക്കുന്നതും, ഒരു ഉത്തമകൃത്യമായിട്ടും മനുഷ്യധർമ്മമായിട്ടും സമുദായനേതാക്കന്മാർ കരുതിവന്നു. ഇങ്ങനെ സമുദായങ്ങൾ ഉത്ഭവിച്ചതോടുകൂടി നിറം, പരിചയം, വ്യവസ്ഥിതി, ആചാരം, മനോഗതി ഇവകളോരോന്നിലും അവ തമ്മിലുള്ള ഭിന്നിപ്പു പ്രത്യക്ഷമായി. ഒരേ സമുദായത്തിൻെറ ശാഖകൾ തന്നെ ദൂരദേശങ്ങളിൽപോയി താമസംതുടങ്ങി അന്യോന്യബന്ധമില്ലാതെ തീരുമ്പോഴും ഈമാതിരി വ്യത്യാസങ്ങൾക്കു് അടിസ്ഥാനമായ സംഗതികളുടെ അനിവാര്യതകൊണ്ടും

വിഭിന്നത്വം പ്രത്യക്ഷമായിരുന്നു. ഓരോ കൂട്ടർ സംഗതിവശാൽ മറ്റുള്ളവരെ കണ്ടെത്തുമ്പോൾ പെരുമാറേണ്ട വിധവും ഏറെക്കുറെ ഇങ്ങനെതന്നെ ഉറക്കയും ചെയ്തു. വിശേഷിച്ചു, മനുഷ്യസമുദായങ്ങൾ സ്ഥിരവാസം തുടങ്ങുന്നതിനു മുമ്പ് ഫലവത്തായ പ്രദേശങ്ങൾ ആരാഞ്ഞുള്ള പുറപ്പാടുകളിൽ കണ്ടെത്തുന്നവർ തമ്മിൽ മത്സരത്തിനു മാത്രമെ ഇടയുണ്ടായിരുന്നുള്ളു. ഒരുമാതിരി കൈബലം പരീക്ഷിച്ചു തൃപ്തരായി ശേഷിച്ചവർ ഉള്ള സ്ഥലത്തു രമ്യമായിക്കഴിയുകയെന്നുള്ള ഏർപ്പാടിനു വഴിയുണ്ടാകാഞ്ഞതിന്റെ രഹസ്യവും ഇതുതന്നെയായിരുന്നു.

മനുഷ്യനു തന്റെ സൌകര്യം സർവ്വപ്രധാനമായിക്കരുതുന്നസ്വഭാവമാണു നിത്യമായിട്ടുള്ളതെന്നും, അതിൽ നിന്നാണു കുടുംബബന്ധവും സമുദായബന്ധവും ആദ്യമേ ഉണ്ടായിട്ടുള്ളതെന്നും പറയുന്നുണ്ട്. ഈന്യായത്തിനു്, അന്യോന്യം യുദ്ധംചെയ്തു തോൽവി പിണഞ്ഞ സംഘക്കാരെ തീരെ സംഹരിക്കാതെ അടിമകളായും മറ്റും കീഴ്പെടുത്തിവെച്ചിരുന്ന ഒരു സമ്പ്രദായം സമുദായചരിത്രത്തിൽ രണ്ടാമത്തെ ഘട്ടമായി വിചാരിക്കാം. ഇവിടെയും തമ്മിൽതമ്മിൽ അസ്വാരസ്യത്തിനും അന്തച്ഛിദ്രത്തിനും ഇടയുണ്ടായിരുന്നുവെന്നുള്ളതു തീർച്ചതന്നെ. ഓരോ ആസ്ഥാനങ്ങളിൽ കുടികയറിയവരെ തുരത്തുന്നതിനു പുറമേനിന്നും വന്നിരുന്ന മറ്റു സംഘക്കാർ ഉത്സാഹിച്ചുപോന്നതു് ഇടക്കാലംവരെ സാധാരണമായ ഒരു നയമായിരുന്നതുകൊണ്ട് ഇത്തരത്തിലുള്ള സംഭവങ്ങൾ ലോകചരിത്രത്തിന്റെ ഒരു ഗതിയെ ഉദാഹരിക്കുന്നു. അടുത്ത ഘട്ടത്തിൽ സമുദായങ്ങൾ തമ്മിൽ തമ്മിൽ ലൌകികവ്യാപാരങ്ങളിൽ ഏർപ്പെട്ടു തനതാവശ്യങ്ങളെ സുഭിക്ഷമായി നിർവഹിക്കുന്നു. ഈ വഴിക്കുണ്ടാകുന്ന നൂതന പരിചയങ്ങൾകൊണ്ടു് ഓരോന്നിലും നവ്യാശയങ്ങളുടെ പുറപ്പാടു കണ്ടുതുടങ്ങുകയായി. ഇവിയെ രോധിക്കുന്നതിനും ധ്വംസനം ചെയ്യുന്നതിനും സ്ഥിതിസ്ഥാപകന്മാരായ ഭൂരിപക്ഷക്കാർ ബദ്ധശ്രദ്ധരായി പ്രയത്നിക്കയും തന്മൂലം സമുദായവിപ്ലവങ്ങളും അന്തച്ഛിദ്രങ്ങളും വിട്ടൊഴിയാതെ ഉണ്ടായിക്കൊണ്ടിരിക്കയും ചെയ്യുന്നു. ഇമ്മാതിരി പ്രസ്ഥാനങ്ങൾ നാട്ടാചാരങ്ങളെ സംബന്ധിച്ചോ, ഭരണനടപടികളെ സംബന്ധിച്ചോ, ദൈവികസിദ്ധാന്തങ്ങളെ സംബന്ധിച്ചോ, ഓരോ തരത്തിലാണു് ഉണ്ടാകുന്നതു്. ഇവ തമ്മിൽ അന്യോന്യം ബന്ധപ്പെട്ടും അന്തച്ഛിദ്രം സർവ്വവ്യാപകമായി തീരാവുന്നതാണു്. ദൈവികസിദ്ധാന്തങ്ങളും പാരത്രികസൽഗതിക്കുവേണ്ടി ചെയ്തിട്ടുള്ള വ്യവസ്ഥിതികളും ആക്ഷേപിക്കുന്നതിനു തുനിയുന്നവരെപ്പോലെ തന്നെ ഭരണസ്ഥാപനങ്ങളേയും ഭരണാധികാരികളേയും നിഷേധിക്കുന്നവരേയും എതിർക്കുന്നതിനു്, ഓരോന്നിലും കൈകാര്യം സമ്പാ-

ദിച്ചു സമുദായശക്തികളെ നിയന്ത്രിക്കുന്ന സമൂഹക്കാർ ഒരുമ്പെട്ടപ്പോൾ, അതൃപ്തകക്ഷികൾക്കു പരാജയം സംഭവിച്ചാൽത്തന്നെയും സമുദായത്തിന്റെ സ്വഭാവത്തിനു ക്രമേണ മാററം വരാതെ നിവൃത്തിയില്ല. എന്നുതന്നെയല്ല, ഇക്കൂട്ടർ സ്വതന്ത്രക്കാരായ വിദേശ്യരുടെ അടുക്കൽ അഭയം പ്രാപിച്ചു പ്രതികാരത്തിനു മുതിരുകയോ, സ്വരക്ഷയെ മാത്രം കരുതി വിദേശങ്ങളിൽ കുടികയറി പ്രബലന്മാരാകയോ, ചെയ്യുന്നതായാലും പൂർവസമുദായത്തിന്റെ നിലഭേദിക്കുന്നതിനു സംഗതിയായേക്കാം. സ്വരക്ഷയും സുസ്ഥിതിയും പരിപാലിക്കുന്നതിനു സാധിച്ചിട്ടുള്ള സമുദായങ്ങൾ തന്നെ കാലാനുസൃതമായ വ്യാപ്തിക്കുദ്ദേശിച്ചോ, സ്വശക്തിക്കു ഉദ്ദീപനമുണ്ടാക്കുന്നതിനുവേണ്ടിയോ, അയൽ ദേശങ്ങളെ ആക്രമിക്കുമ്പോഴും ഈ മാതിരി പരിവർത്തനങ്ങൾ ഉണ്ടായിക്കൊണ്ടിരിക്കുന്നു. വ്യത്യസ്തലക്ഷണങ്ങളോടുകൂടിയ മററു സമുദായങ്ങളെ പൂർവരീതിയിൽ ഉപജീവിക്കുന്നതിനു അനുവദിക്കുന്നതു തങ്ങൾക്കു സിദ്ധിച്ച പ്രാബല്യത്തെ ദുർബലപ്പെടുത്തുന്നതായി ശങ്കിക്കയാണോ, അഥവാ മററുവ്യവസ്ഥിതികളുടെ സാധുത്വം പ്രയോജനവും മനസ്സിലാകാത്തിട്ടോ, വിജയികളായവർ തോൽവിപിണഞ്ഞ കക്ഷികളെ തങ്ങളുടെ ഏർപ്പാടുകൾ കീഴ്പ്പെടുത്തുന്നതിനു ശ്രമിക്കുന്നു. പരാജിതകക്ഷികൾക്കു തന്റേടം തീരെ ഇല്ലാതായെങ്കിൽ ഈ ശ്രമം ശീഘ്രഫലത്തെ പ്രാപിക്കുന്നതാണു്. അല്ലാത്തപക്ഷം അവർ വീണ്ടും എതിർക്കുന്നതിനും പലകാലം മനസ്സിൽ ദ്വേഷം വെച്ചുകൊണ്ടു തരംനോക്കി സ്വാതന്ത്ര്യത്തിനായി മല്ലിടുന്നതിനും ഇടയാകയും ചെയ്യും. ചിലപ്പോൾ തോററകക്ഷിയെ നിസ്സാരമായി ഗണിച്ചു് അവരുടെ സമുദായബന്ധങ്ങളെ യഥാസ്ഥിതി നിലനിറുത്തുന്നതിനു് അനുവദിക്കുന്ന നയവും കാണുന്നുണ്ടു്. ഇങ്ങനെയായാൽ കീഴ്പ്പെട്ട സമുദായക്കാർ സ്വമേധയായി മേലാവിലുള്ളവരുടെ സമ്പ്രദായങ്ങളെ അനുകരിച്ചു കാലക്രമത്തിൽ അവരോടൊന്നിച്ചു കിടപിടിക്കുന്നതിനും, പ്രവൃദ്ധമായ പൂർണ്ണമാത്സര്യത്തിന്റെ ഫലമായി രാഷ്ട്രീയശക്തിക്രമമായി ബലപ്പെടുന്നതിനുമാണു എളുപ്പം. പക്ഷെ ഇവിടെയും ഓരോരുത്തരും അവരവരുടെ പരിചയങ്ങളും ചര്യകളും എത്രമാത്രം കാര്യമായി ഗണിക്കുന്നുവെന്നു നോക്കേണ്ടതാണു്. സുദൃഢമായ വർഗ്ഗാഭിമാനം ഉള്ളവർ ഈ സ്ഥിതിയിലും സ്വാതന്ത്ര്യത്തിനു മോഹിക്കുന്നവരാണെന്നുള്ളതിനു ബാൽക്കൻ രാജ്യക്കാരായ പല വർഗ്ഗക്കാരും ഉത്തമസാക്ഷികളത്രെ.

പൂർവകഥാന്വേഷണംകൊണ്ടു് വർഗ്ഗീയ ബന്ധങ്ങൾ വെളിപ്പെട്ടും, സമുദായ പരിണാമത്തിൽ ഓരോ കൂട്ടരുടേയും മഹത്തായ

നോട്ടങ്ങൾ അന്യോന്യം മനസ്സിലാക്കിയും, വന്നിട്ടുള്ള ഇക്കാലത്തുതന്നെ മതമത്സരമെന്നു് വ്യവഹരിക്കാവുന്ന സമുദായസ്പർദ്ധ കുറഞ്ഞിട്ടുണ്ടെന്നു പറയാവുന്നതല്ല. ലോകമൊട്ടുക്കു വ്യാപിച്ചിട്ടുള്ള സമുദായചേഷ്ടകളും വാണിജ്യബന്ധവും ഉറച്ചുവരുന്നതോടു കൂടി, ഇവയിൽ സാമർത്ഥ്യം കൂടിയ വർഗ്ഗക്കാരുടെ സ്ഥായിഗുണങ്ങൾക്കു കൂടുതൽ മാഹാത്മ്യം സങ്കല്പിച്ചു്, അവയെ നിവൃത്തിപോലെ അനുകരിക്കുന്നതിനു് പ്രേരിപ്പിക്കത്തക്ക നയങ്ങൾ അവർ അന്യരോടു തുടരുന്നുണ്ടു്. ഇപ്രകാരമുള്ള ഒരു രഹസ്യമാണു് ഇക്കഴിഞ്ഞ ലോകമഹായുദ്ധത്തിൻെറ സൂക്ഷ്മമായ അടിസ്ഥാനമെന്നു അഭിജ്ഞന്മാർ മനസ്സിലാക്കുകകൊണ്ടത്രെ ഇന്നത്തെ നിലയിൽ കാര്യങ്ങൾ പരിണമിച്ചതെന്നു പറയാം. ജെർമ്മന്മാർക്കു ഇടക്കാലത്തുണ്ടായ അഭിവൃദ്ധിയും ലഘുവായി സിദ്ധിച്ച പ്രാമാണ്യവും അവരുടെ ഇടയിൽ സ്ഥാപിതമായ ചില പ്രത്യേകഗുണങ്ങളെ ആശ്രയിച്ചാണെന്നുള്ള മിത്ഥ്യാബോധത്തോടുകൂടി ആ ലക്ഷണങ്ങളുടെ സർവോൽകൃഷ്ടതയെ സ്ഥാപിക്കുന്നതിനുവേണ്ടി അവർ യത്നിക്കയാണുണ്ടായതു്. പ്രഷ്യാരാജ്യചരിത്രത്തിൽ നിന്നുദാഹരിക്കാവുന്ന ശാസനാബലം, നിഷ്ഠുരത്വം, സ്വാർത്ഥപരത്വം ഇത്യാദിയായ പ്രമാണങ്ങൾ ജെർമ്മന്മാരെപ്പോലെ വശപ്പെടുത്തുന്നതിനു മററു രാജ്യക്കാരുടെ ചിരപരിചയം, വർഗ്ഗസ്വഭാവം, സമുദായവ്യവസ്ഥിതി ഇവയൊക്കെ പ്രതിബന്ധങ്ങളായിരുന്നു. ജെർമ്മനിയെ ആവേശിച്ച പ്രഷ്യൻസ്വഭാവം കൈയ്യൂക്കുകൊണ്ടമർത്തുവാൻ വഹിയാത്ത പ്രതിബന്ധങ്ങൾ ഇല്ലെന്നുള്ള മതത്തെ അവലംബിച്ചിരുന്നു. പ്രഷ്യയെത്തന്നെ ആവാസയോഗ്യമാക്കിത്തീർത്ത പരിശ്രമവും, അതിനെ ബലഭൂയിഷ്ഠമാക്കിയ രാജാധികാരവ്യവസ്ഥകളും, മാതൃഭൂമിയുടെ ഏകീകരണത്തിനും ലോകമാന്യതയ്ക്കും ശ്രേയോവൃദ്ധിയ്ക്കും ഇടയാക്കിയതുപോലെ, ജ്ഞാനവിജ്ഞാനകലകളിലും ധനാഗമവ്യവസായങ്ങളിലും, വിശിഷ്യ, സമരവൈദഗ്ദ്ധ്യത്തിലും അഗ്രസ്ഥാനത്തിനവകാശിയായ ജെർമ്മനിക്കും ഭിന്നസമുദായക്കാരുടെ ഭരണത്തിനു വേണ്ട അധികാരം വേഗം കൈക്കലാക്കാമെന്നാണു് ആ രാജ്യക്കാർ കരുതിയതു്. ഓരോ സമുദായത്തിനും അതതിൻെറ സ്ഥായിഗുണങ്ങളെ സംരക്ഷിച്ചുപജീവിക്കുന്നതിനും, മററുള്ളവരുടെ ആചാരങ്ങളും സമ്പ്രദായങ്ങളും കൊള്ളുന്നതിലും തള്ളുന്നതിലും പൂർണ്ണസ്വാതന്ത്ര്യം ഉപയോഗിക്കുന്നതിനും ജന്മസിദ്ധമായ അധികാരമുണ്ടെന്നുള്ള സങ്കല്പം അവർ നിരാകരിച്ചു. ജനസാമാന്യത്തിൻെറ അഭിപ്രായത്തിനനുസരണമായി ഓരോ വർഗ്ഗത്തേയും ഭരിക്കുന്നതിലാണു് സർവോത്തമമായ ഐശ്വര്യം സ്ഥിതിചെയ്യുന്നതു് എന്നുള്ള മതത്തെ എതിർത്തു ജെർമ്മനിയുടെ രാഷ്ട്രീയവ്യവസ്ഥിതി രാജശാസനയെ അവലംബിച്ചിരുന്നു. അതാ

യത്രേ, ജനക്ഷേമത്തിനു നല്ലതെന്നും സാമുദായികോദ്ദേശങ്ങൾക്കു പൎയ്യാപ്തമെന്നും അധികാരസ്ഥന്മാർ നിശ്ചയിക്കുന്ന പന്ഥാവിനെ പിന്തുടരുന്നതായിരുന്നു ജെൎമ്മന്മാരുടെ പരിചയം. മനുഷ്യവൎഗ്ഗത്തിന്റെ ആകമാനമല്ലെങ്കിലും, പരിഷ്കൃതസമുദായങ്ങളെന്നു് സങ്കല്പിച്ചു പോന്നിട്ടുള്ള യൂറോപ്യന്മാരുടേയും അവരുടെ സന്താനശാഖകളുടേയും സൌഹൃദവും ഐകമത്യവും പുരസ്കരിച്ചു്, അല്പാല്പം ആത്മാഭിമാനത്തെ വകവെച്ചു തന്നെയാണു് പ്രധാനന്മാരായ യൂറോപ്യരാജ്യക്കാർ കഴിഞ്ഞിരുന്നതെന്നു സമ്മതിക്കാം. പക്ഷെ, ജെൎമ്മന്മാർ അവതിലുപരിയായും സ്വന്തമഹത്വത്തെ ഉൽഘോഷിച്ചും വൎഗ്ഗീയമത്സരത്തെ പോഷിപ്പിച്ചു. സകലവിധമായ ഐശ്വൎയ്യവും ജ്ഞാനവും മനുഷ്യന്റെ ആത്മികവും പാരത്രികവും ആയ മഹത്വത്തെ ഉദ്ദേശിച്ചു പ്രയോഗിക്കേണ്ടതാണെന്നുള്ള സാധാരണബോധം ലൌകികവും സത്താമാത്രവും ആയ അധികാരഭ്രമംകൊണ്ടു ജെൎമ്മന്മാർ നിന്ദിച്ചു. സ്വേച്ഛാപൂരണത്തിനു ലോകമാസകലം ഭസ്മീകരിക്കുന്നതിനു തന്നെയും അവർ മടിച്ചില്ല. അവൎക്കു വിജയമുണ്ടായെങ്കിൽ ഈ അഭിപ്രായങ്ങൾക്കും വ്യവസ്ഥകൾക്കും കീഴടങ്ങിപ്പാൎക്കുകയേ നിൎവ്വാഹമുണ്ടാകയുള്ളുവെന്നു മറ്റെല്ലാവൎക്കും ബോധ്യവുമുണ്ടായി.

ഇതിന്മണ്ണം അഭിപ്രായഗതിയിലുള്ള വ്യത്യാസങ്ങൾകൊണ്ടുണ്ടാകുന്ന വൎഗ്ഗവൈപരീത്യം ആദികാലം മുതൽക്കുതന്നെ യുദ്ധബീജങ്ങൾ അംകുരിപ്പിച്ചിട്ടുള്ളതായിക്കാണാം. പ്രത്യക്ഷത്തിൽ കാണുന്ന നിറം, രൂപം, വേഷം ഇവകൊണ്ടുതന്നെ തമ്മിൽതമ്മിലുള്ള വ്യത്യാസം മനസ്സിലാക്കുന്നതുകൊണ്ടും, പുരാതനകാലങ്ങളിൽ മനുഷ്യജീവിതത്തിനു പല ദേശക്കാരായ ജനങ്ങളുടെ സഹകരണം ആവശ്യമില്ലാതിരുന്നതുകൊണ്ടും, ഭിന്നസമുദായങ്ങൾ തമ്മിൽ കണ്ടെത്തുന്നിടത്തുവെച്ചു് തമ്മിൽ തമ്മിൽ പടവെട്ടിവന്നു. മറ്റുള്ളവരെക്കൊണ്ടു നമുക്കു് എന്തെങ്കിലും പ്രയോജനമുണ്ടെന്നു കാണുമ്പോഴാണു് അവരെ ഇണക്കിവെച്ചു കൊള്ളുന്നതിനും അവരുടെ പ്രത്യേകസ്വഭാവങ്ങളെ വകവെച്ചു സമാധാനപ്പെടുത്തുന്നതിനും നമുക്കു തോന്നുന്നതു്. ഇക്കാലത്തു ലോകമൊട്ടുക്കുള്ള ജനങ്ങൾ ഇങ്ങനെ ബന്ധപ്പെട്ടിരിക്കുന്നു. ഒരുദിക്കിൽ ഉണ്ടാകാത്ത സാധനങ്ങൾ മറ്റുദിക്കിൽ നിന്നു കൊണ്ടുവരേണ്ടിയിരിക്കുന്നതുകൊണ്ടു് അവിടത്തുകാരെ പിണക്കിക്കൂടെന്നു് ഏതൊരുത്തനും സമ്മതിക്കും. ഇപ്പോൾ, വിശേഷിച്ചു്, ഓരോയിടങ്ങളിൽ പല വൎഗ്ഗക്കാരും സ്ഥിരവാസം തുടങ്ങി, ഓരോരുത്തരുടെ വകയാണെന്നു സമ്മതിച്ചും, അവരെ തുരത്തിക്കളയുന്നതിനു സാധിച്ചാൽ തന്നെയും അപ്രകാരമുള്ള പ്രവൃത്തി ആശാസ്യമല്ലെന്നു ബോദ്ധ്യപ്പെട്ടും,

രാജ്യവിഭാഗങ്ങൾ ഏറെക്കുറെ ഉറച്ചുപോയിട്ടുള്ളതുകൊണ്ടും, മററുള്ളവരെപ്പററി മുമ്പിലത്തേപ്പോലെയുള്ള ശങ്കയും ഭയവും ജനങ്ങൾക്കില്ല. തങ്ങൾ ഏതുപ്രകാരത്തിൽ ഒരു സ്ഥലത്തു വന്നുകൂടിയോ, ഏങ്ങനെ അയൽ ദേശങ്ങളെ കൊതിച്ചുകൊണ്ടിരിക്കുന്നുവോ, അതുപോലെ അന്യന്മാരും തങ്ങൾക്കു നാശകാരകന്മാരായിത്തീരുമെന്നു നിശ്ചയിച്ചിരുന്ന പൂർവിക സമുദായങ്ങൾക്കു തമ്മിൽ കണ്ടെത്തുന്ന നിമിഷം തന്നെ കലഹവും നടത്തുന്നതു ധർമ്മമായിക്കരുതുവാൻ ന്യായമുണ്ടായിരുന്നു. അഥവാ, അടുത്തടുത്തു വസിക്കുന്നവരായാൽ തന്നെയും സമുദായ വ്യവസ്ഥിതികളിലും ആചാരങ്ങളിലും ഉള്ള ഭിന്നിപ്പും ഇവരുടെ ശത്രുതയെ വർദ്ധിപ്പിക്കുന്നതിനു സഹായിച്ചുവന്നു. ഒരു കൂട്ടരുടെ ഇടയിൽ പുരാതനത്വവും, വിജയപ്രാബല്യവുംകൊണ്ടു ബഹുമാനിക്കപ്പെട്ട ഒരു കുടുംബക്കാരുടെ ആധിപത്യം പ്രതിഷ്ഠാപിച്ചുവന്നുവരാം; അടുത്ത മറെറാരുകൂട്ടർ ജനസ്വാതന്ത്ര്യത്തെ സംരക്ഷിക്കുന്ന സമുദായഭരണത്തെത്തന്നെ ആധാരമാക്കി ഉപജീവിക്കുന്നവരായിട്ടും കാണും. അതുപോലെതന്നെ ദൈവാരാധനകളിലും ദേവന്മാരെപ്പററിയുള്ള സങ്കല്പങ്ങളിലും സമുദായങ്ങൾ തമ്മിൽ വലിയ അന്തരമുള്ളതായിക്കാണുമ്പോഴും നിത്യത അസ്വാരസ്യത്തിനും ശാശ്വതമായ വർഗ്ഗീയസ്പർദ്ധയ്ക്കും ഹേതുവുണ്ടാകുന്നു. ഇപ്രകാരം ചെറുസമുദായങ്ങൾ തമ്മിലുള്ള മത്സരവും അവരുടെ യുദ്ധങ്ങളുടെ പരിണാമങ്ങളും പിൽക്കാലത്തു സങ്കലിതസമുദായങ്ങളുടെ പുരാണേതിഹാസങ്ങളിൽ പ്രതിബിംബിച്ചു ശാശ്വതമായ ഒരു രൂപത്തിൽ നിലനിന്നുപോരുന്നതായി പല ഉദാഹരണങ്ങളും പറയാം.

പ്രാചീന സമുദായങ്ങൾ തമ്മിൽ ഈജിപ്തു്, മെസൊപ്പൊട്ടമിയ, ഗംഗാസിന്ധുതീരങ്ങൾ ഇവിടങ്ങളിൽ ഇപ്രകാരമുള്ള സംഘട്ടനങ്ങൾ കൂടക്കൂടെ ഉണ്ടായിക്കൊണ്ടിരുന്നു. ഏതൊരു സമുദായവും അതതിന്റെ പരിതസ്ഥിതികളെ ആശ്രയിച്ചതായി ഒരു വ്യവസ്ഥിതിയെ കൈക്കൊള്ളുന്നതു സ്വാഭാവികമാണു്. ഇവയിൽ ബലവത്തരമായ പ്രേരകശക്തി മതസംബന്ധമായ ശാസനകളും സങ്കല്പങ്ങളുമായിട്ടാണു കാണുന്നതു്. മനുഷ്യർ തമ്മിലുള്ള അന്യോന്യബന്ധം കേവലം ബാഹുവീര്യത്തേയും കായബലത്തേയും അടിസ്ഥാനപ്പെടുത്തി നിർണ്ണയിക്കേണ്ടി വരികയാണെങ്കിൽ, സദാകാലം ശണ്ഠ നടത്തിക്കൊണ്ടിരിക്കുന്നതിനും, തൻമൂലം സമുദായശക്തി ശിഥിലപ്പെട്ടു് ഓരോ വർഗ്ഗവും മററു സമുദായങ്ങൾക്കു കീഴ്പെട്ടുപോകുന്നതിനും, ന്യായമുണ്ടെന്നു ബോദ്ധ്യമാകുമ്പോൾ, ദേവതകളെ സാക്ഷിപ്പെടുത്തി, അവരുടെ അനുമതിയും മേലന്വേഷണവും ആധാരമാക്കി അപ്പഴപ്പോഴ

ത്തെ വ്യവസ്ഥിതികളെ സാധൂകരിക്കുകയും, അ ഭരദേവതകളെപ്പററിയുള്ള ഭയഭക്തിവിശ്വാസംപോലെ അവയെ അലംഘ്യങ്ങളാക്കി സമുദായബന്ധത്തെ സംരക്ഷിക്കയും ചെയ്യുന്നതാണ പതിവ്. പ്രാചീനകുടുംബങ്ങളുടെ കെട്ടുപാടുതന്നെയാണ് പ്രായേണ ഇതിനു സഹായിക്കുന്നത്. ഒരേ കുടുംബത്തിന്റെ ശാഖോപശാഖകളായിപ്പിരിഞ്ഞിട്ടുള്ള ഗ്രാമക്കാരാണല്ലൊ ആദിസമുദായങ്ങളുടെ കേന്ദ്രം. ഈ കുടുംബക്കാരുടെ സ്ഥായിയായ ബന്ധം ഒരേ പിതാക്കളിൽനിന്നുള്ള ഉത്ഭവത്താൽ സ്ഥാപിതമായ രക്തബന്ധവും, അ പിതാക്കളേയും അവരുടെ രക്ഷിതാക്കളായ ദൈവങ്ങളേയും ആധാരമാക്കിയുള്ള നിത്യവിശ്വാസവും വേഴ്ചകളും ആകയാൽ, ഇക്കൂട്ടരുടെ നാമത്തോടു സംഘടിക്കപ്പെട്ടിട്ടുള്ള വ്യവസ്ഥകൾക്കു കൂടുതൽ മാഹാത്മ്യവും ആദരണീയതയും സ്പഷ്ടമായിത്തീരുന്നു. പോരെങ്കിൽ, ഇവയെ അതിലംഘിക്കുന്നതിനുള്ള ആദിശ്രമങ്ങൾ നാശഹേതുകമായിത്തീരുമ്പോൾ ആ വിശ്വാസം ദൃഢപ്പെടുന്നതിന് എളുപ്പമുണ്ടു. എന്നു തന്നെയല്ല, ദൈവവിശ്വാസങ്ങളുടെ അടിസ്ഥാനം പ്രകൃതിശക്തികളെപ്പററിയുള്ള ഭയവും, അവയെ നിയന്ത്രിക്കുന്നതിലുള്ള നിരാധാരത്വവും, ആയതുകൊണ്ടു അല്പാല്പമായ വീഴ്ചകൾക്കുണ്ടാകുന്ന അതി നിഷ്ഠുരമായ അനുഭവത്തെപ്പററി ഓർക്കുമ്പോൾ ആരുംതന്നെ അവയെ അനാദരിക്കുന്നതിനു ധൈര്യപ്പെടുന്നില്ല. പക്ഷെ, ഈ തത്വങ്ങളെ വാദിച്ചും, അത്യന്താപേക്ഷിതമായ ദൈവപ്രീതിക്കു വേണ്ടകർമ്മങ്ങൾ അനുഷ്ഠിച്ചും ക്രമേണ അവയിൽ പ്രത്യേകത സമ്പാദിച്ചും ഒരു കൂട്ടർ ഉണ്ടാകുന്നു. ലൌകികവിഷയങ്ങളെപ്പററിയുള്ള അന്വേഷണങ്ങൾ ഇവരുടെ സഹകരണത്തോടും, മേൽവിചാരത്തോടും സാധിക്കേണ്ടതാണെന്നു ഓരോ പ്രശ്നഫലങ്ങളും അനുഭവങ്ങളും കൊണ്ടു തീച്ചപ്പെടുന്നു. ഇങ്ങനെ പുരോഹിതപ്രാമാണ്യവും സ്ഥാപിക്കപ്പെടുന്നു. പിന്നീടു എല്ലാ സമുദായവ്യവഹാരങ്ങളും ഏതുവിധത്തിലും മതവിശേഷമായി കലാശിക്കുന്നു.

ഇപ്രകാരം സമുദായഘടനയിൽമതസിദ്ധാന്തങ്ങളുടേയും, മതപ്രവർത്തകന്മാരുടേയും, പരലോകഭീതിയുടേയും, അതി പ്രധാനമായശക്തി സ്ഥാപിതമാകുന്നുവെന്നു പ്രത്യേകം ഓർമ്മിക്കേണ്ടതാണ്. ഓരോ സമുദായത്തിന്റെ പഴയ്മകളെക്കുറിച്ചു് അതതിലെ അംഗങ്ങൾക്കുള്ള നിഷ്ഠകൾ ഇപ്രകാരമുള്ള അതീതശക്തികളുടെ സാന്നിദ്ധ്യംകൊണ്ടു പോഷിക്കപ്പെടുന്നു. ഇവയുടെ സംരക്ഷണംസമുദായനേതാക്കന്മാരുടെ കത്തവ്യമായിത്തീരുന്നു. അന്യ സമുദായങ്ങളെ പങ്കുകൊള്ളുന്നതിന് അനുവദിക്കാതെ പഴ്മവ്യത്യാസങ്ങളെ നിലനിർത്തുന്നതിന് ഈ മാർഗ്ഗം

ഉപകരിക്കുന്നതായിട്ടാണു കാണുന്നതു്. പിന്നീടു പലകാലത്തെ സഹവാസവും വിശിഷ്യ ഒരേ ഭരണത്തിന്റെ അധികാരവും, ഒരേ മാതിരി അനുഭവങ്ങൾകൊണ്ടുള്ള ഐകരൂപ്യവും വരുമ്പോഴാണു് തങ്ങൾക്കു സ്വന്തമെന്നു വെച്ചിട്ടുള്ള ആചാരങ്ങളും നടപടികളും മററുള്ളവരെക്കൂടി ബാധിക്കുന്നതായി മനസ്സിലാകുന്നതു്. ഈ നില വരുന്നതിനുമുമ്പു് എത്രയോ കലാപങ്ങളും യുദ്ധങ്ങളും സമുദായനാശങ്ങളും സംഭവിച്ചിരിക്കണം! ഇതിനു ഇന്ത്യാചരിത്രത്തിൽ തന്നെ പല ഉദാഹരണങ്ങളും കാണുന്നുണ്ടു്. ഓരോ സ്ഥലങ്ങളിലും ഓരോ വർഗ്ഗക്കാരുടെ ഇടയിലും പ്രചാരത്തിലിരിക്കുന്ന ഐതിഹ്യങ്ങൾ ഇതുപോലെയുള്ള സംഘട്ടനങ്ങളെ പരാമർശിക്കുന്നതായി വിചാരിക്കാം. ലോകഭരണത്തിനു നായകന്മാരായിത്തീർന്ന ആര്യസമുദായക്കാർ പ്രായേണ ഇമ്മാതിരിയുള്ള വൈപരീത്യങ്ങളെ ലഘൂപ്പെടുത്തി ഭിന്നവർഗ്ഗങ്ങളെ ആകർഷിച്ചു കീഴ്പ്പെടുത്തുന്നതിൽ സമർത്ഥരായിരുന്നുവെന്നുള്ളതിനു ഹിന്ദുപുരാണങ്ങളും ഐതിഹ്യങ്ങളും തന്നെ സാക്ഷ്യം വഹിക്കുന്നു. ഹിന്ദുമതത്തിൽ ഉൾപ്പെട്ടതായി വിചാരിക്കുന്ന പല ദേവന്മാരും ഈ വിധത്തിൽ ദ്രാവിഡന്മാരുടേയും മററു പൂർവ്വനിവാസികളുടേയും ദൈവങ്ങളെ ആവാഹിച്ചെടുത്തിട്ടുള്ളതാണു്. ഇവരുടെ പൂർവ്വികത്വവും മാഹാത്മ്യവും സ്ഥാപിക്കുന്നതിനു ദേവന്മാർ തമ്മിൽ പലമാതിരി ബന്ധങ്ങൾ ഉണ്ടാക്കി വെക്കയാണു് ചെയ്തിട്ടുള്ളതു്. ഇതിനു പ്രത്യേക സൌകര്യവും ഉണ്ടായിരുന്നു. മുൻകാലത്തു് പലപ്പോഴായി പല വർഗ്ഗക്കാരും വന്നു കയറുകനിമിത്തം എല്ലായിടത്തും ഇതുപോലുള്ള കലഹങ്ങൾ സാധാരണമായിരിക്കയും ശാശ്വതമായ യാതൊരു വ്യവസ്ഥിതിക്കും സൌകര്യമില്ലാതിരിക്കയും ചെയ്തിരുന്നു. ആര്യന്മാരുടെ വരവോടുകൂടി പുറമേനിന്നുണ്ടാകുന്ന ജനപ്രവാഹം തടയുന്നതിനു തക്കതായ രക്ഷകൾ ചെയ്തതു മാത്രമല്ല, മുമ്പുള്ളവരേയും പുതുതായി വന്നു ചേർന്നവരേയും തങ്ങളുടെ വ്യവസ്ഥിതികളിൽ ഭാഗഭാക്കുകളാക്കുന്നതിനുള്ള പരിശ്രമവും ഏറെക്കുറെ ജാഗ്രതയോടെ തുടങ്ങി. ഇങ്ങനെ പ്രത്യക്ഷമാകുന്ന മറെറാരു തത്വം പ്രധാനമായിട്ടുള്ളതാണു്. സമുദായവ്യവസ്ഥിതികൾക്കു രക്ഷയായി ദൈവസങ്കല്പങ്ങളെ വാദിച്ചുവന്നതുപോയി മതസംരക്ഷണയ്ക്കു സമുദായബലം നിദാനമായിത്തീരുകയും വീണ്ടും, സമുദായത്തിന്റെ സുസ്ഥിതിയെക്കരുതി, മതങ്ങളുടെ സ്ഥായിതത്വങ്ങൾക്കു ഹാനിവരാതെ, മററുദേവന്മാരെയും ഉൾക്കൊള്ളേണ്ടിവരികയും ചെയ്തു. ഈ പരിവർത്തനം സമുദായപരിണാമത്തിൽ ഒരു പ്രധാനഘട്ടമായിക്കരുതണം.

ഈ സ്ഥിതിയിൽ ആണു് ലോകത്തിൽ നിലനിന്നുപോന്നിട്ടുള്ളതും ബഹുജനങ്ങൾക്കു ആദരണീയമായിട്ടുള്ളതും ആയ വലിയ മത

ങ്ങളുടെ ആവിർഭാവം. ഏതെങ്കിലും സംഗതിവശാൽ വർഗ്ഗബന്ധത്തിനു നിദാനമായിത്തീൎന്ന വസ്തുക്കളെ ദേവന്മാരായി സങ്കല്പിച്ചിരുന്നതുകഴിഞ്ഞു്, ഓരോ സമുദായവും അതതിനു ഭയങ്കരമോ ആശ്വാസഹേതുകളോ ആയിക്കണ്ട പ്രകൃതിശക്തികൾക്കു് അധിഷ്ഠാനദേവന്മാരെ സങ്കല്പിച്ചു് ആരാധിച്ചുവന്നു. ഈ രണ്ടു ഘട്ടത്തിലും ഓരോ തരക്കാരുടെയും എണ്ണം കുറഞ്ഞിരുന്നുവെന്നു മാത്രമല്ല, ഓരോന്നും മറ്റുള്ളവയിൽനിന്നും വ്യത്യസ്തപ്പെട്ടിരുന്നതിനാൽ അന്യോന്യം യുദ്ധങ്ങളും തമ്മിൽതമ്മിൽ യോജിക്കുന്നതിനുള്ള പ്രതിബന്ധങ്ങളും അധികമായിരുന്നു. ഈ മാതിരി പ്രത്യേകതകളെ ഇല്ലാതാക്കത്തക്കവണ്ണം ചില സ്ഥായിതത്വങ്ങളെ അസ്പഷ്ടമാക്കി എല്ലാവറ്റേയും കൂട്ടിച്ചേർക്കുന്നതിനു സൌകൎയ്യം ഉണ്ടായതോടുകൂടി, വിമതദ്വേഷംകൊണ്ടുള്ള കുഴപ്പങ്ങൾ കുറയുന്നതിനു ന്യായം കാണുന്നുണ്ടു്. എന്നാൽ ഇതിനു രണ്ടുമാതിരി തടസ്സങ്ങൾ ഉണ്ടായി. ഒരേമാതിരി ഭൂപ്രകൃതികൊണ്ടും, അല്പാല്പമായ വർഗ്ഗബന്ധംകൊണ്ടും, കാലക്രമേണ ഒരേ ഭരണാധികാരത്തിൽ സ്ഥാപിക്കപ്പെട്ട സമുദായങ്ങൾ ഇപ്രകാരമുള്ള ഏകമതത്തിനു കീഴ്പെടുന്നതു് അത്ഭുതമല്ല; പക്ഷേ, ഇങ്ങനെയുള്ള സൌകൎയ്യങ്ങൾകൊണ്ടു യോജിച്ചതായി അതിവിസ്തീർണ്ണമായ പ്രദേശങ്ങൾ ഉണ്ടെങ്കിലും ഇവയെത്തമ്മിൽ വേർതിരിച്ചിരുന്ന പ്രകൃതിവിശേഷങ്ങൾ മുമ്പുണ്ടായിരുന്ന പ്രത്യേകതകളെതീരെ ഇല്ലാതാക്കുന്നതിനു തടസ്സമായിരുന്നു. ഇന്ത്യ ഏപ്രകാരം ഭൂപ്രകൃതികൊണ്ടു ഏഷ്യയുടെ മറ്റുഭാഗങ്ങളിൽ നിന്നു വേർതിരിഞ്ഞുകിടക്കുന്നുവോ, അതുപോലെയുള്ള ഒരു ഏകാന്തത കിഴക്കും തെക്കുകിഴക്കും ഉള്ള ചൈന, ഇന്തോചൈന എന്ന സ്ഥലങ്ങൾക്കും പടിഞ്ഞാറ്റേറ്റത്തുള്ള യൂറോപ്യൻരാജ്യങ്ങൾക്കും ഉണ്ടു്. എന്നാൽ ഇടയ്ക്കുള്ള പെർഷ്യ, മെസൊപ്പൊട്ടേമിയ, സിറിയ, ബാൾക്കാൻദേശങ്ങൾ മുതലായ പ്രദേശങ്ങൾ അടച്ചുറപ്പില്ലാതെ സമുദായസഞ്ചാരത്തിനുതകുന്ന വെട്ടുവഴിപോലെ കിടക്കുകയാണു ചെയ്യുന്നതു്. ഈ വ്യത്യാസംപോലെ ഓരോന്നിന്റെയും ചരിത്രഗതിയിലും ഭേദഗതികൾ കാണാവുന്നതാണു്. ഇന്ത്യയിൽ ഹിന്ദുമതം വേരൂന്നിത്തഴച്ചു രാജ്യമൊട്ടുക്കു വ്യാപിക്കയും പില്ക്കാലത്തുണ്ടായ പരിവർത്തനങ്ങളിലും അതിനു് അഭേദ്യമായ ഒരു പിടിപാടു് ഉറച്ചുപോകയും ചെയ്തു. അതുപോലെ ചൈന, ഇന്തോചൈന, മുതലായ പ്രദേശങ്ങളിൽ ബുദ്ധമതം പ്രവേശിച്ചശേഷം അതിന്റെ പ്രാധാന്യത്തിനു് ഒന്നുകൊണ്ടും ലോപംവരാതെ നിലനിന്നിട്ടുണ്ടു്. യൂറോപ്പിലെ പാശ്ചാത്യദേശങ്ങളിൽ ക്രിസ്തുമതം ചെന്നു കയറിയതിനുശേഷം പലകാലമായി അതുതന്നെ പ്രബലപ്പെട്ടിരിക്കയാണു്. ഇടയ്ക്കുള്ള പ്രദേശങ്ങളിലാകട്ടെ, അനേകം മതാചാരങ്ങൾ ഏറ്റുപ്പെടുകയും ഒടുവിൽ ജനസമൂഹങ്ങളുടെ സഞ്ചാരം ഒരുമാതിരി നിലച്ചപ്പോൾ

ഉത്ഭവിച്ചു പ്രചരിച്ച മഹമ്മദുമതം, മററു മൂന്നുമതങ്ങളേയും അപേക്ഷിച്ചു ശക്തിമത്തായിരുന്നതുകൊണ്ടും, പിൽക്കാലത്തു വന്നുചേൎന്ന മദ്ധ്യേഷ്യയിലെ പുരാതനവൎഗ്ഗങ്ങളുടെ ഉദ്ദേശത്തിനും പ്രാപ്തിക്കും തക്കതായ പരാക്രമശീലത്തെ പോഷിപ്പിച്ചതുകൊണ്ടും, ക്രമേണ സ്ഥിരപ്പെടുകയും ചെയ്തതേ ഉള്ളു. മഹമ്മദുമതത്തിന്റെ ആവിൎഭാവവും വിജയവും മററുമതങ്ങളെ അപേക്ഷിച്ചു കാലതാമസപ്പെടുവാൻ ഇടയായതിനും ഹേതു ഇതുതന്നെ. അറബികൾ കൊണ്ടുവന്നു സ്ഥാപിക്കയും, പരാക്രമികളായ നേതാക്കന്മാരുടെ സഹായംകൊണ്ടു് അയൽരാജ്യങ്ങളിൽ പടവെട്ടിക്കയറുകയും, ചെയ്തുകൊണ്ടുണ്ടായ പ്രത്യേകലക്ഷണങ്ങളും, ജീവിതമത്സരത്തിൽ മനസ്സുമുഴുകി ഐഹികസുഖാനുഭവങ്ങളിൽ അനുരക്തരായ ജനങ്ങളെ വശീകരിക്കുന്നതിനു വേണ്ടി സ്വീകരിച്ച സിദ്ധാന്തങ്ങളും, അതിന്റെ ജന്മഭൂമിയുടെ പ്രകൃതിയെ വെളിപ്പെടുത്തുന്നുമുണ്ടു്.

ഈ മതങ്ങളുടെ രൂപീകരണം എത്രാനും കാലം കൊണ്ടേ സാധിച്ചിട്ടുള്ളുവെന്നു് മുൻപറഞ്ഞ സ്വഭാവവിശേഷംകൊണ്ടുതന്നെ അറിയാവുന്നതാണു്. എന്നാൽ ഇവയുടെ പരിണാമം അവിടെ നിലച്ചില്ല. പൂൎവ്വകാലങ്ങളിൽ എന്നപോലെ പിന്നെയും അന്തഃക്ഷോഭങ്ങളും രൂപഭേദങ്ങളും ഉണ്ടായിക്കൊണ്ടിരുന്നു. ഹിന്ദുമതത്തെ അപേക്ഷിച്ചുതന്നെ പലമാതിരി അഭിപ്രായഗതികൾ സംഭവിച്ചുകാണുന്നുണ്ടു്. ഇവയിൽ പ്രഖ്യാതമായിട്ടുള്ളതു ബുദ്ധമതമത്രെ. യാദൃച്ഛികമായി ബുദ്ധമതത്തിനു സിദ്ധിച്ച പ്രചാരംകൊണ്ടാണു് ഈ ഔന്നത്യം ഉണ്ടായതു്. ഇതുപോലെയുണ്ടായ മറെറാരു കക്ഷിയാണു് ജൈനമതം. അന്വേഷണത്തിൽ ഹിന്ദുമതത്തിന്റെ ഓരോ ലക്ഷണങ്ങളെ പുരസ്കരിച്ചോ, അതിൽ പ്രതിബിംബിക്കുന്ന ദോഷങ്ങളെ ആക്ഷേപിച്ചോ, ഓരോ ഗുരുക്കന്മാരുടെ നേതൃത്വത്തിൽ അനവധി കക്ഷിപിരിഞ്ഞു കാണുന്നു. വൈഷ്ണവന്മാരായും, ശൈവന്മാരായും, ജ്ഞാനമാൎഗ്ഗക്കാരായും, ഭക്തിമാൎഗ്ഗക്കാരായും, വേദാന്തികളായും, അദ്വൈതികളായും ഇങ്ങനെയുള്ളതായ്പിരിവുകളിൽ അനേകം ഉപശാഖകളായും, എത്രയെത്ര സംഘങ്ങൾ ഹിന്ദുമതത്തിൽ തന്നെ ചൂണ്ടിക്കാണിക്കാനുണ്ടു്. പിൽക്കാലത്തു മഹമ്മദുമതവും ക്രിസ്തുമതവും ആയി അടുത്തു മുട്ടിയതിന്റെ ഫലമായി സിക്കമതം ബ്രഹ്മമതം മുതലായ സങ്കരമതങ്ങളും ഉത്ഭവിച്ചു. ഈ മാതിരിയുള്ള പ്രസ്ഥാനങ്ങളുടെ ആവിൎഭാവം അക്കാലത്തുണ്ടായിരുന്നവർ മംഗളകരമായി കൈക്കൊണ്ടിരിക്കുവാൻ ഇടയില്ല; തൻമൂലം അന്തഃഛിദ്രങ്ങൾ സാധാരണമായിരുന്നിരിപ്പാനും വഴിയുണ്ടു്. മൂലാധാരമായ തത്വങ്ങൾ തമ്മിലുള്ള ഐക്യം എത്രമാത്രം ഉണ്ടായിരുന്നാലും, പുരോഹിതപ്രധാനമായ പ്രച്ഛ

കളും ശ്രുതി സ്മൃതികളെ പുരസ്കരിച്ചുള്ള ധർമ്മശാസനങ്ങളും അനുകരിച്ചിരുന്ന രാജാക്കന്മാർ ഈ മാതിരി സംഭവങ്ങളും സമുദായ ബഹളങ്ങളും സമചിത്തതയോടെ നോക്കിയിരുന്നുവെന്നുള്ളത് വിശ്വസിക്കുവാൻ തരമില്ല. എന്നാൽ മററു രാജ്യങ്ങളേയും മതങ്ങളേയും അപേക്ഷിച്ചു വിമതദ്രോഹത്തിൽ ഹിന്ദുക്കൾക്കു നിഷ്കർഷ കുറഞ്ഞിരിക്കുവാൻ ന്യായമുണ്ട്. പ്രധാനമായി ഹിന്ദുമതത്തെ അനുകരിച്ചുണ്ടായ എല്ലാ നൂതനപ്രബന്ധക്കളും ഐഹികസുഖത്തെ നിരാകരിക്കുന്നവയാകയാൽ രാഷ്ട്രീയബലത്തിനൊ രാജ്യാധികാരത്തിനൊ ഹാനികരമായി വ്യാഖ്യാനിക്കത്തക്കവയായിരുന്നില്ല. വിശിഷ്യ ഹിന്ദുമതത്തിനു രക്ഷാകേന്ദ്രമായി ശാഖാസമുദായങ്ങളിൽ ഒന്നുപോലെ വ്യാപിക്കുന്ന കെട്ടുപാടുകളോടുകൂടിയ ഒരു പള്ളിഏർപ്പാട് ഉണ്ടായിരുന്നില്ല. വിദ്വാന്മാരും ജ്ഞാനികളും, സ്വമതത്തെ അനുകരിക്കുന്നവരായി ആരെങ്കിലും ഉണ്ടെങ്കിൽ, ഓരോമഠം സ്ഥാപിച്ച് വിജനപ്രദേശങ്ങളെ അധിവസിക്കയൊ, പുണ്യക്ഷേത്രങ്ങളിൽ സഞ്ചരിക്കയൊ ചെയ്തിരുന്നതല്ലാതെ, സമുദായവ്യവസ്ഥകളെപ്പററി ചിന്ത ചെയ്തിട്ടുള്ളതായിത്തന്നെ കാണുന്നില്ല. എന്നപോലെ, ഓരോ ദേശത്തും പൂർവാചാരംപോലെയുള്ള നടപടികൾ അഭേദ്യമായി നടന്നുവന്നിരുന്നുവെന്നല്ലാതെ, അവയെ തെററി നടക്കുന്നവരെ വിചാരണചെയ്യുന്നതിനൊ ശിക്ഷിക്കുന്നതിനൊ അധികാരമുള്ള പുരോഹിതന്മാർ തമ്മിൽ ഒരുമില്ലൊ ക്രിസ്തീയവ്യവസ്ഥിതികളിലുള്ളപോലെ ഒരുമില്ലൊ ഉണ്ടായിരുന്നില്ല. ഒന്നായിക്കിടന്നിരുന്ന ഹിന്ദുസമുദായത്തിൽ അവിടവിടെ പ്രത്യേകാചാരങ്ങൾക്കും വ്യവസ്ഥകൾക്കും സൌകര്യമുണ്ടായിരുന്നതുകൊണ്ട്, ഓരോ പുതിയ മതത്തിനും ഓരോപേരും സ്ഥാനവും കല്പിച്ച് സ്ഥായിയായ ബന്ധം വിടാതെ നാട്ടുകാർ കഴിച്ചിരുന്നുവെന്നേയുള്ളൂ. എങ്കിലും ഓരോന്നിൻെറയും ആവിർഭാവത്തിൽ സ്ഥിതിസ്ഥാപകന്മാരുടെ ഉപദ്രവംകൊണ്ടും, അതതിൻെറ അനുഷ്ഠാനവിവിധത്വംകൊണ്ടും, അല്പാല്പമായ വിപ്ലവങ്ങൾ ഇന്ത്യയിലും ഉണ്ടായില്ലെന്നു പറയുവാൻ ന്യായം കാണുന്നില്ല.

ഒരു നൂതനമതത്തെ യാതൊരു തടസ്സവും കൂടാതെ അനുവദിക്കുക എന്നകാര്യം മനുഷ്യസമുദായത്തിൻെറ ആദിമസ്ഥിതികളിൽ തീരെ അസംഭവ്യമാണ്. മററു മതക്കാർക്കു യഥേഷ്ടവിഹാരം അനുവദിക്കുന്നതായി കീർത്തികേട്ടിട്ടുള്ള ഹിന്ദുക്കൾ തമ്മിൽ തമ്മിലുള്ള പെരുമാററത്തിൽത്തന്നെ അശേഷം ഉദാരതയൊ സമചിത്തതയൊ കാണിച്ചിട്ടില്ലെന്നുള്ളത് യഥാർത്ഥസ്ഥിതിയെ സൂചിപ്പിക്കുന്ന ഒരു പ്രധാനലക്ഷണമായി കൈക്കൊള്ളണം. മററുമതക്കാരായ പാഴ്സികൾ, ക്രിസ്ത്യാ-

ണികൾ, മഹമ്മദന്മാർ ഇവരെ സംബന്ധിച്ചുള്ള നടപടികളിൽ നിന്നും പൊരുത്തങ്ങൾ ഒന്നും അനുമിക്കാവുന്നതല്ല. ഓരോ സമുദായാധികാരികൾക്കും മതസംബന്ധമായ വിഷയങ്ങളിൽ പൂർണ്ണസ്വാതന്ത്ര്യമുണ്ടായിരുന്ന സ്ഥിതിക്ക് അതാതുരാജ്യത്തിന്റെ ഗുണാഭിവൃദ്ധിയെ മാത്രം ആസ്പദമാക്കി ന്യായമെന്നു തോന്നുന്ന ഏതു നയവും കൈക്കൊള്ളുന്നതിനു അവരവർക്കു സൌകര്യമുണ്ടായിരുന്നു. ഇക്കാരണം ഹേതുവായി ആദ്യം കച്ചവടക്കാരായും പിന്നീടു ജേതാക്കളായും ഇടപെടുന്നതിനു സംഗതിയായ ഇതരമതക്കാരോടുള്ള പെരുമാററം സ്വതസ്സിദ്ധമായ സമഭാവന കൊണ്ടാണെന്നു വാദിപ്പാൻ ന്യായം കാണുന്നില്ല. ഇന്ത്യാചരിത്രത്തിൽനിന്നും വെളിവാകുന്നവിധം സ്വരാജ്യത്തല്ലെങ്കിൽ അന്യരാജ്യത്തു താവളമുറപ്പിച്ചു ധനാഭിവൃദ്ധിക്കും ബലപൌഷ്കല്യത്തിനും തുണയാകുമായിരുന്ന വിദേശ്യരെ വിരോധികളാക്കിത്തീർക്കുന്നതിനു ഒരുത്തരും തുനിയാതിരുന്നതു കേവലം ആദായലോഭവും അധികാരേച്ഛയും കൊണ്ടാണെന്നു വാദിക്കാം. നേരെമറിച്ചു് അവർ രാഷ്ട്രീയപരിവർത്തനത്തിൽ മേധാവികളായിത്തീർന്നശേഷം അവരെ അടിച്ചും ബഹുമാനിച്ചും പോന്നതു് ബലഹീനതയുടെ ലക്ഷണമത്രെ. ഇന്ത്യയിൽ കുടികയറിയ മഹമ്മദന്മാരും പില്ക്കാലത്തു വന്നുചേർന്ന ക്രിസ്ത്യാനികളും ഇക്കാര്യത്തിൽ വ്യത്യസ്തമായ രീതി അനുകരിച്ചതുകൊണ്ടാണു് ഹിന്ദുക്കൾക്കു ഇപ്രകാരമുള്ള ഒരു മഹത്വം അവകാശപ്പെടുവാൻ ഇടയായതു്. മഹമ്മദീയനേതാക്കൾ വളരെക്കാലത്തേക്കു ജനങ്ങളെ നിർബ്ബന്ധമായിത്തന്നെയും സ്വമതത്തിൽ ചേർക്കുന്നതിനു ഉൽസുകരായിരുന്നു. അവർ ഹിന്ദുക്കളുടെ ദേവാലയങ്ങൾ നശിപ്പിക്കയും ഹിന്ദുക്കളുടെ ആചാരങ്ങളെ നിന്ദിക്കയും മഹമ്മദന്മാരാകാത്തവരെ പലവിധത്തിലും ഉപദ്രവിക്കയും ചെയ്തിരുന്നു.

ക്രിസ്ത്യാനികളായ പോർട്ടുഗീസുകാരും ഡച്ചുകാരും മററു പള്ളികളിൽ ചേർന്ന ക്രിസ്ത്യാനികളെ ഉപദ്രവിച്ചിരുന്നുവെങ്കിലും സ്വദേശികളായ ഹിന്ദുക്കളേയും മററു മതക്കാരേയും അത്രതന്നെ കഷ്ടപ്പെടുത്തിയതായി കാണുന്നില്ല. ഇവർ ഏറെക്കുറെ മതഭ്രാന്തന്മാരായിരുന്നുവെന്നു മാത്രമല്ല, സ്വരാജ്യങ്ങളിൽ അക്കാലത്തു പ്രബലമായിരുന്ന വിമതദ്വേഷത്തിന്റെ സങ്കടങ്ങൾ സ്വയം അനുഭവിച്ചു നിഷ്ഠുരന്മാരായിത്തീർന്നവരും കൂടി ആയിരുന്നു. ഇതേ നിലയിൽത്തന്നെയാണു് ഫ്രെഞ്ചുകാരും ഇംഗ്ലീഷുകാരും ഇന്ത്യയിൽ വന്നുചേർന്നതെങ്കിലും അവർ മതവിഷയങ്ങളിൽ അനേകകാലം യാതൊരു നിർബന്ധവും കാണിക്കാതിരുന്നതു കുറേക്കൂടി ശ്ലാഘനീയമാണു്. തല്ക്കാലത്തെ നിലയെക്കുറിച്ചു മതാസക്തി നിയന്ത്രിച്ചുപോന്നിട്ടുള്ള മുകില സമ്രാട്ടുകൾ, യൂറോ-

ച്ച്യന്മാർ, ഇവക്ക് അതിനുതക്ക പിൻബലവും ജനരഞ്ജനയും ഉണ്ടായിരുന്നുതാനും. എന്നാൽ എല്ലാ കൂട്ടരും ഭിന്നാചാരങ്ങളെക്കുറിച്ച് ഏറെക്കുറെ വൈമുഖ്യം കാണിച്ചിരുന്നുവെന്നുതന്നെയല്ല, സ്വവർഗ്ഗക്കാരുടെ മഹത്വാത്തെ ശ്ലാഘിക്കയും ചെയ്തിരുന്നുവെന്നു കാണുന്നുണ്ടു്. ഇംഗ്ലീഷ്കാർ സ്വാധികാരം സ്ഥാപിതമായ ഘട്ടത്തിൽ അല്ലാല്ലമായി സ്വമതപ്രവത്തകന്മാരെ അനുകൂലിക്കുവാൻ ഇടയായതിൽ പല കലാപങ്ങളും ഉണ്ടായശേഷം അവർ ഈ വക കാര്യങ്ങളിൽ ജനഹിതാനുസരണമായിട്ടുപോലും പ്രവേശിക്കയില്ലെന്നു തീച്ചപ്പെടുത്തി. പ്രത്യക്ഷത്തിൽ ഹീനമായ പ്രവൃത്തികൾപോലും സമുദായരക്ഷയ്ക്കു ഹാനികരമല്ലെങ്കിൽ സഹവാസത്തിന്റെയും വിദ്യാഭ്യാസത്തിന്റെയും ഫലമായ മനഃപരിഷ്കാരംകൊണ്ടു ശരിയാക്കാവുന്നതേ ഉള്ളുവെന്നു അവക്കു ബോദ്ധ്യമായശേഷം ഇത്തരത്തിലുള്ള സംരംഭങ്ങൾ ഇന്ത്യയിൽ ഇല്ലാതായി. അക്ബർ മുതലായ ഏതാനും മുകിലചക്രവത്തികളും അവരെത്തുടന്നു പില്ക്കാലത്തുണ്ടായിട്ടുള്ള സമുദായനേതാക്കളും ഹിന്ദുമഹമ്മദബന്ധവും ഹിന്ദുക്രിസ്ത്യാനിബന്ധവും അന്യോന്യവിവാഹങ്ങൾകൊണ്ടു ദൃഢപ്പെടുത്തുന്നതിനു ശ്രമിച്ചതും, സിക്കുകളും ബ്രാഹ്മസംഘക്കാരും മതപരിഷ്കരണംകൊണ്ടു് ഇരുകൂട്ടക്കും സ്വീകാര്യമായ ഒരു പന്ഥാവു നിമ്മിക്കുവാൻ ഉദ്യമിച്ചതും, ഇതിലും ഉപരിയായ ഒരു നയമാണെന്നു വാദിക്കാം. എന്നാൽ ഈ വഴിക്കുതന്നെയും സമുദായൈക്യം സ്ഥാപിക്കുന്നതിനു സാധിച്ചിട്ടുണ്ടോ എന്നും ഇരുമതത്തിന്റെയും മദ്ധ്യസ്ഥന്മാക്കു സമാധാനപൂർവമായ ജീവിതം സുസാദ്ധ്യമായിരുന്നോ എന്നും സംശയിക്കത്തക്ക സംഗതികളും കാണുന്നുണ്ടു്.

ഹിന്ദുമതത്തിനു സിദ്ധിച്ചപോലെ പ്രചാരകവേല ക്രിസ്തുമതത്തിനും മഹമ്മദുമതത്തിനും സിദ്ധിക്കയുണ്ടായി. പക്ഷെ ഇതിൽ ഹിന്ദുമതം പ്രദശിപ്പിച്ച സംഗ്രഹണശക്തി ഈ മതങ്ങൾക്കില്ലായ്കയാലും, ഇവയെപ്പറ്റിയുള്ള ചരിത്രലക്ഷ്യങ്ങൾ സുവ്യക്തമായിത്തീന്നിട്ടുള്ളതിനാലും ഇവയുടെ പ്രചാരത്തിൽ ഉണ്ടായ യുദ്ധങ്ങളും കലാപങ്ങളും തുലോം കൂടുതലായിക്കാണുന്നുണ്ടു്. ആര്യന്മാരുടെ ഹിന്ദുമതം ദ്രാവിഡർ മുതലായ പുരാതനവർഗ്ഗങ്ങളെക്കൂടി ഇണക്കിയതിനുശേഷമേ പൂണ്ണത പ്രാപിച്ചതായിത്തന്നെ ഗണിച്ചിട്ടുള്ളൂ. അതിനിടയിൽ കഴിഞ്ഞ വർഗ്ഗവിധ്വംസനത്തിന്റെ പ്രതിധ്വനി പുരാണേതിഹാസങ്ങളിലല്ലാതെ വിശ്വസനീയമായ രേഖകളാൽ സമത്ഥിക്കപ്പെട്ടിട്ടുള്ളവയല്ല. ക്രിസ്തുമതം ആദ്യം റോമാസാമ്രാജ്യത്തിന്റെ കിഴക്കെ കോണിൽ ഒരു ചെറിയ സമുദായക്കാരുടെ ഇടയിൽ ഉത്ഭവിച്ചതല്ലാതെ ഹിന്ദുമതംപോലെ ജേതാക്കളായ ഒരു നൂതനവർഗ്ഗക്കാരുടെ ക്ഷേമാവലംബമാ

യിട്ടിരുന്നതല്ല. അതുകൊണ്ടു് ക്രിസ്ത്യാനികൾക്കു് ആദികാലങ്ങളിൽ വലിയ തട്ടുപാടുകൾ സംഭവിച്ചിരുന്നു. അയൽവാസികളായ ഹീബ്രുകളുടേയും സാമ്രാജ്യാധികാരികളായ റോമന്മാരുടേയും ദുശ്ശങ്കകൾക്കു ലാക്കായി മഹാനായ ക്രിസ്തുതന്നെ ശിക്ഷിതനായിത്തീന്നു. പില്ക്കാലത്തു് അദ്ദേഹത്തിന്റെ അനുചരന്മാരെ സ്വസ്ഥമായി ഉപജീവിക്കുന്നതിനു് അനുവദിക്കാതെ പല ഘട്ടങ്ങളിലും ഭരണാധികാരികൾ പീഡിപ്പിച്ചു. ഏതുമാതിരി മതവും രാജ്യനിയമത്തിനു കീഴടങ്ങിയാൽ നിർബാധമായി നിലനില്ക്കാവുന്ന റോമാസാമ്രാജ്യത്തിനകത്തു് ഇക്കൂട്ടർക്കുമാത്രം ഇപ്രകാരമുള്ള അനുഭവം ഉണ്ടായതു സമുദായബന്ധങ്ങളെപ്പററിയുള്ള അവരുടെ ഭിന്നാഭിപ്രായമാണെന്നു കാണുമ്പോൾ വിമതദ്വേഷത്തിന്റെ അന്തരാത്മം മനസ്സിലാക്കാവുന്നതാണു്. സത്തിനേയും അസത്തിനേയും, ഇഹത്തിനേയും പരത്തിനേയും സംബന്ധിച്ചുള്ള മററഭിപ്രായങ്ങൾ എങ്ങനെയായാലും സമുദായബന്ധത്തിനാസ്പദമായ രാഷ്ട്രീയനിശ്ചയങ്ങളെപ്പററി മാത്രം ഭിന്നാഭിപ്രായമുണ്ടായിരിക്കുന്നതു് ആശാസ്യമല്ലെന്നുള്ള നിർബ്ബന്ധമത്രെ ഈ നയത്തിന്റെ രഹസ്യം. ഈ നിലയിൽ മുന്നൂറു സംവത്സരത്തിലധികം ചെന്നശേഷം ക്രിസ്ത്യാനികൾ സാമ്രാജ്യത്തിനകത്തു പ്രാബല്യമുള്ള ഒരു സംഘമായി തീർന്നതിനെ ആദരിച്ചു കാൺസ്റ്റന്റൈൻ ചക്രവത്തി ക്രിസ്തുമതത്തെ രാജമതമായി കൈക്കൊണ്ടു. അധികാരപ്രാപ്തി വന്നതോടുകൂടി ഈ മതത്തിനു പല വഗ്ഗക്കാരുടേയും പല തരക്കാരുടേയും ഇടയിൽ പ്രചാരമുണ്ടായി; അതിനുള്ളിൽ തന്നെ പല കക്ഷികളും ഉത്ഭവിച്ചു. ഈ കക്ഷികൾ ഓരോന്നും ചക്രവത്തിയുടെ ആനുകൂല്യത്തിനായി ശ്രമിക്കയും, സാമ്രാജ്യരക്ഷയിൽ മതബന്ധത്തിന്റെ പ്രാധാന്യം മനസ്സിലാക്കിയിരുന്ന ഭരണാധികാരികൾ മതവിശ്വാസങ്ങളിൽ ഐകരൂപ്യം വരുത്തുന്നതിനു പല വഴികളും പരീക്ഷിക്കയുംചെയ്തു. പലപ്പോഴും രാജപക്ഷത്തിനെതിരായ കക്ഷികൾക്കു വളരെ സങ്കടമനുഭവിക്കേണ്ടിവന്നുവെന്നല്ലാതെ ഈ പ്രയത്നത്തിനു വിശേഷിച്ചു യാതൊരു ഫലവുമുണ്ടായില്ല. ഭിന്നാഭിപ്രായക്കാർ അധികവും കിഴക്കൻ പ്രദേശങ്ങളിലായിരുന്നു. പടിഞ്ഞാറുള്ള രാജ്യങ്ങളിൽ പൂവ്വമതത്തിനനുകൂലികളായവരുടെ പ്രാധാന്യം വദ്ധിച്ചിരുന്നു.

ചക്രവത്തിമാർ സമാധാനമുണ്ടാക്കുവാൻ സദസ്സുകൾ വിളിച്ചുകൂട്ടി വാദപ്രതിവാദം കഴിച്ചു പല നിശ്ചയങ്ങളും ചെയ്യുകയുണ്ടായി. അവ പ്രയോജനശൂന്യമായപ്പോൾ ഓരോ കക്ഷിപിടിക്കുകയേ അവക്കും സാദ്ധ്യമായിരുന്നുള്ളു. ഇപ്രകാരം അതൃപ്തരായിത്തീന്ന കക്ഷികൾ സാമ്രാജ്യത്തിൽ നിന്നും വേർപെടുന്നതിനുകൂടി ശ്രമിച്ചുതുടങ്ങി. ഇങ്ങനെയി

രിക്കുമ്പോഴാണു ട്യൂട്ടന്മാരുടെ ആക്രമണങ്ങൾ തുടരെത്തുടരെ ഉണ്ടായതു്. ഇവർ ക്രിസ്തുമതം സ്വീകരിച്ചിരുന്നിടത്തോളം അധികവും ഭിന്നകക്ഷിക്കാരിൽ പ്രമാണികളായ ഏരിയന്മാരുടെ പക്കൽനിന്നാകയാലും, നൂതനമായി കൈക്കൊണ്ട വിശ്വാസങ്ങളിൽ അത്യാസക്തിയുള്ളവരായിരുന്നതിനാലും ഇവരുടെ പ്രവേശം ഏറെയുംബാധിച്ച പാശ്ചാത്യദേശങ്ങളിൽകൂടി കക്ഷിവഴക്കുകൊണ്ടുള്ള പീഡകൾ അധികപ്പെട്ടു. ഈഘട്ടത്തിലാണു ക്രിസ്തുമതത്തിനും ഹിന്ദുമതംപോലെയുള്ള ഒരുപരിണാമം ഉണ്ടായതു്. വിമതദ്വേഷംകൊണ്ടു ജേതാക്കളായ ട്യൂട്ടന്മാർ എവിടെയും ജനസാമാന്യത്തിന്റെ വിരോധം സമ്പാദിച്ചു, ഇന്ത്യയിൽ പട്ടാണിവംശങ്ങളെന്നപോലെ അവരുടെ രാജകുടുംബങ്ങൾ അവ്യവസ്ഥയോടും കലാപത്തോടും കഴിഞ്ഞതേയുള്ളു. ക്രമേണ പൂർവമതപക്ഷക്കാരായ കത്തോലിക്കർ മതപരിഷ്കാരംകൊണ്ടു മനോഗുണം പൂർണ്ണമായി സിദ്ധിക്കാത്ത പുതിയ സമുദായത്തിനെ ഇണക്കത്തക്ക വ്യതിയാനങ്ങൾ അനുവദിച്ചും, മതത്തിലുള്ള സമഭാവനയും ഐകരൂപ്യവും അധികാരരക്ഷയ്ക്കു് അനിവാര്യമെന്നു് അനുഭവപ്പെടുത്തിയും, സ്വമതത്തിന്റെ പ്രാധാന്യം പുനഃസ്ഥാപിച്ചു. അഞ്ചാം ശതകത്തിന്റെ അവസാനത്തിൽ ഫ്രാങ്കുകളുടെ രാജാവായ ക്ലോവിസ് കത്തോലിക്കരുടെ കക്ഷിയിൽ ചേർന്നതോടുകൂടി ഇതിലേക്കുള്ള പുറപ്പാടുതുടങ്ങി. ഏഴാംശതകത്തിൽ ഇററലി ഭരിച്ചിരുന്ന ലോംബാർഡു് വർഗ്ഗക്കാരും ഈ ഗണത്തിലേക്കു തിരിഞ്ഞതോടുകൂടി വീണ്ടും പാശ്ചാത്യദേശങ്ങൾ പൂർവരീതിയിലായിത്തീർന്നു. എട്ടാം ശതകത്തോടുകൂടി ക്രിസ്തീയവർഗ്ഗത്തിൽ ഒരു പ്രധാനശാഖയുടെ അടിസ്ഥാനം ഇപ്രകാരം ഉറച്ചുകഴിഞ്ഞപ്പോൾ മറുപക്ഷത്തു മററു ചിലരുടെ കഥ വളരെ മോശമായി. മഹമ്മദുമതത്തിന്റെ ആവിർഭാവത്തിനു മുമ്പുതന്നെ കാൺസ്ററാൻറിനോപ്പിളിന്റെ മേൽക്കോയ്മയിൽനിന്നും വിട്ടുകിട്ടുവാനുള്ള മോഹത്തിൽ, പെർഷ്യയിലെ സമ്രാട്ടുകളുടെ അധികാരേച്ഛയ്ക്കു് അനുകൂലിച്ചു് ഏഷ്യാഖണ്ഡത്തിലുൾപ്പെട്ട ക്രിസ്തീയശാഖക്കാർ പലപ്പോഴും സങ്കടപ്പെട്ടുവന്നു. ഏഴാം ശതകത്തിൽ പ്രബലപ്പെട്ട മഹമ്മദീയപ്രവാഹത്തിൽ അവർ അടിപെട്ടുകയും, പുറകേതന്നെ ഈജിപ്തുമുതൽ വടക്കെ ആഫ്രിക്കമുഴുവനിലും, യൂറോപ്പിൽ ആദ്യമായി സ്പെയിനിലും മഹമ്മദന്മാർ മേധാവികളായിത്തീരുകയും ചെയ്തപ്പോൾ, ക്രിസ്തീയരായ സമുദായങ്ങൾ അത്യാപകടത്തിൽ പതിച്ചു. സ്പെയിനിൽ അവർ കപ്പംകൊടുത്തും മലപ്പുറങ്ങളിൽ അഭയം തേടിയും വളരെക്കാലം കഴിച്ചതിനിടയ്ക്കുണ്ടായ കഷ്ടതകൾ അനിർവചനീയമായിരുന്നു. വടക്കേ ആഫ്രിക്കയിൽ ഒരുകാലത്തു തഴച്ചുവന്നിരുന്ന പള്ളികളും അലക്സാൻഡ്രിയ, കാർത്തേജ് മുതലായ വിജ്ഞാനസങ്കേതങ്ങളും നാമാവശേഷമായിത്തീർന്നു്, പരാജിതരായ

കക്ഷികൾ കാലക്രമേണ ജേതാക്കളുടെ മതത്തിൽ ചേൎന്നു. ഏഷ്യാമൈനർ, സിറിയ, അർമീനിയ മുതലായ പ്രദേശങ്ങളിൽ നാലുപാടും പ്രവഹിച്ചിരുന്ന മഹമ്മദീയ സമുദായങ്ങളുടെ ഇടയ്ക്ക്, അവിടവിടെയായി ചില ക്രിസ്തീയസ്ഥാനങ്ങൾ മലകൾ കൊണ്ടുള്ള രക്ഷയും കടൽവഴിയായി സ്വവൎഗ്ഗക്കാരോട് ഇടപെടുന്നതിനുള്ള സൌകൎയ്യവും ഉള്ളയിടങ്ങളിൽ മാത്രം അവശേഷിച്ചു.

മുഹമ്മദ് നബിയുടെ ഉപദേശം അനുസരിച്ച അറബികൾ അദ്ദേഹത്തിന്റെ മരണശേഷം കലീഫായുടെ നേതൃത്വത്തിൽ, അപ്രതിരഥന്മാരായി എല്ലാവശത്തും കരയിലും കടലിലും പ്രവേശിച്ച് അനവധി നാശംചെയ്തുവെങ്കിലും മഹമ്മദുമതത്തിന്റെ വീൎയ്യവും പ്രാഭവവും പ്രത്യക്ഷപ്പെടുത്തി, വൃദ്ധജീവനോടുകൂടി തലയെടുത്ത റോമാസാമ്രാജ്യത്തെ അനായാസേന ചെറുത്തു പിൻമടക്കി. ഇക്കൂട്ടർ പെർഷ്യയിലും അവിടന്നു കിഴക്കുള്ള ഭൂമികളിലും പ്രവേശിച്ചു മദ്ധ്യേഷ്യയിലെ പ്രാചീനവൎഗ്ഗങ്ങളെക്കൂടി സ്വമതത്തിൽ ചേൎത്തു കലീഫായുടെ സമുദായപ്രാബല്യവും സമുദായാധികാരവും വൎദ്ധിപ്പിച്ചതിനുശേഷം, അളെന്നും വൎദ്ധിച്ചു സൎവ്വകൎത്തൃത്വവും അവരിൽ കേന്ദ്രിച്ചു. ഈ മാററങ്ങൾക്കിടയിൽ ആദ്യമേതന്നെ കലീഫാസ്ഥാനത്തിനുണ്ടായ അവകാശത്തക്കത്തെ അസ്പഷ്ടമാക്കിയും സമുദായസ്വഭാവത്തിനനുരൂപമായും സംഭവിച്ച കക്ഷിവഴക്കുകൾ ഊൎജ്ജിതപ്പെട്ടു ഡമാസ്കസ്, ബാഗ്ഡാഡ് കെയറോ, കാർഡോവ (സ്പെയിനിൽ) എന്നു നാലുപ്രധാന സ്ഥലങ്ങൾ സ്വതന്ത്രങ്ങളായിത്തീൎന്ന് ഓരോകക്ഷികളുടെ പ്രാമാണ്യത്തെ പുലൎത്തി. എങ്കിലും ഇവയിൽ ഓരോന്നും പ്രത്യേകം ലക്ഷ്യങ്ങളെ അസ്പഷ്ടമാക്കി പാശ്ചാത്യരായ ക്രിസ്ത്യാനിസമുദായങ്ങളേയും പൌരസ്ത്യരായി മദ്ധ്യേഷ്യയിലും ഇൻഡ്യയിലും ഉള്ള അനേകം ജനങ്ങളേയും സൎവ്വധാപീഡിപ്പിച്ചുവന്നു. ഇൻഡ്യാചരിത്രത്തിൽ വിഖ്യാതനായ മഹമ്മദു ഗസ്നിയുടെ അസംഖ്യം ആക്രമണങ്ങളെക്കൊണ്ടു പുരാതന ഹിന്ദുക്കൾ എത്രമാത്രം സങ്കടപ്പെട്ടുവോ അതിലെന്നുമോ അതിൽ കൂടുതലായോ ഉള്ള അനുഭവം ഈ മഹമ്മദീയനേതാക്കളുടെ അധികാരസീമകൾക്കപ്പുറം അധിവസിച്ചിരുന്ന ജനസാമാന്യത്തിനു നിത്യതയുണ്ടായിരുന്നുവെന്നു പറയാവുന്നതാണു്. യൂറോപ്പിന്റെ ദക്ഷിണതീരം ഇവരുടെ നാവികബലത്തിന് ഇരയായിത്തീൎന്നു. റോം, കാൺസ്റ്റാൻറിനോപ്പിൾ മുതലായ നഗരങ്ങൾ അനവധികാലം അവർ രോധിച്ചിരുന്നു. എതിൎക്കുന്നതിനു മുതിൎന്നവരെ നിഷ്ഠുരണം നശിപ്പിക്കുന്നതിനും, കീഴടങ്ങിയവരെ ഒരു ചിലവും കഴിഞ്ഞുകൂട്ടുന്നതിന് അനുവദിക്കുന്നതിനും നിവൃത്തിപോലെ

സകലരേയും സ്വമതത്തിൽ ചേൎക്കുന്നതിനും, അവർ സദാ ഒരുക്കമായിരുന്നു. ഇവർ അതിനു കവിഞ്ഞു മുമ്പോട്ടുകടന്നതോടുകൂടി സ്വസ്ഥതയില്ലെങ്കിലും സ്വല്പകാലത്തേക്കു അവിടെ കിടന്നു കഴിഞ്ഞിരുന്ന മററു സമുദായങ്ങളെ കുത്തിയിളക്കി പുറത്തേക്കു ചാടിക്കുന്നതിനു സാധിച്ചതിന്മേലാണു പിന്നീടുണ്ടായ അഭിവൃദ്ധിയും നൂതനതത്വവും കാണുന്നതു്. മംഗോളിയർ, തുൎക്കികൾ മുതലായ വൎഗ്ഗങ്ങൾ പലപ്പോഴായി ഇവരുടെ അധികാരത്തിൽ പെട്ട സ്വവൎഗ്ഗക്കാരെ ദൂരപ്രദേശങ്ങളിലേയ്ക്കു് ആകൎഷിക്കയും, തന്മൂലം നൂതനമായ ജനപ്രവാഹവും സമുദായസംഘർഷണങ്ങളും ഉണ്ടാവുകയും, ഒടുവിൽ കുരിശുയുദ്ധത്തിനിടയാക്കിയ വാസ്തുസ്ഥിതികളിൽ വന്നുകൂടുകയും ചെയ്തു. ക്രിസ്തീയസമുദായക്കാൎക്കു ദൈവികാരാധനയ്ക്കുള്ള പ്രവേശം തടഞ്ഞും, സമാധാനപരമായ വാണിജ്യവ്യാപാരങ്ങൾക്കുള്ള സൌകൎയ്യം കുറച്ചും കിഴക്കെ റോമാസാമ്രാജ്യത്തിന്റെ സ്വാസ്ഥ്യത്തിന്നു ഹാനിയുണ്ടാക്കിയും, ആകപ്പാടെ രണ്ടു ഭൂഖണ്ഡങ്ങൾ തമ്മിലുള്ള ബലപ്പരീക്ഷപോലെ നടന്ന കുരിശുയുദ്ധങ്ങളെ സംബന്ധിച്ച സംഗതികൾ ഇതിനുമുമ്പു സൂചിപ്പിച്ചിട്ടുണ്ടു്.

ഈ സംഭവം ക്രിസ്തീയസമുദായത്തിന്റെ നവ്യമായ പ്രോദ്ദീപനത്തിനിടയാക്കിയ സംഗതികളിലേയ്ക്കു നമ്മെ നയിക്കുന്നു. റോമാസാമ്രാജ്യത്തിന്റെ അധികാരത്തിൽ ഉൾപ്പെട്ടിരുന്ന പടിഞ്ഞാറുള്ള ദേശങ്ങളിൽ കത്തോലിക്കാ വിഭാഗക്കാരുടെ അധികാരം പുനൎജ്ജീവിപ്പിച്ചതിൽ ഏതാണ്ടു കൃതകൃത്യതയോടും, ഏതുവിധവും മേലാലുള്ള നായകത്വത്തിനു അവകാശം സ്ഥാപിക്കുവാൻ ഗാഢശ്രദ്ധയോടുംകൂടി വൎത്തിച്ചിരുന്ന പോപ്പിന്റെ ആഭിമുഖ്യം ഈ നവ്യോദ്ദീപനത്തിനു് ഹേതുഭൂതമായിരുന്നു. സ്വവൎഗ്ഗത്തിൽ പെട്ട രാജാക്കന്മാരുടെ പൂൎവ്വികമൊ അധികാരനിലയൊ നീചപ്രവൃത്തികളൊ വകവെയ്ക്കാതെ അവരുടെ രാജ്യരക്ഷയ്ക്കും സമുദായ വേഴ്ചകൾക്കു വേണ്ട ഒത്താശകൾ ചെയ്യുന്നതിനും, ചിരപരിചയത്തിനിണങ്ങിയ റോമൻ രീതികളിൽ നാട്ടുകാരെ പഴക്കി പൂൎവ്വസ്ഥിതികളെ സംരക്ഷിക്കുന്നതിനും മററുള്ളവൎക്കു പോപ്പിന്റെ സഹായം വേണ്ടിയിരുന്നപോലെ, പോപ്പിനും തന്റെ അധികാരം പ്രചരിപ്പിക്കുന്നതിനും തന്റെ മേലധികാരം അവകാശപ്പെട്ടിരുന്ന ചക്രവൎത്തിയെ ധിക്കരിക്കുന്നതിനും, ജേതാക്കളായ സമുദായാധികാരികളുടെ സഹകരണം ആവശ്യമായിരുന്നു. ഇങ്ങനെ അവർ അന്യോന്യം സഹായിച്ചതിൽ നിന്നും ഒരു സമുദായൈക്യവും, ബലംകൊണ്ടല്ലാതെ ആത്മീയശക്തികൊണ്ടു് നിയന്ത്രിക്കപ്പെട്ടിരുന്ന ഒരു മഹാസ്ഥാപനവും, ഒരുമിച്ചു സാധിച്ചു. ഈ പരിവൎത്തനത്തെ സാധുവാക്കത്തക്ക വിധമാണു് ചാറത്സിന്റെ അവരോധവും റോമാസാ

മ്രാജ്യത്തിന്റെ പുനർജ്ജീവനവും സാധിച്ചതു്. പഴയ സാമ്രാജ്യത്തിന്റെ ശൈഥില്യം സംഭവിച്ചുവെങ്കിലും അതിന്റെ വ്യവസ്ഥിതികളിൽ വിശ്വാസവും അവയൊഴിഞ്ഞു നിരാധാരത്വവും അവലംബിച്ചിരുന്ന പഴയ സമുദായങ്ങൾക്കു ഒരു കേന്ദ്രമായിത്തീരത്തക്കവണ്ണം റോമാനഗരത്തിൽ വാണുകൊണ്ടു്, സാമ്രാജ്യത്തിന്റെ പ്രധാനസ്ഥലങ്ങളിൽ റോമാസാമ്രാജ്യത്തെപ്പോലെ ഉദ്യോഗസ്ഥന്മാരെ ഏർപ്പെടുത്തി. അതിനാൽ അപ്രാപ്യമായ അധികാരസീമയുംകൈക്കൊണ്ടു, പരിശുദ്ധചര്യകളാലും ആത്മത്യാഗാദിയായ മഹൽകർമ്മങ്ങളാലും, സ്വജനങ്ങളുടെ മാത്രമല്ല, അപരിഷ്കൃതരായ നൂതനവർഗ്ഗക്കാരുടേയും ബഹുമതിയെ ആവർജ്ജിച്ചു്, ക്രമോന്നതമായ ഈ പദവിയെ പ്രാപിച്ച മാർപ്പാപ്പസ്ഥാനം പാശ്ചാത്യചരിത്രത്തിന്റെ മദ്ധ്യോഘട്ടത്തിലെ ഒരു ദിവ്യസങ്കേതം തന്നെയാണു്. ഈ പീഠത്തെ ആരോഹണം ചെയ്തവരിൽ മഹാത്മുക്കളും ദൂരദർശികളും ആയ അനേകം നായകന്മാർ നവ്യസൃഷ്ടിയായ സാമ്രാൾ പദവിയെ വ്യാഖ്യാനിച്ചു സമുദായശക്തിയെ നിയന്ത്രിച്ചിരുന്ന നേതാക്കന്മാരെ ക്രിസ്തുമതപ്രചാരത്തിലേക്കു നയിക്കുകയും, അവരുടെ അഭിമുഖ്യത്തിൽ മററു ദേശങ്ങൾ മുഴുവനും സ്വാധികാരത്തിൽ ക്രമേണ കൊണ്ടുവരികയും ചെയ്തു.

ഏതു ദേഹപീഡയും സഹിച്ചു് ആദ്ധ്യാത്മികമായ സംസ്കാരത്തിനും ജീവന്മുക്തിക്കും വേണ്ടി പരിശ്രമിക്കുന്ന മഹാത്മാക്കളെ ഏറെക്കുറെ എല്ലാ മതങ്ങളിലും കണ്ടിട്ടുണ്ടു്. ഓരോ മതത്തിനുള്ളിൽ പരിശുദ്ധ തത്വങ്ങളെ പുരസ്കരിച്ചു പരിഷ്കാരശ്രേഷ്ഠുക്കളായ സംഘക്കാരും ഉണ്ടായിട്ടുണ്ടു്. എന്നാൽ ഈ രണ്ടിനത്തിലും ക്രിസ്തുമതത്തിനുള്ള പ്രത്യേകത അന്നും ഇന്നും അതിനുണ്ടായിട്ടുള്ളതും ഉണ്ടായിക്കൊണ്ടിരിക്കുന്നതും ആയ അഭിവൃദ്ധിയുടെ ജീവച്ഛക്തിയാണെന്നു വാദിക്കാം. ഏതുസമയത്തും അദ്ധ്വാനവും ദേഹപീഡയും അവസാനത്തിൽ അതിഘോരമായ മരണവും നിശ്ചയമാക്കിക്കൊണ്ടു നിഷ്ഠുരന്മാരും അപരിചിതരും ആയ കാട്ടുജാതിക്കാരുടെ ഇടയിൽ ഒററയ്ക്കു നടന്നു വേലചെയ്കയും, തങ്ങളുടെ പരിശുദ്ധചര്യയും സഹനശക്തിയുംകൊണ്ടു പ്രതിപക്ഷികളെ മടക്കിയും അവരുടെ ബഹുമതിയെ സമ്പാദിച്ചും അവരെ സ്വമതത്തിലേക്കു ചേർക്കുകയും, ചെയ്യത്തക്ക ധീരതയോടുകൂടി അനേകം മഹാപുരുഷന്മാർ ഓരോ രാജ്യങ്ങളിൽ പ്രവേശിച്ചു മതപ്രവർത്തനം നടത്തിവന്നതുകൊണ്ടു് അല്പാല്പമായി പശ്ചിമോത്തരദേശങ്ങൾ മുഴുവനിലും ഈ മതം പ്രചരിക്കുന്നതിനിടയായതാണു്. എന്നാൽ, ചില സ്ഥലങ്ങളിൽ രാജാധികാരത്തിന്റെ പിന്താങ്ങു മാത്രം അദ്യം

പ്രബലമായിരിക്കയും വിപരീതകക്ഷികൾ ഓരോരുത്തർ പ്രാബല്യം വീണ്ടെടുക്കുമ്പോൾ കലശലായ യുദ്ധങ്ങളും അപാരമായ ജീവഹാനിയും സംഭവിക്കയും ചെയ്യാതിരുന്നില്ല. ഇങ്ങനെ വർഗ്ഗീയ സഹോദരത്വം മൂലതത്വമായി പ്രതിഷ്ഠാപിച്ചിരുന്ന ക്രിസ്തീയർക്കും അന്യമതക്കാരെ ഉപദ്രവിക്കാതെ കഴിയുവാൻ ഇതിൽ കലശലായ ആക്ഷേപമാണു്, സ്വമതക്കാരുടെ ഇടയിൽ തന്നെ പുതുതായ അഭിപ്രായങ്ങളോടുകൂടി തഴച്ചുവന്ന ഓരോ സംഘങ്ങളോടു് അവർ കൈക്കൊണ്ട നയം അർഹിക്കുന്നതു്. മതസംബന്ധമായ കാര്യങ്ങളിൽ അഭിപ്രായവ്യത്യാസത്തിനുള്ള സൌകര്യം വർഗ്ഗസങ്കലനംകൊണ്ടും വിദേശീയ സഹവാസംകൊണ്ടും കൂടിവന്നുവെങ്കിലും പള്ളിവക ഏർപ്പാടുകളുടെ സർവ്വവ്യാപിത്വവും നിഷ്കർഷയും ഇവയെ ഏറെക്കാലം പ്രത്യക്ഷപ്പെടുത്താതെയിരുന്നു്. ചില കൂട്ടർ പുരോഹിതവർഗ്ഗത്തിന്റെ അധികാര നിഷ്ഠുരത്വം എതിർത്തു പുറപ്പെട്ടു. ഇവരിൽ സ്വയം ആത്മത്യാഗത്തിനു് ഒരുമ്പെട്ടിരുന്നവരും അങ്ങുമിങ്ങും ഒററ തിരിഞ്ഞു പുറപ്പെട്ടവരും ആയ ജനങ്ങൾ എത്തിക്കൂടി ഓരോ പുതിയ സന്യാസിമഠങ്ങൾ ഏർപ്പെടുത്തി, അതാതു സ്ഥലത്തുള്ള മേലധികാരികളെ ധിക്കരിച്ചു പോപ്പിന്റെ നേരിട്ട മേൽനോട്ടത്തിൽ വർത്തിച്ചു. ചെറുതും വലുതും ആയ ഓരോ സമുദായങ്ങളിൽ ഒരുപോലെ അതൃപ്തിയുണ്ടാവുകയും അതിനനുകൂലമായി നാട്ടുവാഴികൾ പ്രവർത്തിക്കയും ചെയ്തപ്പോൾ അവരെ ഒതുക്കുന്നതിനു പള്ളിക്കാർ പ്രത്യേകം ശ്രമിക്കേണ്ടിവന്നു. എന്നാൽ ഇങ്ങനെ ചില്ലറയായി അവിടവിടെ പുറപ്പെട്ട ആക്ഷേപസംഘക്കാർ ഏറെയും പള്ളിഭരണത്തിന്റെ ഏകശാസനത്വവും രാഷ്ട്രീയൈക്യവുംകൊണ്ടു് അനായാസേന കീഴടക്കപ്പെട്ടു. എന്നാൽ, ഇവിടെയും വിമതക്കാരെ ഉന്മൂലനാശം ചെയ്യുന്നതിനും, അഭിപ്രായവ്യത്യാസം കണ്ടുപിടിക്കുന്നതിനും, ഏർപ്പെടുത്തിയ വ്യവസ്ഥകൾ സാധുക്കളും നിഷ്പക്ഷകരും ആയ ജനങ്ങൾക്കുകൂടി അപായകരമായിത്തീരുകയും, രണ്ടുവിധത്തിലും അനവധി ജനങ്ങൾ അന്യായമായ മരണത്തിനു പാത്രമാകയും ഉണ്ടായി.

പോപ്പിന്റെ അധികാരവും പള്ളിയുടെ നിലയും ഊർജ്ജിതപ്പെട്ടതോടുകൂടി ഇപ്രകാരമുള്ള നിഷ്കർഷ വർദ്ധിക്കയും, ഓരോരിക്കലുമുണ്ടായ ജയംകൊണ്ടു പ്രബലപ്പെട്ട പള്ളിഭരണത്തിന്റെ ദൂഷ്യങ്ങളാൽ തന്നെ അതൃപ്തകക്ഷികൾ കൂടിക്കൂടി വരികയും ചെയ്തു. ഒരു വഴിക്കു് ആദ്ധ്യാത്മികവൃത്തിക്കു താല്പര്യമുള്ളവരായി ഓരോ കക്ഷികൾ പ്രത്യേക സംഘങ്ങൾകൂടി പോപ്പിന്റെ അധികാരത്തിൽ സ്വസ്ഥജീവിതവും മതപ്രചാരവും പരിശുദ്ധജീവിതവും പുലർത്തിയു

കൊണ്ടു് പള്ളിയുടെ അവകാശങ്ങളും സ്ഥാനമഹത്വവും അധികപ്പെട്ടുവന്നു. മറെറാരുവഴിക്കു ജനസാമാന്യം മനോദീപ്തിയും ജീവിതസൗകര്യവും വർദ്ധിച്ചു് സ്വാതന്ത്ര്യേച്ഛുക്കളായി പള്ളിനായകന്മാരുടെ സ്വാത്ഥപരതകൊണ്ടു് പൊറുതിമുട്ടി വിപരീതഭാവം കൈക്കൊള്ളുന്നതു സാധാരണമായിത്തീൎന്നു. പള്ളിവക അവകാശങ്ങളും നടപടികളും രാഷ്ട്രീയഭരണത്തോടു് ഇടപെട്ടതുകൊണ്ടും സ്വാധികാരത്തെ നിലനിറുത്തുന്നതിന് ഇരുകൂട്ടരുടേയും സഹകരണം അത്യന്താപേക്ഷിതമായതുകൊണ്ടും ഭരണകാര്യങ്ങളിലുള്ള അഭിപ്രായവ്യത്യാസംപോലും പുരോഹിതന്മാരുടെ പാരുഷ്യത്തെ ഉദ്ദീപിപ്പിച്ചു. പതിനൊന്നാംനൂററാണ്ടുമുതല്ക്കാണു് ഈ കക്ഷികളുടെ പ്രാബല്യം പ്രത്യക്ഷമായിത്തുടങ്ങിയതു്. ഫ്രാൻസ്, ഇംഗ്ലണ്ടു്, ബൊഹീമിയ, മുതലായ സ്ഥലങ്ങളിൽ ഇവരുടെ നേൎക്കു് പ്രയോഗിച്ചതായ ക്രൂരനയംകൊണ്ടു് ആൽബിജെൻസസ്, ലോലാഡ്സ്, ഹുസ്സൈററ്സ് ഇങ്ങനെ മൂന്നുകൂട്ടൎക്കു് പ്രത്യേകമായ ചരിത്രപ്രാധാന്യം സിദ്ധിച്ചു. ഇത്തരത്തിലുള്ള ശങ്കതോന്നുന്ന പ്രദേശങ്ങളിൽ ആളുകളുടെ നടപടികളും വാക്കുകളും ശ്രദ്ധമായി അറിഞ്ഞു പറയുന്നതിനുവേണ്ട ചാരന്മാരെ നിയോഗിക്കുന്നതിനും, ഏവരേയും വിളിച്ചുവരുത്തി പ്രതിഷ്ഠാപിതമതത്തിന്റെ തത്വങ്ങളെക്കുറിച്ചു മാത്രമല്ല പള്ളിവക ഉദ്യോഗസ്ഥന്മാരുടെ നിലയേയും അവകാശങ്ങളേയും സംബന്ധിച്ചും അവരുടെ അഭിപ്രായങ്ങളെ പരിശോധിക്കുന്നതിനും, കുററകരമായ സമ്മതങ്ങൾ അവരിൽനിന്നു ദ്രോഹകത്തക്കവണ്ണം തീവ്രമായ ദേഹോപദ്രവം ചെയ്യുന്നതിനുതന്നെയും പൂൎണ്ണാധികാരത്തോടുകൂടിയ 'ഇൻകചിസിഷൻ' ഇക്കാലംമുതൽക്കുതന്നെ പല ദേശങ്ങളിലും സ്ഥാപിതമാകയുംചെയ്തു. പിൻബലം കൂടുന്തോറും നിഷ്കൎഷ കുറഞ്ഞുവരികയും, രാഷ്ട്രീയനേതാക്കന്മാൎക്കുകൂടി നിസ്സാരമാകുന്ന മുതലെടുപ്പും വ്യവസ്ഥിതികളും കൈക്കൊണ്ടു് ഒന്നിനൊന്നു ക്രമക്കേടുകൾ വൎദ്ധിക്കുകയും, പ്രകൃത്യാനുസരണവും കാലദേശാവസ്ഥകൾ പോലെയും ലൌകികസുഖങ്ങൾക്കു വശപ്പെടുന്നതിൽ തീരെ വൈമുഖ്യമില്ലാതാകയും, പുരോഹിത സംഘത്തിന്റെ വിശേഷ സ്വഭാവമായിത്തീൎന്നതോടുകൂടി പ്രതിപക്ഷികൾക്കും ധൈൎയ്യംകൂടി.

വിവിധാചാരങ്ങളോടുകൂടിയ സമുദായങ്ങളുടെ സഹവാസവും അതിനു സഹായമായ വിദേശഗമനവും മാത്രമല്ല, ജ്ഞാനവിജ്ഞാനമാൎഗ്ഗങ്ങൾകൂടി ക്രമേണ ഈ ഗതിക്കനുകൂലിച്ചു. വിദ്യാലയങ്ങൾ, മുഖാന്തിരമുള്ള ജ്ഞാനസമ്പാദനം പുരോഹിതന്മാൎക്കുവേണ്ടിയും അവരുടെ നേതൃത്വത്തിൽ മാത്രവും ആയിരുന്ന കാലത്തോളം, മതതത്വങ്ങളുടെ പരമാൎത്ഥത്തെപ്പററിയാകട്ടെ, പുരോഹിതന്മാരുടെ സ്വാൎത്ഥത്തിനു

വേണ്ടി പ്രയോഗിച്ചിരുന്ന കപടങ്ങളെപ്പററിയാകട്ടെ, ജനസാമാന്യത്തിനു സൂക്ഷ്മമായ ബോധം ഉണ്ടാകുന്നതിനു തരമില്ലാതിരുന്നു. വിദ്യാഭ്യാസം സിദ്ധിച്ചവർ ജനഹിതാനുസാരികളാകയോ പൊതുജനങ്ങൾക്ക പുരോഹിതന്മാരുടെ ദൂഷ്യങ്ങളെപ്പററി വിമർശം ചെയ്യുന്നതിനു കെല്പുണ്ടാകയോ ചെയ്യുമ്പോൾ ഈ രക്ഷ ശിഥിലമാകാതെ നിർവാഹമുണ്ടായിരുന്നില്ല. കലാശാലകളിൽ പഠിപ്പിക്കുന്ന വിഷയങ്ങളേയും അതതിൻെറ രീതികളേയും പ്രത്യേകം സൂക്ഷിച്ചിരുന്ന കാലത്തു തന്നെ പല പ്രമാണികളും അഭിപ്രായവ്യത്യാസങ്ങൾ പുറപ്പെടുവിച്ചു തർക്കിച്ചിരുന്നു. കാലംചെന്നതോടുകൂടി രാഷ്ട്രീയ നിയമങ്ങളും ക്രിസ്തുമതത്തിനു മുമ്പുകഴിഞ്ഞ പുരാതന സാമ്രാജ്യങ്ങളിലെ ജ്ഞാനഭണ്ഡാരവും ശില്പവിധാനങ്ങളും ലാക്കാക്കി യഥാർത്ഥജ്ഞാനത്തെ അന്വേഷിച്ചിരുന്നവർ മുമ്പുണ്ടായിരുന്ന മതസിദ്ധാന്തങ്ങളെ എതിർത്തു. ചക്രവർത്തിയും പോപ്പും തമ്മിലുള്ള വഴക്കുകൊണ്ടും, ഭിന്നരാജ്യങ്ങളുടെ പുതിയ വ്യവസ്ഥിതി പള്ളിവകുപ്പിൻെറ പ്രത്യേകനിലയ്ക്കു അനുകൂലമല്ലാതിരുന്നതുകൊണ്ടും, മററു പിൻബലം നശിച്ചിരുന്ന ഈ ഘട്ടത്തിൽ പുരാതന മഹിമയൊന്നും വിചാരിക്കാതെ യഥാസ്ഥിതികത്വത്തെ ആക്ഷേപിച്ചുപുറപ്പെട്ട 'പ്രാട്ടസ്റ്റൻറു' കക്ഷികൾക്കു അവിചാരിതമായ വിജയമാണുണ്ടായതു്. ഇററലിയെ കേന്ദ്രമാക്കിയിരുന്ന രാഷ്ട്രീയനയവും ചക്രവർത്തിയെ നശിപ്പിക്കുന്നതിനുള്ള പോപ്പിൻെറ ശ്രമവും ഒരേകാലത്തു പ്രവർത്തിച്ചു്, രാജ്യം ശിഥിലമാക്കി സമുദായനില മോശപ്പെടുത്തി, പ്രബലന്മാരുടേയും ധിക്കാരികളുടേയും അപനയത്തിനു ജനങ്ങളെ പാത്രമാക്കി, നികൃഷ്ടാവസ്ഥയെ പ്രാപിച്ച ജെർമ്മനി ഈ പ്രസ്ഥാനത്തെ മാർടിൻലൂതർ മുഖാന്തിരം കൈക്കൊണ്ടു. ആ പ്രസ്ഥാനംകൊണ്ടുള്ള ഗുണം കണ്ടവരായ ഏതാനും നാട്ടുവാഴികളുടെ സഹായത്തോടുകൂടി ചക്രവർത്തിയെത്തന്നെയും ധിക്കരിച്ചു ജെർമ്മന്മാരിൽ ഒരു ഭാഗം പോപ്പിൻെറ മേലധികാരത്തെ നിരസിച്ചു. ഇത്രയും സാധിക്കുന്നതിനുതന്നെ കുറേക്കാലത്തെ കലാപവും യുദ്ധവും വേണ്ടിവന്നതുകൂടാതെ ഇക്കൂട്ടരുടെ സ്വാതന്ത്ര്യത്തെ നശിപ്പിക്കുവാൻ ഉൽസുകന്മാരായ കത്തോലിക്കരുടെ മനഃപൂർവമായ വിരോധംകൊണ്ടു രാജ്യത്തിനുള്ളിൽ സ്പർദ്ധ മുഴുക്കുകയും ചെയ്തു. ഇതിനിടയിൽ അയൽദേശങ്ങളിലും ഈ പുതിയ അഭിപ്രായം പ്രചരിച്ചു; പലയിടത്തും ഇതിനു രാജാനുകൂല്യം ഉണ്ടായി പ്രാബല്യവും സിദ്ധിച്ചു. സ്വീഡനും ഡെന്മാർക്കും നാർവെയും അവയെത്തുടർന്നു ഇംഗ്ലണ്ടും ഇപ്രകാരമുള്ള വ്യതിയാനം തുടങ്ങി. സ്കാട്ലൻഡു്, നെതർലൻഡ്സ്, ഫ്രാൻസ്, ബൊഹീമിയ, ഈ രാജ്യങ്ങളിൽ ഭരണാധികാരികളെ എതിർത്തുതന്നെ ഒരു കൂട്ടർ വേർതിരിയുവാൻ മുതിർന്നു. 'സ്വിററ്സർലൻഡു്' എന്ന

ദേശത്തു ലൂതറിൽ നിന്നും വ്യത്യസ്തരായ രണ്ടുകക്ഷികൾ ഉണ്ടായി. അതതുദേശത്തെ രാജ്യങ്ങളിൽ രാജാക്കന്മാർ കത്തോലിക്കരെ അമർത്തുന്നതിനും മററിടങ്ങളിൽ കത്തോലിക്കർ മറുകക്ഷിയെനശിപ്പിക്കുന്നതിനും ഉററു ശ്രമിച്ച് അന്യായമായി അനവധി ജീവനാശവും വൈപരക്കേടും സ്വസമുദായങ്ങളിൽ ചേർത്തു.

പതിനാറും പതിനേഴും നൂററാണ്ടുകളിൽ കത്തോലിക്കരും പ്രാട്ടസ്റ്റൻറു കക്ഷിയും, പ്രാട്ടസ്റ്റൻറു കക്ഷിയിൽപെട്ട പലതരക്കാർ തമ്മിൽ തമ്മിലും, അതിഘോരമായ ശണ്ഠ നടന്നു. കത്തോലിക്കർ എതിർകക്ഷിയെ സമാധാനപ്പെടുത്തുന്നതിനു ചെയ്ത ഉദ്യമം ഭിന്നിപ്പു വർദ്ധിപ്പിക്കുന്നതിനും അവരുടെ ശത്രുത അന്യോന്യം നാശഹേതുകമാകുന്നതിനും സഹായിച്ചതേ ഉള്ളു. ഹാപ്സ്ബർഗ് വംശത്തിൻെറ നേതൃത്വത്തിൽ അവരുടെ ബലം ഏകോപിക്കയും, വഴിതെററിയവരെ വീണ്ടെടുക്കുന്നതിനു ചതുരുപായങ്ങളും പ്രയോഗിക്കുന്നതിനു സന്നദ്ധരായി ഒരു സംഘക്കാർ (ജെസ്യൂയിററ്സ്) ഉണ്ടാകയും, അവരുടെ നേതൃത്വത്തിൽ തന്നെ 'ഇൻക്വിസിഷൻ' ഏർപ്പാടുകൾ പുനഃസ്ഥാപിക്കയും, ചെയ്തതോടുകൂടി പ്രാട്ടസ്റ്റൻറു കക്ഷിക്കാർ നാമാവശേഷരായിത്തീരുമെന്നു തോന്നി. എന്നാൽ ഫ്രാൻസിനു കത്തോലിക്കരോടുള്ള പ്രതിപത്തി ഹാപ്സ്ബർഗ്ഗുകാരോടുള്ള വൈരാഗ്യത്തോളം ബലവത്തരമല്ലാതിരുന്നതുകൊണ്ടു പ്രതിപക്ഷികൾ വിജയികളാകയാണു ചെയ്തതു്. ജെസ്യൂയിററുകാരുടെ നിർബന്ധം കുറച്ചുകാലംകൂടി ഈ മത്സരം നിലനിറുത്തി, ഇററലി, ഹോളണ്ട്, സ്പെയിൻ, മുതലായ രാജ്യങ്ങളെ ക്ഷീണിപ്പിക്കയും, ആസ്ത്രിയാ സാമ്രാജ്യത്തെ ബലപ്പെടുത്തുകയും ചെയ്തു. അതിനുശേഷം ഈ കലഹം തീരെ ഇല്ലാതായെന്നുവരികിലും, നിലനിന്നിടത്തോളം കാലം ഇതിൽനിന്നുണ്ടായ നാശം രാഷ്ട്രീയവ്യവസ്ഥിതികളേയും രാജ്യങ്ങൾ തമ്മിലുള്ള അന്യോന്യ നിലയേയും ഗാഢമായി ബാധിച്ചു. സ്വീഡൻെറ ബന്ധുവായിരുന്ന പോളണ്ടിനെ പിന്നക്കി രണ്ടുകൂട്ടരും തമ്മിലുണ്ടായ യുദ്ധങ്ങൾകൊണ്ടു അവയെ ക്ഷീണിപ്പിച്ച് ബാൾട്ടിക്ക കടലോരത്തിലെ മേൽക്കോയ്മക്കും പാശ്ചാത്യസമുദായങ്ങളിൽ ഒരു പ്രശസ്തനിലയ്ക്കും റഷ്യയെ അവകാശിയാക്കിയതു് ഈ പരിവർത്തനത്തിൻെറ ഫലമായിരുന്നു. ഇംഗ്ലണ്ടും സ്കാട്ട്ലൻഡും തമ്മിൽ ഏകോപിക്കത്തക്കവിധം സ്കാട്ട്ലൻഡിനെ ഫ്രാൻസിൻെറ ബന്ധുത്വത്തിൽനിന്നു വിടുത്തി ഇംഗ്ലണ്ടിൻെറ ആശ്രയത്തിൽ ആക്കിയതും, ഇംഗ്ലണ്ടിനു് ആ സാഹചര്യം സ്വീകാര്യമാകത്തക്കവണ്ണമുള്ള വിദേശനിലയുണ്ടാക്കിയതും വേറൊന്നല്ല. ഹോളണ്ട്, സ്പെയിൻ രാജാക്കന്മാരുടെ ആധിപത്യത്തിൽ നിന്നും സ്വതന്ത്രമായിത്തീർന്നു.

ഡച്ചുകാൎക്കുണ്ടായ പുകഴ്ചക്കു കാലിട്ടതും ഈ മത്സരംതന്നെയായിരുന്നു. ജൎമ്മനിയെ നിൎഗ്ഗതിയാക്കി സ്പെയിൻെറ പ്രതാപം നശിപ്പിച്ച ഹാപ്സ്ബർഗ്ഗവംശത്തിൻെറ പ്രാമാണ്യം നശിപ്പിച്ചതും, ഫ്രാൻസിനെ ശുദ്ധിചെയ്തു സമുദായൈക്യത്തെ പോഷിപ്പിക്കുന്ന രാജശക്തി സൃഷ്ടിച്ചു കുറേക്കാലത്തേക്കു യൂറോപ്പിലെ അഗ്രാസനത്തിന് അൎഹയാക്കിത്തീൎത്ത സംഗതികളിൽ മുഖ്യസ്ഥാനം വഹിക്കുന്നതും, മതസംബന്ധമായി ഉത്ഭവിച്ച ഇത്തരം വഴക്കുകളായിരുന്നു. ഫ്രാൻസുമാത്രം സ്വദേശത്തു കത്തോലിക്കരുടെ പ്രാമാണ്യത്തിനു ശ്രമിക്കവെ വിദേശങ്ങളിൽ പ്രാട്ടസ്റ്റൻറുകക്ഷിയെ സഹായിക്കാമെന്ന നയം സ്വീകരിച്ചതു് ഇരുകൂട്ടൎക്കും ഗുണപ്രദമായിത്തീൎന്നു. സൎവ്വോപരി കത്തോലിക്കാ മതത്തിനു വിദേശങ്ങളിലുണ്ടായ പ്രചാരവും ജെസ്യൂയിററുകാരുടെ ആഭിമുഖ്യത്തിൽ അപരിഷ്കൃതരായ വൎഗ്ഗങ്ങൾക്കിടയിൽ ക്രിസ്തുമതത്തിനുണ്ടായ അഭിവൃദ്ധിയും എന്നുവേണ്ട, പിൽക്കാലത്തു വാണിജ്യത്തിനും വ്യവസായത്തിനും പ്രാധാന്യം കൂടത്തക്കവണ്ണവും യൂറോപ്യന്മാരുടെ ലോകഭരണത്തിന് അടിസ്ഥാനമാകത്തക്കവണ്ണവും സംഭവിച്ച കുടിയേററങ്ങളും, ഒരുവഴിക്ക് ഈ സംഗതികളുടെപരിണാമമത്രേ.

ഇതരമതക്കാരുടെ കോയ്മയിൽ പെട്ടവൎക്കുണ്ടായ അനുഭവം ഈ കാലത്തു യൂറോപ്പിലെ ക്രിസ്തീയസമുദായങ്ങളുടെ സ്വന്തചരിത്രത്തിൽ നിന്നും ഊഹിക്കാവുന്നതാണ്. അർമീനിയ, കിലിക്കിയാ, മുതലായ പ്രദേശങ്ങളിൽ തുൎക്കിനായകന്മാർ അനുവൎത്തിച്ചിട്ടുള്ളതായി പറയുന്ന ഗൎഹണീയമായനയം ഇവയോടൊത്തുനോക്കുമ്പോൾ നിസ്സാരമായിത്തോന്നും. പരിഷ്കൃതസംഘക്കാരെന്നു വിചാരിച്ചിരുന്ന ലൂഥറന്മാരും പ്രെസ്ബിററീരിയന്മാരും തമ്മിലുണ്ടായിരുന്ന വിരോധത്തിനു, ജൎമ്മനിയും സ്വിററ്സർലൻഡും രംഗമായിത്തീൎന്നു. മററു പരിഷ്കൃതസംഘങ്ങൾ തമ്മിലുള്ള പോരാട്ടം തന്നെയാണ് ഇംഗ്ലണ്ടിൽ ചാറത്സ് ഒന്നാമൻെറ നേൎക്കുണ്ടായ ജനക്ഷോഭത്തിൻെറയും അതിനുശേഷം സേനാനായകന്മാരും പാർലമെൻറും തമ്മിലുണ്ടായ മത്സരത്തിൻെറയും അടിസ്ഥാനം. സ്വവൎഗ്ഗ്യരിൽത്തന്നെ മതവ്യത്യാസം ഒന്നുകൊണ്ടു വ്യത്യസ്തപ്പെട്ടവരോടു ക്രിസ്തീയ സമുദായങ്ങൾ പിന്നീടുള്ള കാലത്തു പോലും പെരുമാറി വന്നതിൻെറ മറെറാരുപ്രകാരം 'ഡിസെൻേറഴ്സ്' എന്നു വിളിച്ചിരുന്ന പരിഷ്കൃതസംഘക്കാരേയും കത്തോലിക്കരേയും ഇംഗ്ലണ്ടിൽ ഏറെക്കാലം ഏതുനിലയിൽ വെച്ചിരുന്നുവെന്നു മനസ്സിലാക്കുമ്പോൾ വെളിപ്പെടുന്നതാണ്. 'കവനൻേറഴ്സ്' എന്നുപറഞ്ഞിരുന്ന സ്കാട്ടുകളേയും അയർലൻഡിലെ കത്തോലിക്കരേയും ഓരോ സന്ദൎഭത്തിൽ ആയിരക്ക

ങ്കിനാണ് കൊന്നിട്ടുള്ളത്. ഇതിലും കഷ്ടമായ നിലയിലത്രെ മററു രാജ്യങ്ങളിൽ ഉണ്ടായ. പെരുമാററം. ഫ്രാൻസിൽ അനുവദിച്ചിരുന്ന മതസ്വാതന്ത്ര്യം ലൂയി പതിനാലാമൻ പിൻവലിച്ചപ്പോൾ പ്രൊട്ടസ്റ്റൻറു കക്ഷിയിൽ ചേൎന്ന ഫ്രെഞ്ചുകാരെ എത്രതെല്ലാം വിധത്തിൽ കഷ്ടപ്പെടുത്തിയെന്നും അവർ എവിടെയെല്ലാം പോയി രക്ഷപ്പെട്ടുവെന്നും ഉള്ള ഭാഗം ലോകചരിത്രത്തിൽ പ്രഖ്യാതമായ ഒന്നത്രെ. സ്പെയിൻ രാജ്യത്തെ കുറേക്കാലം ഭരിച്ചിരുന്ന മഹമ്മദന്മാരെ (മൂഴ്സ്) കീഴടക്കിയ ശേഷം കത്തോലിക്കർ ഒരു നൂറുകൊല്ലം അവരെ എത്രതെല്ലാം വിധം ബുദ്ധിമുട്ടിച്ചുവെന്നും, പ്രത്യക്ഷമായ വ്യാപാരസൌകൎയ്യങ്ങളെ ഉപേക്ഷിച്ചപോലും അവരുടെ വിനാശത്തിനുവേണ്ടി എങ്ങനെയെല്ലാം പരിശ്രമിച്ചുവെന്നും, പതിനാറാം നൂററാണ്ടിലെരാഷ്ട്രീയചരിത്രത്തിൽ പ്രസ്താവിച്ചിട്ടുണ്ട്. ഇങ്ങനെ ഓരോ ഘട്ടത്തിൽ ഉല്പതിഷ്ണുക്കളായ സമുദായങ്ങൾപോലും മററുവിധത്തിലുള്ള ഐശ്വൎയ്യങ്ങൾക്കു ഹാനിവരുന്നതുകൂടി വകവെയ്ക്കാതെയാണ് വിമതദ്വേഷത്തിൽ നിഷ്ഠവെച്ചിരുന്നത്.

ഇതിൽ അല്പം വ്യത്യസ്തമായ ഒരു നയമാണ് ഇതിനുമുമ്പിലും യഹൂദസമുദായത്തിൻെറ നേൎക്കു തുടൎന്നിട്ടുള്ളതെന്നോക്കുമ്പോൾ ഈ വ്യത്യാസം എങ്ങനെ വന്നുവെന്നു സമാധാനം പറവാൻ വകയില്ല. ഏതുകാലത്തും യഹൂദന്മാൎക്ക് എവിടെയും പ്രവേശം അനുവദിച്ചിരുന്നുവെങ്കിലും ഒരിടത്തും അവൎക്കു സ്ഥായിയായ ഒരു നിലയില്ലായിരുന്നു. കച്ചവടംചെയ്തും മററും എത്രയെങ്കിലും ധനം ശേഖരിക്കുന്നതിനു അവൎക്കു സൌകൎയ്യവും സ്വാതന്ത്ര്യവും അനുവദിച്ചിരുന്നു. എന്നാൽ അവരുടെ രക്ഷയ്ക്കു നിദാനമായി ഭരണാധികാരിയായ രാജാവിൻെറ നല്ലമനസ്സ് ഒന്നു മാത്രമേ ഉണ്ടായിരുന്നുള്ളു. പ്രജകളുടെ ഉപദ്രവം കൂടാതെ കഴിയുന്നതിനു രാജാവിൻെറ രക്ഷമതിയായിരുന്നുവെങ്കിലും രാജാവിൻെറ മുട്ടുപോലെ പണം കൊടുത്തില്ലെങ്കിൽ ഇവൎക്കു മററു ശരണമില്ലാതെയാണിരുന്നത്. ജനങ്ങൾ എല്ലായ്പോഴും ഇവരുടെ നേൎക്കു വിരോധമുള്ളവരായിരുന്നതിനാൽ ഇടയ്ക്കിടയ്ക്കുതന്നെ വലുതായ ലഹളകൾക്കൊരുമ്പെട്ടു ജീവനാശങ്ങളും മററും ഉണ്ടാക്കിക്കൊണ്ടിരുന്നു. രാജാവിൻെറ രക്ഷയില്ലാതാകുമ്പോൾ അവൎക്കു കൂടുതൽ ഉന്മേഷത്തിനു വകയായി വന്നു. ഇങ്ങനെ സ്വാൎത്ഥത്തെ കാത്തുകൊണ്ടു് ഒരുമാതിരി മതസ്വാതന്ത്ര്യം മററു സമുദായങ്ങൾക്ക് അനുവദിച്ചിരുന്നവരാണ് പില്ക്കാലത്തു സ്വവൎഗ്ഗക്കാൎക്കുതന്നെ അതിന്മന്നം ഒരു നിലപോലും വകവെച്ചു കൊടുക്കുവാൻ വിസമ്മതിച്ചതു്. സ്വസമുദായത്തിൻെറ ഐകയോഗക്ഷേമത്തിനു ഹാനിവരാതെ നോക്കുന്നതിനാണ് ഈ

നിർബന്ധബുദ്ധി എല്ലാവരും പ്രയോഗിച്ചിരുന്നതു് എന്നുള്ളതിനു് യൂറോപ്പിൽ ജെസ്യൂയിററുകാക്കു് ഒടുവിൽ ഉണ്ടായ അധഃപതനം ദൃഷ്ടാന്തമായിപ്പറയാം. അദ്ധ്യം കത്തോലിക്കരായ രാജാക്കന്മാർ അവരെ സംരക്ഷണത്തിൽ കൈക്കൊണ്ടു് ഏതു സംഗതിയിലും അവരുടെ ഉപദേശപ്രകാരം പ്രവൎത്തിച്ചുവന്നു. അന്യരാജ്യങ്ങളോടുള്ള പെരുമാററം, സ്വരാജ്യത്തുതന്നെ വിവിധ കക്ഷികളെപ്പററിയുള്ള നടപടികൾ, എന്നു മാത്രമല്ല, സ്വഗൃഹത്തിലെ ഏൎപ്പാടുകൾ, ആത്മീയവിഷയങ്ങൾ, മുതലായ എല്ലാററിലും ഇക്കൂട്ടരുടെ പ്രാമാണ്യം അവർ അനുവദിച്ചിരുന്നു. ഇവർ മറുകക്ഷികളുടെ പേരിൽ ചിലപ്പോൾ അന്യായമായും ഗ്രന്ഥമായും ദോഷാരോപണംചെയ്തു്, സ്വയം അനുവത്തിച്ചിരുന്ന വിമതനിരോധനനിയമങ്ങളെ ഊൎജ്ജിതത്തോടു കൂടി പ്രയോഗിക്കയും, അധികവും പരസ്യമായിത്തന്നെ പ്രതിപാദികളെ നശിപ്പിക്കയും ചെയ്തു മാത്രമല്ല, എതിർകക്ഷികൾക്കു പ്രാബല്യം സിദ്ധിച്ചിരുന്ന രാജ്യങ്ങളിൽ അന്തഃക്ഷോഭത്തിനു് ഉദ്യോഗിച്ചു തരം പോലെ കലാപങ്ങൾ ഉണ്ടാക്കയും പതിവായിരുന്നു. വിദ്യാഭ്യാസത്തിനും മതബോധത്തിനും ഏൎപ്പാടു ചെയ്തു മേലാലുണ്ടാകുന്നവരെ സ്വപക്ഷത്തിലേക്കു നയിക്കുന്നതിനു ന്യായമായ വിധത്തിലും, മറുകക്ഷിക്കു വിദ്യാഭ്യാസത്തിനും സമുദായജീവിതത്തിനും വേണ്ട സൌകൎയ്യങ്ങളെ മുടക്കി അതിനീചമായിത്തന്നേയും അവർ തങ്ങളുടെ കൃത്യം നിൎവ്വഹിച്ചുവന്നു. ഇങ്ങനെ സൎവ്വദാ പൂൎവ്വദ്വേഷത്തെ അനുസ്മരിപ്പിച്ചും, വിദേശീയരായ പുരോഹിതസംഘക്കാരുടേയും പോപ്പിന്റേയും ഇഷ്ടാനുസരണം രാജ്യത്തെ നയിച്ചും, അവർ ഉണ്ടാക്കിത്തീൎത്ത അനൎത്ഥം പതിനെട്ടാം നൂററാണ്ടിൽ ഓരോ രാജാക്കന്മാരുടെ ഉൾബോധത്തിൽ വെളിവാകുവാൻ തുടങ്ങിയപ്പോൾ ഈ സംഘത്തെ നിരോധിക്കുന്നതിനു് എല്ലാവരും സന്നദ്ധരായി. മതസംബന്ധമായ പാരത്രിക സൌഭാഗ്യത്തെ അധഃകരിച്ചു പ്രാപഞ്ചികൈശ്വൎയ്യത്തിലേയ്ക്കു ജനസമൂഹങ്ങളെ ആകൎഷിച്ചുകൊണ്ടിരുന്ന 'വ്യവസായപരിവൎത്തന'മാണു് ഈ അൎത്ഥത്തിലുള്ള വിമതദ്വേഷത്തെ ഒട്ടധികം ഇല്ലായ്മ ചെയ്തതു്.

മതവൈരാഗ്യംകൊണ്ടു കൂട്ടുവിട്ടുപിരിഞ്ഞ പൌരസ്ത്യപ്രദേശങ്ങളിൽ യൂറോപ്പിലുൾപ്പെട്ട ബാൽക്കൻ ദേശത്തു ചക്രവൎത്തിയുടെ അധികാരംകൊണ്ടു നിലനിൎത്തിവന്നിരുന്ന അദ്ധ്യത്തെ ഏൎപ്പാടുകൾ കാലാന്തരത്തിൽ വ്യത്യാസപ്പെട്ടുവന്നു. ഈ പ്രസ്ഥാനത്തിനാണു് 'ഗ്രീക്കു ചൎച്ച്' എന്നു പറയുന്നതു്. പാശ്ചാത്യരാജ്യങ്ങളിലെപ്പോലെ ഇവിടെയും പലപ്പോഴും വിദേശികളുടെ പ്രവേശം ഉണ്ടായെങ്കിലും ഓരോ ഘട്ടങ്ങളിൽ മതനിഷ്ഠന്മാരായ മഹാത്മാക്കളുടെ പ്രയത്നംകൊണ്ടു റുമേനിയ,

ഹംഗറി, മുതലായ ദേശങ്ങളിലും റഷ്യയിൽ ഡാൺനദീതടം വരെയും ഈ മതം പ്രചരിക്കയുണ്ടായി. മഹമ്മദന്മാരുമായുണ്ടായ പിൽക്കാലത്തെയുദ്ധങ്ങളിൽ ക്രിസ്തീയമതക്കാർ ഒത്തൊരുമിച്ചു പ്രവർത്തിക്കേണ്ടതാണെന്നുള്ള ബോധം ജനിച്ചതോടുകൂടി കത്തോലിക്കരും ഗ്രീക്കസംഘക്കാരും യോജിക്കുന്നതിനു പലപ്പോഴും ആലോചിച്ചുവെങ്കിലും കാര്യമായ ഒരു ഫലപ്രാപ്തിയും ഉണ്ടായില്ല. ഒടുവിൽ ഗ്രീക്ക ചർച്ച് പ്രത്യേകമായി നിൽക്കുകയും, അതിലെ അംഗങ്ങളായ ജനങ്ങൾ കത്തോലിക്കരുടെ ഭരണത്തിൽ പെടുവാൻ ഇടയായ കാലങ്ങളിൽ അവക്കു സഹിക്കേണ്ടിവന്ന അപാരമായ സങ്കടങ്ങൾകൊണ്ടു് മഹമ്മദീയഭരണത്തിൽത്തന്നെയും അവർ തൃപ്തരാകുന്നതിനുകൂടി സംഗതിവരികയും ചെയ്തു. ഏഷ്യാമൈനറിലെന്നപോലെ മററു പ്രദേശങ്ങളിലും മഹമ്മദന്മാർ ക്രിസ്തീയ വർഗ്ഗക്കാക്കു ഒരുമാതിരി സ്വാതന്ത്ര്യം ആദ്യകാലങ്ങളിൽ അനുവദിച്ചിരുന്നു. ഇതു മതതത്വങ്ങളെപ്പററിയുള്ള ബോധംകൊണ്ടു തോന്നിയ സൌഹാദ്ദത്തെ അടിസ്ഥാനപ്പെടുത്തിയായിരുന്നില്ലെന്നു പിന്നീടുള്ള ചരിത്രത്തിൽനിന്നു വെളിവാകുന്നുണ്ടു്. ഇതരസമുദായങ്ങളെ കഴിയുന്നിടത്തോളം സ്വമതത്തിൽ ചേക്കുന്നതിനു താല്പയ്യമുണ്ടായിരുന്നെങ്കിലും അവക്കു കാലോചിതമായ സുസ്ഥിതിക്കു വേണ്ട ഉറപ്പുകൾ അനുവദിക്കുന്നതിനു മഹമ്മദീയർ മടിച്ചില്ല. വിശേഷിച്ചും ആദ്യത്തെ ലഹളയ്ക്കു ഹേതുവായ വർഗ്ഗമത്സരങ്ങൾ ശാന്തമായതിൽ പിന്നീടു് ഏഷ്യാമൈനറിലും ബാൽക്കൻ രാജ്യങ്ങളിലും ഉള്ള ക്രിസ്തീയസമുദായങ്ങൾക്കു ഇവരുടെ ഭരണത്തിലാണു് മതസ്വാതന്ത്ര്യം ഉണ്ടായതെന്നു പറയാവുന്നതാണു്. ഈ രക്ഷകൊണ്ടത്രെ പതിതസമുദായങ്ങൾ പൂവ്വസ്മരണയെ സംരക്ഷിച്ചു കാലാന്തരത്തിൽ രാഷ്ട്രീയസ്വാതന്ത്ര്യം സമ്പാദിക്കുന്നതിനുകൂടി സന്നദ്ധരായതു്. ഈ മുറതന്നെ ഇന്ത്യയിലും സ്പെയിനിലും മഹമ്മദീയർ ആചരിച്ചിരുന്നു. സ്ഥായിയായ വർഗ്ഗബന്ധമോ മതവിശ്വാസങ്ങളോ ഇല്ലാത്ത ജനങ്ങളുടെ ഇടയിൽ മാത്രം മഹമ്മദുമതത്തിൻെറ പ്രാരംഭനിഷ്ഠുരത്വവും സ്വഭാവാകർഷണവും പൂവ്വാചാരങ്ങളെ തിരസ്കരിച്ചു നൂതനപന്ഥാവിലേയ്ക്കു ജനങ്ങളെ ആനയിച്ചിരുന്നു. ഇങ്ങനെയാണു് മദ്ധ്യേഷ്യയിലും ആഫ്രിക്കയിലും ഈ മതത്തിനു പ്രാധാന്യം സിദ്ധിച്ചതു്. ക്രിസ്തുമതത്തിൻെറ പ്രചാരത്തിലും ഏകദേശം ഇതുപോലുള്ള സൌകയ്യങ്ങൾ ഉണ്ടായിരുന്നു. യൂറോപ്പിൽതന്നെ പല ചക്രവത്തിമാരുടെയും ആഭിമുഖ്യത്തിൽ ഉണ്ടായ സഹായവും, ചാർലമാൻ, ട്യൂട്ടാണിക്ക് നൈററ്സ്, മുതലായ പ്രമുഖന്മാരുടെ നേതൃത്വത്തിൽ ബലപ്രയോഗം വേണ്ടിടത്തു ലഭിച്ചു പിൻതാങ്ങും, ക്രിസ്തുമതത്തിൻെറ ചരിത്രത്തിൽ വ്യത്യസ്തഘട്ടങ്ങളാണു്. അതുപോലെ

തന്നെ ജെസ്യൂയിററ്സിന്റെ പ്രോത്സാഹംകൊണ്ടു അഫ്രിക്ക, അമേരിക്ക മുതലായ ഭൂഖണ്ഡങ്ങളിൽ ഈ മതത്തിനുണ്ടായ പ്രചാരവും പ്രത്യേകമായിട്ടുള്ളതത്രെ.

ക്രിസ്തുമതത്തിന്റെ അദ്വൈതനിലയും, അതിലെ അംഗങ്ങൾ ക്ഷമയോടുകൂടി സഹിച്ച പീഡകളും, സാമാന്യേന മതപ്രവർത്തകന്മാരായ മഹാത്മാക്കളുടെ ഉത്സാഹവും ആത്മത്യാഗവും മാത്രം ആശ്രയിച്ചിരുന്ന അഭിവൃദ്ധിയുംകൊണ്ടു് അതിനു സിദ്ധിച്ചിട്ടുള്ള മാഹാത്മ്യം സ്ഥിരപ്രതിഷ്ഠമായിരിക്കുന്നു. ഹിന്ദുമതംപോലെ വിസ്തൃതമൊ മഹമ്മദുമതംപോലെ ആകർഷകമൊ അല്ലെങ്കിലും ഓരോന്നിന്റെയും വിശേഷഗുണങ്ങളെ ക്രിസ്തുമതം പ്രത്യക്ഷപ്പെടുത്തുന്നുണ്ടു്. സംസാരപരതന്ത്രരായ മനുഷ്യർക്കു് ഉത്തമജീവിതത്തിന്റെ ആദർശങ്ങൾ ഉപദേശിക്കുന്നതിനു് ഏറക്കുറെ എല്ലാമതങ്ങളും ശ്രമിച്ചിട്ടുണ്ടു്. മനുഷ്യന്റെ മഹത്വത്തെക്കുറിച്ചുള്ള ധർമ്മോപദേശങ്ങളും ഇവയിൽ പ്രതിപാദിതങ്ങളാണു്. എന്നാൽ ഐഹികസുഖങ്ങളിലുള്ള ആസക്തി പരത്തിലേയ്ക്കുള്ള സന്നദ്ധതയെ മലിനപ്പെടുത്താതെ പാമരന്മാക്കുപോലും സുവ്യക്തമായ ജീവിതചര്യ നിയമിച്ചും, ഐഹികപാരത്രികങ്ങൾ തമ്മിലുള്ള അന്തരം വലുതാക്കാതെ ജീവിതോദ്ദേശങ്ങൾക്കു് കർമ്മപുഷ്ടിയും ജന്മക്ലേശങ്ങളിൽനിന്നു മുക്തിയും ഉപദേശിച്ചും, ക്രിസ്തുമതം എല്ലാത്തരക്കാരുടെ ഇടയിലും ഒരു സ്ഥായിയായബന്ധം ഉറപ്പിച്ചിട്ടുണ്ടു്. ജീവിതത്തിന്റെ അസ്ഥിരതയും മനുഷ്യന്റെ നിസ്സാരതയും പ്രതിപാദിച്ചും, അതിപ്രധാനമായി സങ്കല്പിച്ചിട്ടുള്ള അനന്തരസ്ഥിതികളിൽ ആത്മഗുണംപോലെ രക്ഷനേടുവാൻ ഓരോരുത്തനേയും ആജ്ഞാപിച്ചും, മനുഷ്യരെ നിസ്സഹായരാക്കുന്നതിനും തന്മൂലം അവർ പ്രായേണ വിധിമതത്തിനു കീഴ്വണങ്ങി പരതന്ത്രരായി ജീവിക്കുന്നതിനും ഹിന്ദുമതം ഇടയാക്കീട്ടുണ്ടു്. മഹമ്മദുമതമാകട്ടെ, മരുഭൂമികളിലും മലനാട്ടുകളിലും ഉപജീവിച്ചിരുന്ന ജനങ്ങളുടെ പ്രകൃതിസിദ്ധമായ കരുത്തിനും ഒരുമ്പാടിനും നിഷ്ഠുരതക്കും വളമിട്ടു് മനുഷ്യനെ സൃഷ്ടിസ്ഥിതിസംഹാരകർത്താവായി ഭൂതലത്തിലേയ്ക്കുയർത്തിക്കൊണ്ടു്, നിരുത്തരവാദിത്വവും തന്റേടവും പോഷിപ്പിച്ചു സമഗ്രമായ സമുദായോൽക്കർഷത്തിനു വഴി കാണിക്കാതെ കഴിക്കി. ഇപ്രകാരമുള്ള ഭിന്നസ്വഭാവങ്ങൾ ഏറക്കുറെ ഈ മതക്കാരുടെ നടപടികളെ നിയന്ത്രിച്ചു വന്നുവെങ്കിലും ഓരോരുത്തരും മുൻവിവരിച്ച ചരിത്രഗതികൾക്കു വശപ്പെട്ടു ഉപജീവിക്കയാണു് ചെയ്തിട്ടുള്ളതു്. ആയതുകൊണ്ടു് സ്വതന്ത്രഭാവത്തിൽ മതങ്ങൾ യുദ്ധത്തിനല്ല സമാധാനപരമായ കൂട്ടുജീവിതത്തിനാണു് വഴികാണിക്കുന്നതെന്നും സമർത്ഥിക്കാം.

പാരത്രികമായ സൽഗതിയും ഇഹത്തിലുള്ള സദ്വൃത്തിയും നിയമിക്കുന്ന ദൈവികസങ്കല്പങ്ങളും, ദൈവവും മനുഷ്യരും തമ്മിലുള്ള ബന്ധത്തെ നിലനിറുത്തുന്ന ആചാരങ്ങളും, വിമതദ്വേഷം എന്ന വിഷയത്തിൽ പ്രധാനമാണെങ്കിലും അവ പ്രത്യേകം ഒരു വകുപ്പേ ആകുന്നുള്ളുവെന്നു മുമ്പു പറഞ്ഞിട്ടുണ്ടല്ലോ. ഓരോ ജീവിതതത്വങ്ങളെ ആദൎശമാക്കുന്ന ആരാധനരീതികളും മതനിയമങ്ങളും മനുഷ്യരെ പ്രത്യേകം ചില ആശയങ്ങളോടും അഭിപ്രായങ്ങളോടും പക്ഷപാതമുള്ളവരാക്കുന്നു. ഈ വിധത്തിൽ ഓരോ മതത്തിൽപ്പെട്ട പല സമുദായക്കാരും സമുദായബന്ധത്തിനും ലോകചൎയ്യക്കും ആധാരമായി പലസംഗതികളിലും വിശ്വസിച്ചുപോരുന്ന പതിവുണ്ട്. ഇവ അന്നന്നത്തെ നടപടികളെത്തന്നെയല്ല, സ്ഥായിയായ അൎത്ഥവാദങ്ങളേയും, ലോകസ്വഭാവത്തേയും സംബന്ധിക്കുന്നവയാണ്. ഇവയിൽ ഓരോ അഭിപ്രായങ്ങളെ പുരസ്കരിച്ചു പല തത്വജ്ഞാനികളും പലതരക്കാരായ തത്വാന്വേഷികളും ഉണ്ടായിട്ടുള്ളവർ തമ്മിൽത്തന്നെ പുരാതനകാലം മുതല്ക്കേ വാഗ്വാദങ്ങളും മത്സരങ്ങളും പതിവായിരുന്നു. മൃതശരീരം സൂക്ഷിച്ചുവെച്ച് ആരാധിക്കുന്നതും, പ്രത്യേക സ്ഥലങ്ങളിൽ ശുദ്ധിചെയ്തു കുഴിച്ചിടുകയോ ദഹിപ്പിക്കുകയോ ചെയ്യുന്നതും, കാലാന്തരത്തിൽ ഉറച്ചുപോയ ചില പതിവുകളാണെന്നേ ഇപ്പോൾ വകവെച്ചിട്ടുള്ളു. ഏകഭാൎയ്യത്വം, ബഹുഭാൎയ്യത്വം; മക്കത്തായം, മരുമക്കത്തായം; ഇങ്ങനെ സാമുദായികമായ പല ഏൎപ്പാടുകളിലും ഉള്ള വിവിധത്വത്തിൽ ഒന്നിനൊന്നു കൂടുതൽ യോഗ്യത അനുഭവംകൊണ്ടു തീൎച്ചപ്പെടുത്തി യുക്ത്യനുസരണം കൈക്കൊള്ളാമെന്നേ ഇന്നു പറയുവാൻ തരമുള്ളൂ. ഭൂമി പരന്നിരിക്കയാണെന്നോ, നവഗ്രഹങ്ങൾക്കു മനുഷ്യജീവിതത്തിലുള്ള ഗതിഭേദങ്ങളെ നിയമനംചെയ്യാൻ ശക്തിയുണ്ടെന്നോ, പുനൎജ്ജനനത്തിൽ വിശ്വാസവും വിഗ്രഹാരാധനത്തിൽ നിൎബ്ബന്ധവും ഉണ്ടായിരിക്കണമെന്നോ, ഒരു മതത്തിന്റെയും അസ്ഥിവാരമായി ആരും ഇന്നു കൈക്കൊള്ളുന്നതല്ല. ഇത്തരത്തിലുള്ള വ്യതിയാനങ്ങൾ കാലദേശാവസ്ഥകൾക്കും മനുഷ്യസ്വഭാവത്തിനും അനുരൂപമായ ഓരോ ഏൎപ്പാടുകൾ മാത്രമോ, തത്വാന്വേഷകന്മാരുടെ ആലോചനാഫലമായ സിദ്ധാന്തങ്ങളൊ ആയി വ്യാഖ്യാനിക്കാവുന്നതാണ്. എല്ലാമതത്തിലും ഉള്ള ഇമ്മാതിരി സംഗതികളെ കൈക്കൊള്ളുന്നവരും തിരസ്കരിക്കുന്നവരും ആണ് വിമതദ്വേഷത്തിനു കാലിടുന്നതെന്നു പ്രത്യേകം ഓൎക്കേണ്ടതത്രേ. എന്തെന്നാൽ മറ്റെല്ലാററിലും ഉള്ളപോലെ മതവിഷയത്തിലും (അതായത് ജീവിതചൎയ്യകളിൽ ആസകലം) അനിവാൎയ്യവും അത്യാവശ്യവും ആയതിനെ താല്ക്കാലികമോ നിസ്സാരമോ ആയ സിദ്ധാന്തങ്ങളിൽനിന്നും വേർപെടുത്തി വ്യവഹരി

ക്കുമ്പോഴേ, ഓരോന്നിന്റെയും സ്ഥായി സ്വഭാവത്തിലുള്ള സാമ്യം മനസ്സിലാക്കുവാൻ സാധിക്കും. മതശുദ്ധിക്ക് അത്യാവശ്യമെന്നു വിചാരിച്ചുപോന്നിട്ടുള്ള പല സംഗതികളും ഇങ്ങനെ തള്ളാവുന്നവയാണെന്നു ബോധമുള്ളപ്പോൾ അവയെപ്പററിയുള്ള വീൺമത്സരം ഉപേക്ഷിക്കുന്നതിനു വിഷമമില്ല. അവയെ ആ നിലയിൽ കാണിച്ചു തിരസ്കരിക്കുന്നതല്ലാതെ മററുവിധത്തിൽ പ്രവൎത്തിക്കുന്നതു രൂപവൈരൂപ്യത്തെ ശസ്ത്രക്രിയകൊണ്ടു പരിഹരിക്കുവാൻ ശ്രമിക്കുന്നതുപോലെ വരികയും ചെയ്യും. ഇപ്രകാരമുള്ള ചിന്തകൾകൊണ്ടു ഓരോ മതത്തിലും കാലാന്തരത്തിൽ അനേകമാതിരി പരിവൎത്തനങ്ങൾ സംഭവിച്ചിട്ടുണ്ടു. സ്വന്തമായ അഭിപ്രായം ന്യായമാണെന്ന ബോധ്യത്തോടുകൂടി പ്രവൎത്തിക്കുന്നവരെ അഭിനന്ദിച്ചും അനുകൂലിച്ചും ഈവിധത്തിൽ പലപല കക്ഷികളും ഇപ്പോഴും ഉണ്ടായിക്കൊണ്ടുമിരിക്കുന്നു. ഏതൊരാൾക്കും ചെയ്യാവുന്ന മതപരിഷ്കാരം ഇത്രമാത്രമേയുള്ളു. ഈ ബോധം ഉണ്ടായതോടുകൂടി അഭിപ്രായവ്യത്യാസങ്ങളിൽ നിന്നു ജനിക്കുന്ന അന്യോന്യമത്സരവും അസ്തമിച്ചുതുടങ്ങി. ഒരുവഴിയേ ശരിയായിട്ടുള്ളുവെന്നും ആവഴി തന്റേതാണെന്നും ശഠിക്കുന്നവർ അവനവന്റെ അജ്ഞതയെ പ്രഖ്യാപനം ചെയ്യുന്നു; മററുകാൎയ്യങ്ങളിൽ വിശാലമായ സ്വാതന്ത്ര്യബുദ്ധി പ്രദൎശിപ്പിക്കുന്നവർ ഈ വകസംഗതികളിൽ നിൎബന്ധം കാണിക്കുമ്പോൾ സ്വാൎത്ഥത്തിനുകൂടി ഉദ്ദേശിക്കുന്നില്ലേ എന്നും സംശയിക്കാൻ വഴിയുണ്ടു.

വിമതദ്വേഷത്തിൽ നിന്നും ഉണ്ടായിട്ടുള്ള ഹാനികളും അതിനു ഹേതുവാകുന്ന സംഗതികളും പല വിധത്തിലാണെങ്കിലും പരക്കെ ബാധിക്കുന്ന ഒരു സംഗതി രാഷ്ട്രീയാധികാരത്തെക്കുറിച്ചുള്ള നിൎബ്ബന്ധമാണെന്നു തെളിവാകുന്നുണ്ടു. സമുദായബന്ധത്തെ അടിസ്ഥാനപ്പെടുത്തി ഓരോ മതങ്ങളെ സംരക്ഷിക്കുന്നതിനു ബാദ്ധ്യസ്ഥരായവർ മററഭിപ്രായഗതികളെ രോധിക്കയും നശിപ്പിക്കയും ചെയ്യുന്നു. ഇങ്ങനെയാണു എല്ലാ രാജ്യങ്ങളിലും പുരോഹിതന്മാരും ലൌകികന്മാരും തമ്മിൽ ഉള്ള മത്സരം പ്രധാനഘട്ടമായിക്കാണുന്നതു. ഈ മാതിരി സംഘട്ടനങ്ങളിൽ ഭരണവ്യവസ്ഥിതികളെപ്പററി മാത്രം അഭിപ്രായവ്യത്യാസമുള്ളപ്പോഴും വളരെ കലാപത്തിനിടയായിട്ടുണ്ടു. ഇഹലൌകികചൎയ്യകളിലും പുരോഹിതന്മാരുടെ പ്രാബല്യം നിലനില്ക്കുമ്പോൾ അവരുടെ സഹായത്തോടുകൂടി ഭരണാധികാരം സ്ഥാപിക്കുന്നവർ ഇഹത്തിലെ കാൎയ്യങ്ങളിലും മതസംബന്ധമായ നീതികളിലെന്നപോലെ സുഗ്രീവാജ്ഞയ്ക്കു മുതിരുന്നു. ഇവയെക്കൊണ്ടുള്ള സങ്കടം പരക്കെ പററുന്നവയും നിത്യത മനോവേദനയെ ഉണ്ടാക്കുന്നവയും അത്രെ. ഇവ

യിൽ നിന്നുള്ള പ്രയോജനം ഭരണകർത്താക്കളുടെ അഭ്യുദയം മാത്രമായിട്ടു വെളിവാകയും ചെയ്യുന്നു. ഇങ്ങനെ സങ്കല്പവും, പ്രവൃത്തിയും, ഭാവവും, അനുഭവവും തമ്മിൽ അന്തരം സംഭവിച്ചു കാലാന്തരത്തിൽ സമുദായവിപ്ലവങ്ങൾ ഉണ്ടാകുന്നതും ഈ ഗണത്തിൽ ഉൾപ്പെട്ടതേണ്ടവയാണു്. രാജശാസന, പ്രഭുഭരണം, സമുദായനേതൃത്വം ഇങ്ങനെ മൂന്നുതരത്തിലുള്ള ഭരണവ്യവസ്ഥിതികളിൽ ഒന്നിന്നൊന്നു പ്രാധാന്യം കൂട്ടുന്നതും പ്രാബല്യം വളരുന്നതും മതാധികാരികളുടെ ഒത്താശയോടുകൂടിയാണെന്നു ചരിത്രത്തിൽനിന്നും പഠിക്കാം. ഇവ തമ്മിൽ ക്ലിപ്തമായ ഒരു ബന്ധം ഏർപ്പെടുന്നതുവരെ ഭരണനിയമങ്ങൾക്കു ഉറപ്പുണ്ടാകുന്നുമില്ല. ഇപ്രകാരം പരിശോധിക്കയാണെങ്കിൽ പലമാതിരി സമുദായവിപ്ലവങ്ങളുടെ ഉത്ഭവം ഉറച്ചുപോയ ഏർപ്പാടുകളെ നൂതനസ്ഥിതികൾക്കു യോജിപ്പിക്കുന്നതിനുള്ള ശ്രമത്തിന്നാണെന്നു മനസ്സിലാകുന്നു. പ്രഭുക്കന്മാരുടേയോ സമുദായ പ്രമാണികളുടേയോ നേതൃത്വം സ്ഥാപിച്ചിരിക്കുമ്പോൾ രാജശാസന പ്രബലപ്പെട്ടു വരുന്നതു് പുരോഹിതസംഘത്തിന്റെ അനുകൂല്യത്തോടുകൂടിയായിരിക്കും. പുരോഹിതസംഘത്തിനു പോപ്പിനെപ്പോലെ ഒരു മേലധികാരിയുണ്ടെങ്കിൽ ആ സ്ഥാനത്തുള്ളവർ കുറേക്കഴിഞ്ഞു രാജാധികാരത്തെ ഒരു നിലയ്ക്കു നിറുത്തുവാൻ പ്രഭുക്കന്മാരെയൊ ജനങ്ങളെയൊ കൂട്ടുപിടിച്ചു് വഴക്കുതുടങ്ങും. ഈ മത്സരത്തിൽ മതാധികാരം കൂടി രാജാവിൽതന്നെ സംക്രമിക്കുന്നതായാൽ ആ പദവി അത്യധികമായ ഔന്നത്യത്തെ പ്രാപിക്കുന്നു. പിന്നീടു് ഭരണനയം ഭരണീയന്മാരുടെ ഐശ്വര്യത്തിനു വേണ്ടിത്തന്നെയാണെങ്കിലും അവരുടെ മനോഗതിക്കു് അനുരൂപമല്ലാതെ കലാശിക്കാതെ നിവാഹമില്ല. രാജാധികാരം കൈക്കൊള്ളുന്നതു കുടുംബപാരമ്പര്യംപോലെയും രാജശാസന നടത്തുന്നതു് ഏതെങ്കിലും ഒരാളിന്റെ ഇഷ്ടംപോലെയും ആകുമ്പോൾ ഉദ്ദേശങ്ങളും അനുഭവങ്ങളും തമ്മിൽ വീണ്ടും അന്തരമുണ്ടാകുന്നതു സാധാരണമത്രെ. ക്ഷുഭിതരായ ജനങ്ങൾ രാജാവിന്റെ അധികാരം നിയന്ത്രിക്കുന്നതിനു് പല ശ്രമങ്ങളും ചെയ്തു് അവയുടെ പ്രയോജനം കുറഞ്ഞു കാണുമ്പോൾ ആ സ്ഥാനം തന്നെ നശിപ്പിക്കുന്നതിനു മടിക്കുന്നില്ല. പ്രാചീനത്വംകൊണ്ടുള്ള ബഹുമതി, പ്രയോജനംകൊണ്ടുള്ള ആവേശം, ഇവയെക്കവിഞ്ഞു് ഒരു സ്ഥാപനവും സുരക്ഷിതമായിരിക്കയില്ലല്ലൊ.

ഇങ്ങനെ അനവധി സ്ഥിതിഭേദങ്ങൾക്കു ശേഷമാണു് ഇപ്പോഴത്തെ ഭരണവ്യവസ്ഥിതികളും സമുദായഘടനയും സ്ഥാപിതമായിട്ടുള്ളതെന്നു ഓർമ്മിക്കുമ്പോൾ, ഇതിനിടയ്ക്കു് ഓരോ ഘട്ടത്തിലുണ്ടായ അഭിപ്രായവ്യത്യാസങ്ങൾകൊണ്ടു് ഓരോ കാലത്തു് ഓരോ സംഘക്കാ

ക്കുണ്ടായിട്ടുള്ള വിനാശം എത്രയായിരുന്നുവെന്നു് ഊഹിക്കാം. ഈ അടുത്ത കാലങ്ങളിൽ സ്വാതന്ത്ര്യവും അഭിവൃദ്ധിയും പ്രാപിച്ചിട്ടുള്ള എല്ലാ സമുദായങ്ങളും ഇപ്രകാരമുള്ള പല സങ്കടങ്ങളും അനുഭവിച്ചിട്ടുണ്ടു്. അവയിൽ എത്രയും പ്രഖ്യാതമായ സംഭവങ്ങൾ പതിനെട്ടാം ശതകത്തിനൊടുവിൽ ഫ്രാൻസിലുണ്ടായ സമുദായവിപ്ലവവും ഈയിടെ റഷ്യയിൽ ഉണ്ടായ മഹാകലാപവും അത്രെ. ഓരോ അഭിപ്രായത്തിന്റേയും മഹത്വം ഓരോ മതത്തിന്റേതുപോലെ പ്രയോജനംകൊണ്ടു മാത്രമേ മനുഷ്യർ തീരുമാനിക്കുന്നുള്ളൂ. വിപരീതകക്ഷികളെ ഇണക്കിക്കൊണ്ടുപോകുന്നതിനുള്ള സാമർത്ഥ്യം അതതുസംഘക്കാരുടെ നേതാക്കൾക്കെന്നപോലെ അതതിനു യോജിക്കുന്ന വഴക്കം അവരുടെ അടിസ്ഥാനതത്വങ്ങളിലുമുണ്ടായിരിക്കണം. മുഷ്ടിവാദംകൊണ്ടു് ഒരു കാര്യവും സാധിക്കാവുന്നതല്ല. അഭിപ്രായസ്വാതന്ത്ര്യം ഉറച്ചിട്ടുള്ളതും ഈ രഹസ്യത്തെ മനസ്സിലാക്കിയതിനുശേഷമാണു്. ഓരോ കക്ഷികൾ പ്രാബല്യംകൊണ്ടു് മററു് അഭിപ്രായക്കാരെ മർദ്ദിക്കുന്നുവെങ്കിൽ, സങ്കടപ്പെടുന്നവർ ഒന്നിച്ചുചേർന്നു ജേതാക്കളെ നിഷ്കാസനംചെയ്യാൻ മുതിരുന്നു. അവരും അധികാരപ്രാപ്തിക്കു ശേഷം രക്തമായിക്കഴിയുവാൻ തയാറാകേണ്ടിവരുന്നു. ഇതിനെല്ലാം സമാധാനം ഉണ്ടാകണമെങ്കിൽ എല്ലാത്തരക്കാർക്കും അഭിപ്രായങ്ങൾ പുറപ്പെടുവിക്കുന്നതിനും ജനങ്ങളെ സ്വപക്ഷത്തിലേയ്ക്കു് ആകർഷിക്കുന്നതിനും സ്വാതന്ത്ര്യം വേണം. യുക്തംപോലെ അധികാരം നടത്തുവാൻ ജനസാമാന്യത്തിൽ ഭൂരിപക്ഷത്തിനു സൌകര്യം കൊടുക്കയും, ഓരോരുത്തരുടെ നടപടികളിൽ പിശകു കാണുമ്പോൾ അവരുടെ അധികാരം വെട്ടിച്ചുരയ്ക്കുന്നതിനു മറുകക്ഷികൾക്കു നിശ്ചിതമായ നടപടികൾ മുഖാന്തരം അവസരം കൊടുക്കയും, വേണമെന്നു് ഏകദേശം എല്ലാ സമുദായങ്ങളും മനസ്സിലാക്കിയതു് ഈ അടുത്തകാലത്തു മാത്രമാണു്. കഴിഞ്ഞയുദ്ധത്തിനു കാരണഭൂതരായ സമുദായക്കാരുടെ ഇടയിൽ ഇപ്രകാരം അഭിവൃദ്ധിസൂചകമായ ഏർപ്പാടുകൾ ഉണ്ടായിരുന്നില്ലെന്നും, ഇപ്പോഴും കലാപം ഒതുങ്ങിയിട്ടില്ലാത്തരാജ്യങ്ങൾ ഈ തത്വങ്ങളെ വേണ്ടപോലെ മനസ്സിലാക്കി പ്രവർത്തിക്കുവാൻ ഒരുങ്ങിയിട്ടില്ലെന്നും, ഈ നിബന്ധനകളുടെ വ്യാപ്തിപോലെ ലോകത്തിൽ സമാധാനം വളരുമെന്നുമാണു് ഇപ്പോഴത്തെ ലോകനായകന്മാരുടെ വിശ്വാസം.

---

## ന്ന. ലോകഗതി.

സാമുദായങ്ങളുടെ ഉൽഗതി അന്യോന്യ സംഹാരണത്തിൽ ജേതാക്കളാകുന്നവരുടെ സ്ഥായിഗുണങ്ങളെ ആശ്രയിച്ചിരിക്കുന്നുവെന്നു് ഒരു മതമുണ്ടു്. ഇതു വാസ്തവമാണെങ്കിൽ, ഇന്നേവരെയുണ്ടായിട്ടുള്ള ലോകാഭിവൃദ്ധിക്കു് ആസ്പദമായ ഒരു വ്യാപാരമാണു് യുദ്ധമെന്നു സമ്മതിക്കേണ്ടിയിരിക്കുന്നു. ഓരോ സമുദായവും വേണ്ടുവോളം ശക്തിയെ പോഷിപ്പിച്ചും ആത്മമഹിമയെ പുലർത്തിയും ലോകഭരണത്തിനു സന്നദ്ധമാകുന്നതായാൽ ചില്ലുകാലത്തു നേതൃത്വം അവകാശപ്പെടാമെന്നും, തങ്ങളുടെ ശക്തിയും പ്രഭാവവും നിലനിർത്തുവാൻ സൌകര്യപ്പെടത്തക്കവണ്ണം ഭിന്നസമുദായങ്ങൾ തമ്മിൽ മത്സരിച്ചു കഴിക്കേണ്ടതാണെന്നും അത്രെ ഈ അഭിപ്രായത്തിൽ അന്തർഭവിച്ചിരിക്കുന്ന സാരം. ഇതു് ഒട്ടും ശരിയായിട്ടുള്ളതല്ല. ഒന്നാമതു്, ഏററവും താഴ്ന്ന ജന്തുക്കൾ തുടങ്ങി മനുഷ്യസമുദായത്തോളം ഉയന്ന നിലയിൽ എത്തുന്നതുവരെയുള്ള ജീവികളെ പരിശോധിക്കുമ്പോൾ കാലപ്പഴക്കംകൊണ്ടു് അന്യോന്യബന്ധവും സഹകരണവും കൂടിക്കൂടി വരുന്നതായിട്ടാണു കാണുന്നതു്. എന്നുതന്നെയല്ല, ലോകചരിത്രത്തിൽതന്നെ, സമുദായങ്ങൾ വേർപിരിഞ്ഞു തമ്മിൽതമ്മിൽ സഹതാപമോ സഹകരണമോ ഇല്ലാത്ത ഘട്ടം പ്രാചീനവും അപരിഷ്കൃതവും ആണെന്നും, സമുദായജീവിതം ഉത്തമമാർഗ്ഗങ്ങളിൽ രൂപീകരിക്കുന്നതോടുകൂടി ചെറിയഗണങ്ങൾ തമ്മിലുള്ള ഭിന്നത്വം നശിച്ചും, സ്വവർഗ്ഗാംഗങ്ങൾ മാത്രമല്ല അന്യവർഗ്ഗങ്ങൾകൂടി യോജിച്ചു പ്രവർത്തിക്കുന്നതിൻെറ പ്രയോജനം മനസ്സിലാക്കിയും വരുന്നതാണു് പതിവെന്നും, പ്രത്യക്ഷമാകുന്നുണ്ടു്. രണ്ടാമതു്, ഉത്തമമായ ലോകഗതിക്കു് അവശ്യം വേണ്ട മനോഗുണങ്ങൾ പോഷിപ്പിക്കുന്നതിനു നാശഹേതുകമായ യുദ്ധോദ്യമങ്ങൾക്കു് ഒരുമ്പെട്ടിരിക്കുന്ന ഒരു സമുദായത്തിനും സാധിക്കയില്ലെന്നും, ശുഭേച്ഛയെ അധാരമാക്കി ഉപജീവിക്കുന്ന സമുദായങ്ങൾക്കു സ്വന്തകാര്യങ്ങളിൽ ഒരുവിധവും അന്യരോടുള്ള പെരുമാററത്തിൽ മറെറാരുവിധവും പ്രവർത്തിക്കുന്നതു വിഷമമാണെന്നും, രണ്ടു സംഗതികൾകൂടി ഇതിൽ സ്മരണീയമാണു്.

കാലാന്തരത്തിൽ ലോകത്തിനു് ഉൽഗതിയുണ്ടായിട്ടുണ്ടെങ്കിൽ യുദ്ധത്തിൻെറ നിശ്ചിതഫലമായ സംഹരണംകൊണ്ടല്ല, ജേതാക്കളായ സമുദായങ്ങൾ മുൻഗാമികളുടെ ഉത്തമരീതികളെ സംരക്ഷിച്ചും പരിഷ്കരിച്ചും പോന്നിട്ടുള്ളതു കാരണമായിട്ടുതന്നെയാണു്. അന്യോന്യം ശങ്കിച്ചും ദ്രോഹിച്ചും നടന്നിരുന്ന പ്രാചീനമനുഷ്യരെക്കൊണ്ടു സമു

ദായോൽഗതിക്കു പറയത്തക്ക നേട്ടങ്ങൾ ഒന്നും ഉണ്ടായിട്ടില്ല. മനഃപൂർവ്വമായ സഹകരണംകൊണ്ടു നന്നാകുവാൻ ശ്രമിച്ചിട്ടുള്ളതു് ഈ അടുത്തകാലങ്ങളിൽ മാത്രമാണെങ്കിലും, അറിഞ്ഞും അറിയാതെയും മററു സമുദായങ്ങളുടെ അനുഭവവും വ്യവസ്ഥിതികളും കൈക്കൊള്ളുന്നതിനു സാമർത്ഥ്യമുള്ളവക്കാണു് ആദ്യമേതുടങ്ങി അഭ്യുന്നതിക്കു് ഇടയായിട്ടുള്ളതു്. യുദ്ധംകൊണ്ടു സർവ്വവും നശിപ്പിച്ചു് ഓരോവർഗ്ഗത്തിനും അതതിന്റെ പാരമ്പര്യംപോലെ മാത്രം കാര്യം നടത്തിക്കൊണ്ടു പോകുവാൻ സാധിച്ചിട്ടില്ലെന്നുള്ളതിനു് ഇന്ത്യാചരിത്രം തന്നെ സാക്ഷ്യം വഹിക്കുന്നുണ്ടു്. അതുപോലെ ഏതുരാജ്യത്തിന്റെ ചരിത്രത്തിലും അന്യോന്യബന്ധത്തോടു കൂടിയ സമുദായ വ്യവസ്ഥകൾ ഉണ്ടായി തുടർച്ചയായ അഭിവൃദ്ധിക്കിടയായതുതന്നെയാണു് അതിന്റെ പ്രശസ്തിക്കു് അടിസ്ഥാനമായിത്തീർന്നിട്ടുള്ളതെന്നു കാണാം. മുൻചരിത്രത്തിൽ പറഞ്ഞിട്ടുള്ളതുപോലെ ജേതാക്കളുടെ എണ്ണം കുറവായിരിക്കു, അവരുടെ ആത്മസ്ഥിതിക്കാവശ്യമായ ഏർപ്പാടുകൾ സൃഷ്ടിക്കുന്നതിനു അവക്കു് കെല്പില്ലാതിരിക്കു, ഇത്യാദി സംഗതികൾ പൂർവ്വനിവാസികളേയും ക്രമേണ ഏകോപിക്കുന്നതിനു സഹായിക്കുന്നു. വിശേഷിച്ചും, മുമ്പുണ്ടായിരുന്നവരുടെ നടപടികൾ കാലദേശാവസ്ഥയ്ക്കു് അനുകൂലമായിരിക്കുമ്പോൾ അവരുടെ രീതിപോലെയല്ലാതെ മറെറാരു വിധത്തിലും നവീനസ്ഥിതികളുടെ സംസ്കരണം സാധിക്കയില്ലെന്നുകൂടി അനുഭവപ്പെടുന്നതു് പൂർവ്വാപരബന്ധത്തെ ദൃഢപ്പെടുത്തുന്നതിനു കുറേക്കൂടി സൌകര്യമുണ്ടാക്കുന്നു. ഇന്ത്യ, ചൈന, മെസപ്പൊട്ടേമിയ, ഈജിപ്തു്, ഗ്രീസ് മുതലായ രാജ്യങ്ങളുടെ ആദ്യചരിത്രം ഈ വസ്തുത വെളിവാക്കുന്നുണ്ടു്. ചിലപ്പോൾ യൂറോപ്പിലെ പശ്ചിമദേശങ്ങളിലെന്നപോലെ ഇരുകൂട്ടരും തമ്മിൽ വർഗ്ഗബന്ധം കൂടി ഉണ്ടായിരിക്കുന്നതു് ഇപ്രകാരമുള്ള പരിണാമത്തിനു് ഉദ്വേഗമായിരിക്കും. എന്നാൽ ഇങ്ങനെയുള്ള ഉൽക്കർഷം മുൻകാലങ്ങളിലെ നേട്ടങ്ങൾ അടിസ്ഥാനമാക്കി വളർത്താവുന്ന ജ്ഞാനവിജ്ഞാനകലകളിൽ മാത്രമേ തുടർച്ചയായി കാണുവാൻ തരമുള്ളു.

അന്തഃക്ഷോഭം കൊണ്ടുണ്ടാകുന്ന കലാപങ്ങളും ഏറെയും ഗുണകരമാകണമെങ്കിൽ ഇപ്രകാരം സംഭവിക്കണം. യഥാസ്ഥിതിയിൽ എല്ലാത്തരം ന്യൂനതകളും ബാധിച്ചിട്ടുള്ള സമുദായവ്യവസ്ഥിതികൾ പാടേമറിച്ചു തല്ക്കാലത്തെ ബുദ്ധിക്കു നല്ലതെന്നു തോന്നുന്ന മററു നിയമങ്ങളെ അവതരിപ്പിക്കുവാനുള്ള പരിശ്രമങ്ങൾ ഒരിടത്തും വിജയിച്ചിട്ടില്ല. ഏതൊരുസമയത്തും സമുദായനിയന്ത്രണം ചെയ്യുന്ന ഏർപ്പാടുകൾ ഇന്നും ഇന്നലെയും ആയി ഉത്ഭവിച്ചവയോ, ഏതെങ്കിലും

ഒരു പരശുരാമനാലോ ശങ്കരാചാര്യരാലോ സങ്കല്പിക്കപ്പെട്ടവയോ ആയിരിക്കയില്ല. പ്രകൃതിയും മനുഷ്യനും തമ്മിലുള്ള മല്പിടിത്തത്തിൽ സ്വരക്ഷയ്ക്കും ഭാവിശ്രേയസ്സിനും നിദാനമായി പല തലമുറകൾകൊണ്ടു് അനുഭവിച്ചറിഞ്ഞിട്ടുള്ള തത്വങ്ങളെ ഉൾക്കൊള്ളുന്നവയാണു് ഇന്നത്തെ പഴമകളും പാരമ്പര്യാചാരങ്ങളും. സമുദായാംഗങ്ങൾക്കു് അവരവരുടെ നിശ്ചിതകൃത്യങ്ങൾക്കു വേണ്ടുവോളം സമയം കിട്ടുന്നതിനും, പൊതുജീവിതത്തിനുള്ള സൌകര്യങ്ങൾ വർദ്ധിപ്പിച്ചു് എല്ലാവരുടേയും അദ്ധ്വാനംകൊണ്ടു ജീവിതസുഖം വർദ്ധിപ്പിക്കുന്നതിനും, ഓരോകാലത്തെ അറിവും അനുഭവവും പോലെ ക്ലിപ്തപ്പെടുത്തിയിട്ടുള്ള ചില നിശ്ചയങ്ങൾ ക്രമേണ സമുദായരക്ഷയുടെ അസ്ഥിവാരമായിത്തീരുന്നതിനും എളുപ്പമുണ്ടു്. അവ പില്ക്കാലത്തെ ജീവിതപരിണാമത്തിൽ രൂപാന്തരപ്പെട്ടുവരുന്നതിനു സൌകര്യമില്ലാതായാൽ സമുദായത്തിന്റെ ഉൽഗതിക്കുതന്നെ ഹാനിയുണ്ടാകുന്നതായിത്തീർന്നേക്കാം. അവിടെയും അവയെ ബലാൽ നശിപ്പിക്കുന്നതല്ല വിഹിതമായിട്ടുള്ളതു്. ഏതൊരുശക്തികളാണോ അവയുടെ സ്വാധീനതയെ നശിപ്പിക്കത്തക്കവണ്ണം കയറ്റു നില്ക്കുന്നതു്, അവയെ പിടിച്ചൊതുക്കി ക്രമാഗതമായ പരിണാമഗതിയെ സഹായിച്ചാൽ മാത്രം മതി. ലോകവ്യാപാരങ്ങളിലും ചരിത്രസംഭവങ്ങളിലും തെളിഞ്ഞിട്ടുള്ള പ്രമാണവും ഇതുതന്നെ. ഭരണനിയമങ്ങളെപ്പററിയുള്ള സങ്കടംകൊണ്ടു ഫ്രാൻസിലെ ജനങ്ങൾ ക്ഷോഭിച്ചു നാടൊട്ടുക്കു് അതികഠോരമായ പ്രവൃത്തികൾ നടത്തി. അവസാനത്തിൽ അവർക്കുണ്ടായ ലാഭം രാജ്യാധികാരത്തെ നശിപ്പിക്കുന്നതിന്നോ പ്രജാഭരണം സ്ഥാപിക്കുന്നതിന്നോ വഴിയുണ്ടായതല്ല; അവരുടെ കാലാനുസരണമായ അഭിവൃദ്ധിക്കു തടസ്സമായി നിന്നിരുന്ന പഴയ നാടുവാഴിപ്രഭുക്കളുടെ നിഷ്കാസനമായിരുന്നു. ഇംഗ്ലണ്ടിൽതന്നെ രണ്ടു മൂന്നു രാജാക്കന്മാർ സ്ഥാനഭ്രഷ്ടരാകയും ഒരാൾ വധിക്കപ്പെടുകയും ഉണ്ടായി. ചാറത്സ് ഒന്നാമനെ വധിപ്പിക്കുന്നതിന്നു് ഉത്സാഹിച്ചവർ വേറെ പലമാതിരി ഭരണരീതികൾ ആലോചിക്കയും ചെയ്തു. ഓരോരിക്കലും അന്നന്നത്തെ രാജ്യാധികാരത്തിന്റെ നില സമുദായത്തിന്റെ നിശ്ചിതമായ ഗതിയെ എത്രത്തോളം വിരോധിച്ചിരുന്നുവോ അത്രയ്ക്കുമാത്രം ഭേദപ്പെടുത്തുവാനേ കലാപകർത്താക്കൾക്കു സാധിച്ചുള്ളു. ഇങ്ങനെ ഏതു സമുദായത്തിന്റേയും ഏതു ദശയും ഈ തത്വത്തെ ഉദാഹരിക്കുന്നതായിക്കാണാം. നമ്മുടെ അനുഭവങ്ങളും ഇവയെക്കൊണ്ടുതന്നെ വ്യാഖ്യാനിച്ചു ശരിയായ പ്രവൃത്തിമാർഗ്ഗങ്ങൾക്കായി പരിശ്രമിക്കുന്നതാണു് ബുദ്ധിപൂർവ്വമായ നയം. സ്ഥായിയായ സമുദായാഭിവൃദ്ധിയും ദീർഘകാലത്തെ അധികാരസമൃദ്ധിയും സ്വായത്തമായി അനുഭവിച്ച റോമന്മാരും, അവ-

രോടുപമിക്കാവുന്ന യശഃപ്രാപ്തി സിദ്ധിച്ചിട്ടുള്ള ബ്രിട്ടീഷുകാരും, മററു ള്ളവക്ക് ആദശങ്ങളായ സമുദായവ്യാപാരങ്ങളും സ്ഥാപനങ്ങളും സൃഷ്ടിക്കുന്നതിനു പ്രാപ്തന്മാരായതു തന്നെ, കാലഗതിക്കനുരൂപമായി പ്രാചീന വ്യവസ്ഥിതികളെ രൂപപ്പെടുത്തിവെക്കുന്നതിനു് അവക്കുള്ള വൈഭവം കൊണ്ടാണെന്നാണു് ചരിത്രകാരന്മാരുടെ അഭിപ്രായം.

ദേശസ്ഥിതിയും സമുദായപാരമ്പയ്യവും പൂവികാദശവും സംഘടിപ്പിച്ചുണ്ടാകുന്ന സമുദായപരിണാമത്തിനു്, ഉത്തമ ഗുണങ്ങ ളോടു കൂടിയവർ അവക്കനുഗുണമായ പ്രദേശങ്ങളിൽ വന്നുചേ രുന്നതു് അത്യാവശ്യമായ ഒരു സംഗതിയാണെന്നുപറയാം. ആദ്യമാദ്യം കണ്ടെത്തുന്നവർ കൈക്കലാക്കിയ ഭൂപ്രദേശങ്ങളെ തങ്ങളുടെ ആ വശ്യംപോലെ ഉപയോഗിക്കുന്നതിനു മററുള്ളവർ യുദ്ധംചെയ്തു സ്വാധീ നപ്പെടുത്തുകയേ ഒരു കാലത്തു നിവ്വാഹമുണ്ടായിരുന്നുള്ളു. ഓരോ ദേശ ത്തിനും പ്രത്യേകമായ ചില ഗുണങ്ങൾ ഉണ്ടെന്നും, ഇതരദേശക്കാക്ക് അവയെക്കൊണ്ടു പ്രയോജനം ഉണ്ടാകണമെങ്കിൽ അവരും അതുപോ ലെ തങ്ങളുടെ പ്രത്യേകസമ്പാദ്യങ്ങളെ മററുള്ളവരുമായി കൈമാററം ചെയ്യുവാൻ തുനിയുന്നതായാൽ മതിയെന്നും, ഇപ്രകാരമുള്ള അന്യോ ന്യവ്യാപാരങ്ങൾ ഇരുകൂട്ടക്കും ഉത്തമഫലത്തെ പ്രദാനം ചെയ്യുന്നവ യാണെന്നും, ബോദ്ധ്യം വന്നതുമുതൽ യുദ്ധത്തിനുള്ള ന്യായം ഇല്ലാതാ കേണ്ടതായിരുന്നു. പക്ഷെ, പലദേശങ്ങളും പലവഴിക്കും കീഴടക്കുന്ന തിനു സാധിച്ചിരുന്ന വിദേശീയ ശക്തികൾ അവയെ നാട്ടുകാക്കു വിട്ടു കൊടുക്കുവാൻ തുനിയായ്കയാൽ, മുൻപതിവുതന്നെ പില്ക്കാലത്തു പ്രബ ലന്മാരായ വഗ്ഗക്കാരും അനുകരിച്ചു. മററുള്ളവരുടെ അധീനത്തിൽ പെട്ടുപോയ പ്രദേശങ്ങളെ തങ്ങൾക്കും മററുള്ളവക്കും കുറേക്കൂടി ഗുണ പ്രദമായവിധത്തിൽ സംസ്കരിക്കുന്നതിനു പ്രാപ്തിയുണ്ടെന്നു് അഭിമാ നിക്കുന്നവർ കലശൽകൂട്ടുവാൻ മുതിന്നു. ലോകസമാധാനത്തിനു വേണ്ടി മഹച്ഛക്തികളായ ലോകസമ്രാട്ടുകൾ—അതായതു്, നാനാദേശ ങ്ങളിലും അധികാരമുള്ള രാജ്യക്കാരും അവരെ എതിക്കുവാൻ കെല്പു ണ്ടായേക്കാവുന്ന മററുള്ളവരും—ഒന്നുചേന്നു പ്രവത്തിക്കുവാൻ കടപ്പെ ട്ടവരാണെന്നുള്ള ബോധം ഇക്കാലത്തു പ്രസരിച്ചുതുടങ്ങിയെങ്കിലും, സ്വാതന്ത്ര്യനിവിയെപ്പററിയുള്ള അറിവുകൊണ്ടും ഭവിഷ്യൽ ഫലങ്ങളെ ഭയന്നും, മുൻനയത്തിൻെറ സമാപ്തരംഗത്തിലേക്കു് എല്ലാവരും ദ്രുത ഗതിയായി പ്രവേശിച്ചു. അസഹായരും അസമത്ഥരും ആയ ചെറു സമുദായങ്ങളേയൊ അപരിഷ്കൃതരെന്നു പറഞ്ഞിരുന്ന വിദേശവഗ്ഗങ്ങ ളേയൊ മഹച്ഛക്തികളും അവരുടെ പാശ്ചക്കാരും ഉടനടൻ വിഴു ങ്ങിത്തുടങ്ങി. ഈ സമാരാധനയ്ക്കു ശേഷമേ ലോകസമാധാനം വള

തുകയുള്ളുവെന്നായിരുന്നു എല്ലാവരുടേയും മതം. പൂർവാധികാരികളുടെ സകല അവകാശങ്ങളും നിരാകരിച്ചും, ഒഴിഞ്ഞു കൊടുക്കാമെന്നുള്ള പ്രത്യേകവാഗ്ദാനങ്ങളെ വിസ്മരിച്ചും, ഗ്രേററ്ബ്രിട്ടൻ തന്നെ ഇക്കഴിഞ്ഞ മുപ്പതുകൊല്ലത്തിനകം സൌത്ത് അഫ്രിക്ക, ഈജിപ്ത്, എന്ന രണ്ടുമഹാരാജ്യങ്ങൾ കൈവശപ്പെടുത്തുകയുണ്ടായി. മററുമഹച്ഛക്തികളോടൊപ്പവും അവരുടെ മനസ്സമാധാനത്തിനായിട്ടും ഫ്രാൻസ് മൊറാക്കൊവിൻെറ സ്വാതന്ത്ര്യത്തെ ലംഘിക്കയില്ലെന്നു ചെയ്തിരുന്ന നിശ്ചയം വേണ്ടപ്പോൾ എടുത്തുപറയുവാൻ കൂടി ആളുകൾ ഇല്ലാതായി. ബെർലീനിലെ സമാധാനസഭയിൽവച്ചു യൂറോപ്പിലെ മഹച്ഛക്തികൾചെയ്ത തീരുമാനങ്ങളെ തൃണവൽ ഗണിച്ചത്രെ ആസ്ത്രിയ രണ്ടു ബാൽക്കൻരാജ്യങ്ങളെ കൈവശപ്പെടുത്തിയതു്. ത്രിപ്പൊലിയെ ഇററലിക്കാർ ആക്രമിച്ചു തുക്കിക്കു പിന്നെയും നഷ്ടമുണ്ടാക്കിയപ്പോൾ 'കേൾപ്പോരും കേൾവിയും' ഉണ്ടായതുതന്നെയില്ല. റഷ്യാചക്രവർത്തികൾ തുടരെത്തുടരെ നൂറുവഷത്തോളം സത്യംചെയ്തു പരിപാലിച്ചിരുന്ന ഫിൻലൻഡിൻെറ പ്രത്യേകനില അല്പാല്പമായി നശിച്ചു. ജപ്പാൻ കോറിയായുടെ സ്വാതന്ത്ര്യം സംരക്ഷിച്ചുകൊള്ളാമെന്നു ഉടമ്പട്ടു് ഏഴുകൊല്ലത്തിനകം ആ രാജ്യം കയ്യേറിയകഥയും സ്മരണീയമാണു്. പെർഷ്യയെ സംബന്ധിച്ചും, ഇംഗ്ലണ്ടും റഷ്യയും ചെയ്തിരുന്ന നിശ്ചയങ്ങൾക്കു വിപരീതമായി അതിനെ നാമാവശേഷമാക്കത്തക്ക ഏർപ്പാടുകൾ ചെയ്യുന്നതിനു ഇരുകൂട്ടരും ഒന്നുചേരുന്നതിനു് അഞ്ചുകൊല്ലംതന്നെ വേണ്ടിവന്നില്ല. അനിവാര്യമായ പരിണാമഫലമെന്നും, ധിക്കാരികളെ ശിക്ഷിച്ചു മാനം രക്ഷിക്കാനെന്നും, സ്വരക്ഷയ്ക്കുവേണ്ടിയിട്ടുള്ള മുൻകരുതലെന്നും, ലോകോപകാരത്തെക്കരുതുന്ന ദീർഘദൃഷ്ടിയെന്നും, പലമാതിരി ന്യായങ്ങൾപറഞ്ഞു് ഓരോ സമുദായങ്ങളെ അന്യാധീനപ്പെടുത്തുന്നതിൽ, മുൻനിശ്ചയങ്ങൾ, കരാറുകൾ, ഉടമ്പടികൾ, ഇവയൊന്നും മഹച്ഛക്തികൾ വകവയ്ക്കാതിരുന്നതു് അവനവൻെറ ഉദ്ദേശങ്ങൾക്കു മററുള്ളവരുടെ തടസ്സം ഉണ്ടാകാതിരിക്കുന്നതിൻവേണ്ടിയും പീഡിതരായ ജനങ്ങൾ പ്രതിഷേധത്തിനു കെല്പില്ലാത്തവരായതുകൊണ്ടു മാത്രവും, ആണെന്നേ പറയുവാൻ വഴിയുള്ളു. ജർമ്മനിയുടെ സാഹസത്തിൻെറ പാരമ്യം ഈ പരിധികൾപോലും വകവെക്കാത്തതുകൊണ്ടു മാത്രവുമായിരിക്കാം.

൧൨൦

ലോകശക്തികളുടെ തല്ക്കാലനില ഇപ്രകാരമുള്ള മത്സരത്തിൻെറ ഫലമാണെങ്കിൽ അതിനു വ്യത്യാസംവരാതെ യുദ്ധത്തിൻെറപ്രാധാന്യം അവസാനിക്കുവാൻ വഴിയില്ല. മാത്സര്യബുദ്ധി ഇല്ലാതെ, അതതുകാലത്തു ഹാനികരമെന്നു തോന്നിയിരുന്ന വ്യവസ്ഥിതികളെ ഇല്ലായ്മ

ചെയ്തു, ലോകസമാധാനം പരിപാലിക്കുന്നതിന് മൂന്നു നാലു ഘട്ടങ്ങളിൽ ക്രിസ്തീയശക്തികൾ ഉത്സാഹിക്കുകയുണ്ടായി. ഒന്നിലും നിശ്ചിതഫലം ഉണ്ടായിക്കണ്ടില്ല, അപ്പോഴപ്പോൾ ഓരോ കാരണം പറയത്തക്കതായ സംഗതികൾ ഉണ്ടായതുകൊണ്ടു തൽക്കാലത്തെ നൈരാശ്യം മുഴുവനും അവർ അവയുടെയോ അവയ്ക്കു കാരണഭൂതരായവരുടെയോ നേർക്കു തിരിക്കുകയാണു് ചെയ്തിട്ടുള്ളതു്. ഒരിക്കൽ ലൂയി പതിന്നാലാമനും പിന്നൊരിക്കൽ നെപ്പോളിയനും ഇപ്പോൾ വില്യം കൈസരും കുറ്റക്കാരായി. അവരെ വേണ്ടുവോളം പഴിപറയുകയും അവരുടെ സ്മരണയെ പലവിധത്തിൽ മലിനപ്പെടുത്തുകയും ചെയ്യുന്നതിനു എല്ലാവർക്കും ഉത്സാഹം തോന്നിയതല്ലാതെ, ആത്മശോധന നടത്തി സ്ഥായിദോഷങ്ങളെ ഉന്മൂലനം ചെയ്യുവാൻ സന്നദ്ധരായവർ ഇതുവരെ ഉണ്ടായിട്ടുണ്ടോ എന്നു സംശയമാണ്. ഇപ്പോഴത്തെ സമാധാന ഉടമ്പടികളോടുകൂടി ലോകരക്ഷയ്ക്കു വേണ്ട നിബന്ധനകൾ ഏർപ്പെടുത്തുന്നതിനും നടപ്പിൽ വരുത്തുന്നതിനും രാഷ്ട്രീയ ശക്തികളുടെ ഒരു സമാജം വേണമെന്നു തീർച്ചയാക്കി, അതിന്റെ നടപടികൊണ്ടു മേലിൽ യുദ്ധോദ്യമങ്ങളെ നിയന്ത്രിക്കാമെന്ന് ഉദ്ദേശിച്ചിട്ടുള്ളതായി കാണുന്നു. മുമ്പുണ്ടായിരുന്നതിൽ കൂടുതൽ രക്ഷ ഈ പ്രസ്ഥാനം കൊണ്ടു സിദ്ധിക്കുമോ എന്നു സംശയിക്കത്തക്ക സംഗതികളും ഇതോടുകൂടി വെളിപ്പെട്ടിട്ടുള്ളതു ഭാവിഗതിയെക്കുറിച്ചുള്ള സമാധാനബുദ്ധി അടിസ്ഥാനരഹിതമാക്കുകയും ചെയ്തിട്ടുണ്ടു്. ഒന്നാമതു്, ഇപ്പോൾ നടപ്പിലായ ഉടമ്പടികൾകൊണ്ടു ജേതാക്കളായ സമുദായങ്ങൾ സ്വരക്ഷയ്ക്കുവേണ്ടി പൂർവാധികമായ അവകാശങ്ങളും കോയ്മകളും സമ്പാദിച്ചിരിക്കുന്നു. ഇക്കഴിഞ്ഞ യുദ്ധംപോലെ ബുദ്ധിശൂന്യമായ ഒരു പ്രവൃത്തികൊണ്ടല്ലാതെ മറ്റൊരു വിധത്തിലും അവരെക്കാൾ ഒട്ടും പുറകിലല്ലാത്ത വിരോധികളുടെ സുസ്ഥിതിക്കു വേണ്ട രക്ഷകൾകൂടി അവർ ഇല്ലാതാക്കിയിട്ടുണ്ടെന്നുകൂടി ഒരു ബോധം ക്രമേണ പരന്നുതുടങ്ങിയിരിക്കുന്നു. രണ്ടാമതു യുദ്ധത്തിൽ നിന്നുണ്ടായ നഷ്ടപരിഹാരത്തിലേക്കായി ജെർമ്മൻമാരുടേയും അവരുടെ കൂട്ടുകാരുടേയും മേൽ ചുമത്തിയിട്ടുള്ള ഭാരങ്ങൾ അവരെക്കൊണ്ടു താങ്ങുന്നതിനു ശേഷിയില്ലാതെ സമുദായനാശത്തിനുതന്നെ ഹേതുവായേക്കുമെന്നല്ല, ലോകാഭിവൃദ്ധിയിലും ജീവിതോപായങ്ങളുടെ പുനസ്സന്ധാനത്തിലും അവരിൽനിന്നും ഉണ്ടാകേണ്ടതായ സഹകരണം ഇല്ലാതാക്കി ലോകഗതിയെക്കൂടി കഷ്ടത്തിലാക്കുകയില്ലേ എന്നും, സൂക്ഷ്മജ്ഞാനികളായ ജനങ്ങൾക്ക് ഇപ്പോഴത്തെ സ്ഥിതികൊണ്ടു് സംശയിക്കാനിടയായിട്ടും ഉണ്ടു്.

സമുദായ നേതാക്കന്മാരുടെ അന്ധതകൊണ്ടോ ദുർമ്മോഹം കൊണ്ടോ സ്വാർത്ഥപ്രതിപത്തികൊണ്ടോ അണുയുദ്ധം വിട്ടൊഴിയ

തിരുന്നതെന്നും അവരുടെ അധികാരത്തിനു ക്ലിപ്തി നിശ്ചയിച്ചു് സാമുദായിക കാര്യങ്ങളിൽ പ്രധാന കർത്തൃത്വം ജനപ്രതിനിധികളെ ഏല്പിക്കുകയാണെങ്കിൽ നാശകരമായ ഈ [illegible] ഉണ്ടാകയില്ലെന്നും, ഒരുബോധം ഇപ്പോഴും പരന്നിട്ടുണ്ടു്. ചരിത്രദൃഷ്ട്യാ ഈ വാദം അത്ര ശരിയായിട്ടുള്ളതല്ല. സമുദായപ്രമാണികളുടെ [illegible] അനുസ്സരിച്ചു നടത്തിയിട്ടുള്ള യുദ്ധങ്ങൾ അസംഖ്യങ്ങളാണു്. അഥവാ, പ്രാരംഭം മററുവിധത്തിലായാലും ഒടുവിൽ ജനസമിതിയുടെ തന്നെ [illegible] തോന്നി ഒരുമ്പാടോടുകൂടി പ്രവർത്തിക്കുന്നതും അപൂർവമല്ല. ആദ്യകാലങ്ങളിൽ ജനസാമാന്യത്തിനു അധിവാസസൌകര്യവും വിഭവസമൃദ്ധിയും അനുഗ്രഹിച്ചുള്ള ആക്രമണങ്ങൾ കൊണ്ടുതന്നെയാണു് പ്രഭുശക്തിയും രാജശക്തിയും സമുദായത്തിൽ ഉറച്ചിട്ടുള്ളതു്. അപ്രകാരമുള്ള സംരംഭങ്ങളിൽ പൊതുജനാഭിപ്രായം അനുകൂലിച്ചിരുന്നില്ലെന്നു വാദിക്കുവാൻ നിവ്വാഹമില്ലാത്തവിധം ഒരു ഏർപ്പാടു് ആദ്യസമുദായങ്ങൾക്കുണ്ടായിരുന്നു. പിന്നീടു വാണിജ്യമത്സരം തുടങ്ങിയപ്പോൾ ജനങ്ങളുടെ സ്വാതന്ത്ര്യപ്രവൃത്തിയാണു് മുഖ്യമായി മുമ്പിട്ടുകാണുന്നതു്. രാഷ്ട്രീയശക്തിയുടെ കൂട്ടുകെട്ടും പിന്താങ്ങും പിൻകാലത്തു പരോക്ഷമായി പ്രത്യക്ഷപ്പെട്ടിരുന്നതേയുള്ളു. വിത്തദ്വേഷംപോലെ, ഈ വഴിക്കുണ്ടായിരുന്ന മത്സരബുദ്ധിയും ഇപ്പോഴും ഇല്ലാതായിട്ടുണ്ടെന്നു തീർത്തുപറവാൻ നിവ്വാഹമില്ല. ഹസ്തഗതമായ സമുദായനേതൃത്വം അവനവനു തോന്നുന്നമാതിരി ഉപയോഗിച്ചുപോരുന്നവരെ അപേക്ഷിച്ചാണു് ഈ മതം സ്ഥാപിച്ചിട്ടുള്ളതെന്നും വരുന്നതല്ല. കാർത്തജിനിയന്മാരിൽ പ്രസിദ്ധയോദ്ധാവായ ഹാനിബാൾ, റോമിന്റെ നേക്കുചെയ്ത ശപഥം ഹേതുവായി നടത്തിയ വീരസമരമൊ, റോമാസേനകൾ നാനാദിഗന്തങ്ങളിലും ചെന്നു പടവെട്ടി നാടു പിടിച്ചടക്കിയതോ, ഈ ഗണത്തിൽ ഉൾപ്പെടുന്നില്ല. ഒന്നാമത്തതു ഫിനീഷ്യൻ സമുദായത്തിന്റെ ആന്തരമായ മനോഗതിയെ പ്രവൃത്തിരൂപത്തിൽ പ്രതിഫലിപ്പിക്കയും, രണ്ടാമത്തതു സ്വശക്തിയേയും വർദ്ധമാനമായ സമുദായമഹത്വത്തേയും കുറിച്ചുള്ള അന്തർബോധത്തിന്റെ വിജയപ്രാപ്തി സാധിക്കയും ആണു് ചെയ്തിട്ടുള്ളതു്. സമുദായഭരണത്തിൽ പെട്ട ഫ്രെഞ്ചുകാർ തന്നെ പതിനെട്ടാം ശതവർഷത്തിനൊടുവിൽ ഏകോപിച്ചു പുറപ്പെട്ടു് അയൽരാജ്യങ്ങളിൽ കലാപത്തിനു കാരണമാക്കിയതു പ്രത്യേകം ഒരു നായകന്റെ പ്രേരണയുണ്ടാകുന്നതിനു മുമ്പായിരുന്നു. വേറെ ചില സന്ദർഭങ്ങളിൽ, രാജാവു തുടങ്ങിയ അപനയം രാജ്യത്തിനു മാനഹാനി വരുത്താതെ സംരക്ഷിക്കണമെന്നു ജനങ്ങൾ മനഃപൂർവമായി കരുതിയിട്ടുള്ളതിനും, രാജാവിൽ ദോഷാരോപണം ചെയ്യിച്ച പ്രവൃത്തികൾ തന്നെ സ്വാതന്ത്ര്യത്തിനു ശേഷവും സമുദായ

നയത്തിനടിസ്ഥാനമാക്കിയതിനും, ഫ്രെഞ്ചുചരിത്രത്തിൽ നിന്നുതന്നെ ദൃഷ്ടാന്തങ്ങൾ ഉദ്ധരിക്കാം. രാജ്യത്തിന്റെ ക്ഷേമം പ്രധാനമായിക്കരുതിയ സമുദായ നേതാക്കന്മാർ ജനങ്ങളുടെ യുദ്ധവീര്യത്തിനു വഴികാട്ടിക്കൊടുക്കേണ്ടിവന്നിട്ടുള്ളതും പല സമുദായങ്ങളുടേയും ജീവിതഗതിയിൽ പ്രധാന ഘട്ടങ്ങളായിക്കാണാം. മഹാരാഷ്ട്രന്മാർ, സിക്കുകാർ മുതലായ രണശൂരന്മാരുടെ അനുഭവം ഇതിനുദാഹരണമത്രെ. മഹമ്മദീയ നേതാക്കളും ഏറക്കുറെ ഈ നയമാണ് സ്വീകരിക്കേണ്ടിവന്നിട്ടുള്ളത്.....

ഒരു പ്രത്യേകകുടുംബത്തിന്റെ ദുരഭിമാനം സംരക്ഷിക്കുന്നതിനായിമാത്രം അനാവശ്യമായ കലാപം ഉണ്ടാക്കുന്നതിനു ഒരുമ്പെടുന്നതു നിശ്ചയമായും ഗർഹണീയമെന്നു സമ്മതിക്കാം. ഇപ്രകാരമുള്ള സമരബാഹുല്യം ആധുനിക കാലത്തിൽ യൂറോപ്പിൽ ധാരാളമുണ്ടായിട്ടുണ്ടായിരുന്നു. മദ്ധ്യകാലത്തിലെ പ്രഭുകുടുംബങ്ങൾക്കിടയിൽ വളർന്നു തഴച്ചിരുന്ന ഈ ദോഷം ഇററലിയിലെ ഗ്വവൽഫ് ഗിബെലിൻ യുദ്ധങ്ങളിലും ഇംഗ്ലണ്ടിൽ റോസ് കക്ഷികളുടെ സംഘട്ടനത്തിലും കലാശിച്ചത്രെ. ലോതറിംഗിയ എന്ന മദ്ധ്യദേശങ്ങളിൽ അസംഖ്യം ചില്ലറവഴക്കുകൾ സദാ ഉണ്ടായിക്കൊണ്ടിരുന്നു. അതുപോലെ, പോളണ്ട്, റഷ്യ, സ്കാൻഡിനേവിയ, ഫ്രാൻസ് എന്നീ എല്ലാസ്ഥലങ്ങളിലും കുടുംബപാരമ്പര്യം ആദരിച്ചുള്ള മത്സരം ഒട്ടും ചില്ലറയായിരുന്നില്ല. ജെർമ്മനിയുടെ സൈ്വരം നശിപ്പിച്ച് സ്ഥാനവലിപ്പം ഇല്ലാതാക്കിയതും ഇത്തരത്തിലുള്ള കലാപങ്ങളായിരുന്നു. ഈ നയത്തിനു യൂറോപ്പിലൊട്ടുക്കു പ്രാധാന്യം സിദ്ധിച്ചതു ഹാപ്സ്ബർഗ്ഗ് വംശക്കാരുടെ ഔന്നത്യത്തോടു കൂടിയാണ്. അവരെ എതിർക്കുന്നതിനു പുറപ്പെട്ട ബൂർബൺമാർ സ്വാധികാരം പ്രതിഷ്ഠാപിച്ചതു മുതൽ അവരുടെ നേർക്കും മററുള്ളവർക്കു ശത്രുത കൂടിവന്നു. ഇതിനിടയ്ക്കാണ് 'വാസാ'വംശക്കാരുടെ അധഃപതനവും റഷ്യയിലെ 'റോമനോഫ്' പ്രഷ്യയിലെ 'ഹോഹെൻസോളൻ' ഇവരുടെ ഉയർച്ചയും ഉണ്ടായത്. ഈ രാജാക്കന്മാർ സ്വകുടുംബാംഗങ്ങളുടെ രക്ഷയേയൊ സ്വാധികാരപ്രചാരത്തേയൊ മാത്രമല്ല, സ്വപ്രജകളുടെ മഹത്വവും വദ്ധിപ്പിക്കുന്നതിനു യത്നിച്ചിരുന്നുവെന്നും, യൂറോപ്യന്മാരിൽ പലരുടേയും വർഗ്ഗമഹിമ ഇവരുടെ നയത്തിൽനിന്നും ഉത്ഭവിച്ചിട്ടുള്ളതാണെന്നും, ഒക്കമ്പേൾ ഇവരുടെ അപരാധം എന്തിനെയാണ് ക്ലിപ്തമായിക്കുറിക്കുന്നതെന്നു പറവാൻ വിഷമമാണ്. ഇവരുടെ കാലശേഷം ജനഭരണം തുടങ്ങിയിട്ടുള്ള സമുദായങ്ങളും ഈ പൂർവികത്തിന്റെ സ്മരണയെ നിലനിർത്തിപ്പോരുന്നതും, അക്കാലത്തെ അധികാരസീമകൾ വീണ്ടെടുക്കുന്നതിനു ശ്രമിക്കുന്നതും, അവരുടെ മനോഗതി സമുദായവാഞ്ഛകളെ പ്രതിഫലിപ്പി

ച്ചിരുന്നേ ഉള്ളുവെന്നു തെളിയിക്കുന്നു. അഭ്യന്തരകലാപംകൊണ്ടാകട്ടെ വിദേശാക്രമണംകൊണ്ടാകട്ടെ, സ്വസമുദായത്തിനു നവമായ ഒരു ജീവനും ആദരണീയമായ ഒരു ആദൎശവും നല്കുന്നതിനു സാധിച്ചിട്ടുള്ള മഹാവീരന്മാരും ഇതിൽ കൂടുതലായ ഒരു കൃതജ്ഞതയെ അൎഹിക്കുന്നില്ല. ഈസ്റ്റ് ഇൻഡീസ്, മെഡിററേനിയൻ, വെസ്റ്റ്ഇൻഡീസ് എന്ന മൂന്നു വാണിജ്യമണ്ഡലങ്ങളിലും ഇംഗ്ലീഷുകാരുടെ പ്രശസ്തിയെ സ്ഥാപിച്ച ക്രാംവൽ ചാറത്സ് രണ്ടാമനേയോ വില്യം മൂന്നാമനേയോ അപേക്ഷിച്ചു സമുദായഗതിയുടെ പ്രവൎത്തനത്തിൽ കൂടുതൽ യശസ്സിനു് അവകാശിയാകുന്നില്ല. ജൎമ്മനിയുടെ ഏകീകരണം പ്രഷ്യയുടെ ആധിപത്യത്തിൽ സാധിച്ച ബിസ്മാൎക്ക് വില്യം ഒന്നാമന്റെ അഭിമുഖ്യമില്ലാതെ ഇത്ര മഹത്തായ ഒരു കൃത്യം സാധിക്കുമായിരുന്നോ എന്നുതന്നെ സംശയമാണു്. ആസ്ത്രിയായിലെ ഹാപ്സ്ബൎഗിന്റേയും, സ്പെയിനിലെ ബൂൎബൻറേയും അപനയരംഗമായിരുന്ന ഇററലിയുടെ ഏകീകരണം ആശിച്ചിരുന്നവർ അധികം ഉണ്ടായിരുന്നിട്ടും കാവോറിന്റെ രാജ്യാഭിമാനവും ഗാരിബാൾഡിയുടെ സ്വതന്ത്ര്യധീരത്വവും സാർഡീനിയാ രാജാവായ വിക്റ്റർ ഇമ്മാനുവെല്ലിന്റെ വംശപാരമ്പൎയ്യത്തിന്റെ സ്മരണയിൻകീഴ് പ്രവൎത്തിക്കയാൽ മാത്രം അവരുടെ ഉദ്ദേശപ്രാപ്തിക്കു സഹായിച്ചുവെന്നേ ഉള്ളു.

ഇങ്ങനെ മററു ലോകവ്യാപാരങ്ങളിലെന്നപോലെ യുദ്ധത്തിലും ഭിന്നഗുണങ്ങളുടെ സമ്മിശ്രഫലം കാണപ്പെടുന്നു. പ്രത്യക്ഷത്തിൽ കാണുന്ന കാരണം നിസ്സാരവും സ്വാൎത്ഥസൂചകവും ആണെന്നും അനവധി ധനനാശവും ആൾനാശവും കൊണ്ടു സാധിക്കുവാനുദ്ദേശിക്കുന്ന ഫലം തുച്ഛമാണെന്നും സമ്മതിക്കാവുന്ന സംഗതികളിൽപോലും, മൂലതത്വവും ശാശ്വതഫലവും സമുദായങ്ങളുടെ സ്ഥായിഭാവങ്ങളേയും അന്തരമായ മനോഗതിയേയും പ്രതിഫലിക്കുന്നതായി വരുന്നതു് അപൂൎവ്വമല്ല. ലോകചക്രത്തിന്റെ ചംക്രമണത്തിൽ, കാലസ്വഭാവം നിൎണ്ണയിക്കയും പൊതുവേയുള്ള ആദൎശസംസ്ഥാപനംതന്നെ സാധിക്കയും ചെയ്യത്തക്ക യോഗ്യതയോടുകൂടിയ സമുദായങ്ങൾക്കു വ്യാപ്തിയും പ്രാബല്യവും സിദ്ധിക്കുന്നതിനു യുദ്ധം അനിവാൎയ്യമായ ഒരു മാൎഗ്ഗമാണെന്നു പറയാം. ചരിത്രഗതിയുടെ അനിഷ്ടഫലത്താൽ പൂൎണ്ണമായ സമുദായജീവിതം അനുഭവിക്കുവാൻ പ്രതിബന്ധങ്ങളുള്ള ജനങ്ങൾക്കും ഇതൊന്നേ ശരണീയമായിട്ടുള്ളു. തല്ക്കാലം ഈ രണ്ടു ശക്തികളും ഒന്നിനൊന്നു് എതിരായി പ്രവൎത്തിക്കുന്നതുകൊണ്ടു് സമാധാനപരിപാലനത്തിനുള്ള സൌകൎയ്യം തുലോം കുറഞ്ഞിരിക്കുന്നതായിട്ടാണു് വാദിക്കേണ്ടതു്. സമുദായജീവിതത്തിന്റെ നാനാമുഖമായ വളൎച്ചയും, വിശേ

ഷിച്ചും നാനാസമുദായങ്ങൾ തമ്മിലുള്ള അന്യോന്യബന്ധത്തിന്റെ അറിവും, സ്ഥിരപ്പെട്ടതോടുകൂടി നിസ്സാരമായ പല സംഗതികൾക്കു പ്രാധാന്യവും, അപ്രധാനമായി വിചാരിച്ചിരുന്ന ഘടകങ്ങൾക്കു പുരോഗാമിത്വവും കണ്ടുതുടങ്ങി. കാലാന്തരത്തിൽ ഉറച്ചുപോയ അഭിപ്രായങ്ങളും വ്യവസ്ഥകളും ഓരോ കക്ഷികൾ ക്ഷണമാത്രംകൊണ്ടു സാധുവല്ലാതെ തള്ളുന്നു; അനുഭവംകൊണ്ടു പരീക്ഷിക്കുവാൻ ക്ഷമയില്ലാതെയും, മുറിപ്പഠിത്തത്തിന്റെ അജ്ഞാനപ്രതാപത്തോടു കൂടിയും, സ്വമതം സ്ഥാപിക്കുന്നതിനുള്ള സന്നദ്ധത വർദ്ധിച്ചുവരുന്നു. ജാത്യാലോ, അഭ്യാസംകൊണ്ടോ, കാലപ്പിഴവിനാലോ, നിരാശ്രയരായവർ അതാതു നിലയിൽ നില്ക്കാതെ തങ്ങളുടെ ഉന്നമനത്തിനു സ്വയംശ്രമിക്കയും, അതേ തരക്കാരായ മറ്റുള്ളവരോടുചേർന്നു എല്ലാത്തിനും കൂടസ്ഥമാണെങ്കിലും അവയുടെ ഭിന്നിപ്പുകൊണ്ടുമാത്രം പ്രാമാണ്യം വർദ്ധിപ്പിച്ചിട്ടുള്ള സമുദായങ്ങളെ ച്യുതിക്കുന്നതിനു സന്നദ്ധരാകയും ചെയ്യുന്നു. മനുഷ്യസാധാരണമായ ഗുണങ്ങൾ ലവവും ബാധിക്കാത്ത ഭൂരിപക്ഷങ്ങൾകൊണ്ടു ലോകവ്യവസ്ഥിതി നിയന്ത്രിക്കപ്പെടുകയെന്നുള്ളതും ഭാവിസ്ഥിതി ശുഭോദർക്കമാക്കുന്നില്ല. സമഗ്രമായ സംസ്കരണപാടവംകൊണ്ടും, ആജ്ഞാബലം, സ്വതന്ത്രപ്രണജ്ഞാനം, നിയന്ത്രണപരിചയം, ഇവയെക്കൊണ്ടും, മനുഷ്യനു സാധിക്കുവാൻ വഹിയാത്തതായി യാതൊന്നും ഇല്ലെന്നുകൂടി ഒരു ബോധം ജ്ഞാനവിതരണം ഹേതുവായി പലർക്കു ഉത്ഭവിച്ചു, അതുവരെയുണ്ടായിരുന്ന നിരാശകളെ ധ്വംസിക്കയാണു ചെയ്തിട്ടുള്ളതു. രാഷ്ട്രീയശക്തിയെ തന്നെ കൈക്കലാക്കുന്നതിനു ഏതു കക്ഷിക്കും നിഷ്പ്രയാസം സാധിക്കുമെന്നു പുതിയ ഭരണരീതികളുടെ സ്വഭാവം ബോധ്യപ്പെടുത്തിയതു മാത്രമല്ല, ഒന്നിനൊന്നു ഇണങ്ങാത്തതായ യുക്തിവാദങ്ങൾ പ്രമാണമാക്കി സമുദായഘടനതന്നെ എപ്പോഴും പുതുക്കിവരുന്നതും, സ്ഥായിയായ ഒരു നിലയെ സഹായിക്കത്തക്കതല്ല.

സമുദായഭരണത്തിൽ ഒഴിയാത്ത ദൂഷ്യങ്ങൾ പലതുമുണ്ടെന്നും അത്യുത്തമമായി ഗണിക്കാവുന്ന യാതൊരു നടപടിയും സമുദായജീവിതത്തിൽ ഏർപ്പെട്ടിട്ടില്ലെന്നും സൂക്ഷ്മദൃഷ്ടികൾക്കു ഇപ്പോൾ വെളിവായിട്ടുണ്ടു. അന്യസമുദായങ്ങളോടുള്ള പെരുമാററം സംബന്ധിച്ചിടത്തോളം ഈ അടുത്ത കാലത്തു നടന്നിട്ടുള്ള അതിക്രമങ്ങൾ മനഃപൂർവ്വമായി ജനസാമാന്യം അനുഗ്രഹിച്ചതോ അനുവദിച്ചതോ ആണെന്നു പറവാൻ തരമില്ല. വിശേഷസ്ഥിതികളെപ്പററിയുള്ള സൂക്ഷ്മജ്ഞാനം കാര്യവിദഗ്ദ്ധന്മാർക്കുപോലും ശ്രമസാദ്ധ്യമായിരിക്കെ ബഹുജനങ്ങളുടെ ഇടയിൽ ഇല്ലെന്നുതന്നെ സമർത്ഥിക്കാം. യുദ്ധത്തിലേയ്ക്കുള്ള വഴി

കാണിക്കുന്ന നിശ്ചയങ്ങളും കെട്ടുപാടുകളും ഇപ്രകാരമുള്ള അറിവിന്റെ അസ്ഫുടമാക്കിയിരിക്കുന്നതിനാൽ അധികവും ഏതാനും പ്രത്യേക വിദഗ്ധന്മാരുടെ സ്വാതന്ത്ര്യപ്രവൃത്തിക്കു അധീനമായിരിക്കുന്നതേ ഉള്ളൂ. ലോകഗതിയുടെ പ്രേരകശക്തികൾക്കു പല മാററങ്ങളും സംഭവിച്ചിട്ടുണ്ടെങ്കിലും അവയെ നിയന്ത്രിക്കുന്ന ഭരണാധികാരികളുടെ മനോഭാവം പൂർവ്വകക്ഷിയിൽതന്നെ ഇപ്പോഴും ചുററിക്കൊണ്ടിരിക്കുന്നതേ ഉള്ളൂ. ജനപ്രാതിനിധ്യത്തിന്റെയും പ്രതിനിധികളാൽ നിർവ്വഹിക്കപ്പെടുന്ന ഭരണരീതികളുടേയും തൽക്കാലസ്ഥിതിയും ഈ പരിണാമത്തിന് അനുകൂലമായിരിക്കുന്നു. ജനപ്രതിനിധിസ്ഥാനത്തേയ്ക്കുള്ള ആരോഹണത്തിനുതന്നെ നിർധനന്മാർക്കു ദുസ്സാദ്ധ്യമാകത്തക്ക ധനവ്യയം ആവശ്യമായിരിക്കയും ധനികന്മാരായവർക്കു മററുള്ളവരെക്കാൾ കൂടുതലായ ബഹുമാന്യതയും പ്രേരണാശക്തിയും ഉണ്ടായിരിക്കയും ചെയ്യുന്നതുകൊണ്ട്, കടം കൊടുക്കുവാൻ പണമുള്ളവരായും സാമുദായികദ്വേഷത്തിൽ തുടങ്ങുന്ന യുദ്ധവ്യവസായങ്ങളെ പ്രതീക്ഷിക്കുന്നവരായും, പലിശമുതലാളന്മാർ; വിദേശവിഭവങ്ങളെ സമ്പാദിച്ചു ആദായമുണ്ടാക്കുന്നതിന് അത്യാഗ്രഹികളും, സ്വന്ത ചരക്കുകൾക്കു പ്രത്യേകസൌകര്യങ്ങൾ സിദ്ധിക്കുന്നതിനു വഴിനോക്കുന്നവരും ആയ വ്യവസായ നേതാക്കന്മാർ; ക്ഷീണബുദ്ധികളായ സന്താനങ്ങൾക്കു നിത്യവൃത്തിക്കു വേണ്ട തൊഴിലുകൾ ഉണ്ടാക്കിക്കൊടുക്കുവാൻ പ്രേരിതരായ തൊഴിൽപ്രമാണികൾ; ഇങ്ങനെ പല വർഗ്ഗക്കാരുടേയും ഒന്നിച്ചു ശ്രമം ഭൂതൃഷ്ണയും വാണിജ്യമത്സരവും വർദ്ധിപ്പിക്കുന്നതിനുതന്നെ ഏതു സമുദായത്തിലും ഇപ്പോഴും പ്രവർത്തിച്ചുകൊണ്ടിരിക്കുന്നു. ഇക്കൂട്ടരുടെ സഹായ സഹകരണങ്ങളാൽ ഉപജീവിക്കുന്ന പത്രപ്രവർത്തകന്മാർക്കു ഇവരുടെ മനോഗതത്തെ അഭിനന്ദിച്ചു പ്രഖ്യാപനം ചെയ്യാതെയോ, അവയെ അനുകരിക്കുന്ന ഭരണാധികാരികളെ പിൻതാങ്ങാതെയോ, നിർവ്വാഹമില്ലാതെയും ഇരിക്കുന്നു. ഉപജീവനകൃത്യങ്ങളിൽ ബദ്ധശ്രദ്ധരായ ജനസാമാന്യത്തിനു സ്വതന്ത്രമായ അഭിപ്രായമാകട്ടെ, ആ അഭിപ്രായത്തെ നടപ്പിൽ വരുത്തുവാനുള്ള അറിവും ബലവും ആകട്ടെ, ഉണ്ടായിരിക്കുവാനും വഴിയില്ല.

അഭ്യന്തരമായ സംഗതികളിലും ഇതുപോലെ പ്രാചീനബന്ധങ്ങൾതന്നെ പ്രബലപ്പെട്ടിരിക്കുന്നു. ഏതാനും ചില അഭിപ്രായങ്ങളെയോ, പൊതുവേയുള്ള ചില തത്വങ്ങളെയോ അടിസ്ഥാനപ്പെടുത്തി ഭരണാധികാരികൾ കക്ഷിചേരുകയും, അപ്രകാരമുള്ള കക്ഷികൾക്കു പ്രാബല്യവും അധികാരവും കിട്ടുന്നതിനുവേണ്ടി, അവർ ഓരോവഴി തുടർന്നുകൊണ്ടിരിക്കുകയും ചെയ്യുന്നതു്, ഇപ്പോഴത്തെ സമുദായങ്ങളുടെ

ത്തിന്റെ ലക്ഷണമാണ്. ഉപദ്രവകാരികളെന്നു തോന്നുന്ന കൂട്ടരെ സമാധാനപ്പെടുത്തുവാൻ എന്നും നിയമമാക്കുക; സ്വാൎത്ഥം കരുതിയും സ്വകക്ഷിയുടെ നിലനില്പിനെ ഉദ്ദേശിച്ചും മാത്രമുള്ള ചട്ടങ്ങളെ ജനങ്ങളുടെ ഹിതമോ അവക്ക് അവയിൽനിന്നുണ്ടാകുന്ന ദോഷമോ സ്മരിക്കാതെ, ഏൎപ്പെടുത്തുക; അബദ്ധമെന്നു ബോദ്ധ്യമായ കാൎയ്യങ്ങളിലും തങ്ങളുടെ മാനവും പ്രാധാന്യവും രക്ഷിക്കാൻവേണ്ടി മക്കടമുഷ്ടിപിടിക്കുക; ഇങ്ങനെയാണ് ഭരണയന്ത്രത്തെ ഇവർ നയിക്കുന്നതു്. മാറി മാറിക്കൊണ്ടിരിക്കുന്ന സചിവസ്ഥാനികൾക്ക് ആധാരമായിത്തീൎന്നിട്ടുള്ള മുരടരായ പഴയ ഉദ്യോഗസ്ഥന്മാർ കാൎയ്യക്ഷമതയെന്നും സുസ്ഥിതിരക്ഷണമെന്നും ഓരോ പേരുകൾ പറഞ്ഞു മാമൂലിനു വിപരീതമായി ഒരടിവെക്കുവാൻ ഇടംകൊടുക്കാതെ ചെറുക്കുന്നു. മനോധൎമ്മംപോലെ സങ്കല്പിക്കുന്ന സ്വന്തലോകത്തിൽ കുടികൊള്ളുന്ന ഇക്കൂട്ടർ ചുററുമുള്ള വസ്തുസ്ഥിതികളെ കാണാതെയും മനസ്സിലാക്കാതെയും അന്തക്ഷോഭത്തിനു വഴികാണിക്കുന്നു. ജാതി, വ്യക്തി, മതം, കുലം ഇത്യാദിയായ വ്യത്യാസങ്ങൾ ഇന്നും വളരെ ഗണനീയമല്ലാത്ത സമുദായങ്ങൾ ഇല്ല; ധനവാനും നിൎദ്ധനനും, അജ്ഞനും അഭിജ്ഞനും, തമ്മിലുള്ള അന്തരം ഒരേ സമുദായത്തിനുള്ളിൽ അവാന്തരശാഖകളെ നിലനിറുത്തി, അവയെ തമ്മിൽ പിണക്കി, വിമതദ്വേഷത്തെ ഉദാഹരിക്കുന്നു.

ഈ ലഘുഉപന്യാസങ്ങളിൽ, സമാധാനരക്ഷയ്ക്കു നിദാനമായ സമുദായബന്ധങ്ങളും, അവയിൽ നിന്നുണ്ടായിട്ടുള്ള സമുദായജീവിതത്തിന്റെ നാനാമുഖങ്ങളും; ആസ്പദമാക്കി രാഷ്ട്രീയസമിതികൾ സൃഷ്ടിച്ചു്, ലോകത്തെ വൎദ്ധമാനമായ ഗതിയിൽ സംരക്ഷിക്കുന്നതിനു പലമാതിരി ശ്രമങ്ങൾ ഉണ്ടായിട്ടുള്ളതുപോലെ, ഇക്കഴിഞ്ഞ യുദ്ധത്തിനു ശേഷവും ചില ഏൎപ്പാടുകൾ ചെയ്കയുണ്ടായി. ഇവയിൽ ഉദ്ദേശിച്ചിട്ടുള്ള ഫലം ഉണ്ടാകുന്നതിനു്, തല്ക്കാലസ്ഥിതികളുടെ ഉറപ്പുകേടുതന്നെ ഒരു പ്രധാനദോഷമായിരിക്കുന്നുവെന്നു മുമ്പു പറഞ്ഞുവല്ലൊ. ഇതുകൂടാതെ സമുദായങ്ങളുടെ ഇപ്പോഴത്തെ ഘടനയിൽ ഉള്ള ചിലദൂഷ്യങ്ങളും ഇവിടെ പരിശോധിച്ചിട്ടുണ്ടു്. മനുഷ്യന്റെ എന്നപോലെ സമുദായത്തിന്റെയും ഉത്തമജീവിതം സ്വതസ്സിദ്ധമായ ഓജസ്സും ന്യായബുദ്ധിയും പോഷിപ്പിക്കുന്നതാണെന്നുംകൂടി ലോകനിയന്താക്കൾ മനസ്സിലാക്കണം. സ്വാനുഭവത്തിൽ ശ്ലാഘ്യമായിത്തോന്നിയിട്ടുള്ള നിയമങ്ങളും ഏൎപ്പാടുകളും യഥാവസരവും മനസ്സാലെയും പതിതസമുദായങ്ങളിൽ ഏൎപ്പെടുത്തുന്നതു് ഈ അഭിവൃദ്ധിക്ക് അത്യന്താപേക്ഷിതമാണ്. അതാതവസരത്തിൽ ലബ്ധമായ ലോകാധികാരങ്ങളെ സംരക്ഷിക്കുന്നതിനു് എന്തെങ്കിലും ഏൎപ്പാടു ചെയ്ക ശാശ്വതമായ സമാധാനരക്ഷയെ പ്രതീ

കഷിക്കുന്നതു ശരിയല്ല. ഈ തോതുവെച്ചു നോക്കുകയാണെങ്കിൽ പ്രത്യകഭരണത്തിനു സ്വയം തുനിഞ്ഞവരായ സമുദായങ്ങൾക്കു സ്വാതന്ത്ര്യം നല്കി, വളരെക്കാലം അന്യാധീനത്തിൽപ്പെട്ടു വലഞ്ഞവക്കു സ്വാഭിപ്രായംപോലെയുള്ള ഭരണവ്യവസ്ഥകൾ വരിക്കുന്നതിനു് അനുമതി കൊടുത്തതു് ഇപ്പോഴത്തെ സമാധാന ഉടമ്പടികളിൽ ഭാവ്യൈശ്വര്യത്തിനു നിദാനമായിത്തീരുന്ന ഒരു തത്വമായി വിചാരിക്കാം. ഫ്രാൻസിൻെറ വിദേശബന്ധം ഏതു വ്യതിയാനത്തിലും ലയമില്ലാതെനില്ക്കുന്നതിനും, ബ്രിട്ടീഷ്സാമ്രാജ്യത്തിൻെറ ഉപരിപ്ലവത്തിൽ അതിൻെറ തലക്കുലുങ്ങലാലും മുട്ടു മറിയാതെയിരിക്കുന്നതിനും ആധാരമായ ന്യായവും ഇതുതന്നെ. ബ്രിട്ടീഷ്സാമ്രാജ്യാധിപന്മാർ ഇന്ത്യയുടെ സംഗതിയിൽ പ്രഖ്യാപനം ചെയ്തിട്ടുള്ള മഹത്തായ പ്രമാണം അവരുടെ ഭരണം അവരുടെ അധികാരത്തിൽപ്പെട്ട സമുദായങ്ങൾ സ്വയംഭരണത്തിനു പ്രാപ്തരാകുന്നതുവരെയും അതിലേക്കു വേണ്ടിയും ആണെന്നാകുന്നു. ഈ തത്വം അനുസരിച്ചു പ്രവൃത്തിക്കുന്നതിനു മടിക്കുകയില്ലെന്നുള്ള ഔദാര്യംകൊണ്ടുതന്നെ കീഴ്പ്പെട്ടിരിക്കുന്ന സമുദായങ്ങളെ സമാധാനപ്പെടുത്തുവാൻ കഴിയും. എന്നാൽ, ഇപ്രകാരമുള്ള പ്രവൃത്തികൾ മററു പലരുടേയും കാര്യത്തിൽ ഇക്കഴിഞ്ഞ യുദ്ധംപോലെയുള്ള മഹാ കലാപംകൊണ്ടേ സാധിക്കയുള്ളു എന്നും, ഓരോരാജ്യക്കാർ സ്വന്തനിലയെ ശരിപ്പെടുത്തുന്നതിനുള്ള ശ്രമത്തിൽ റഷ്യയിലെ ബോൾഷെവിക്ക് കക്ഷിയെപ്പോലെ അയൽദേശക്കാരുടെ സമാധാനപരമായ ജീവിതത്തിനു ഹാനിവരുത്തുവാൻ ഇടയാകയുമെന്നും, ഓർക്കുമ്പോൾ യുദ്ധം ഇല്ലാത്ത ഒരു കാലം ഇനിയും സമീപിച്ചിട്ടില്ലേ എന്നു സംശയിക്കേണ്ടിയിരിക്കുന്നു. എല്ലായിടത്തെപ്പോലെയോ അതിൽ അധികമോ ആയി ധനികന്മാരുടെ സ്വാർത്ഥപ്രതിപത്തികൊണ്ടു് ഓരോ സ്ഥലത്തും പീഡ അനുഭവിക്കുന്നവർ സമുദായത്തിൻെറ സുസ്ഥിതിയെപ്പററി ആലോചിക്കാതെ തല്ക്കാലത്തെ ദുഃഖശാന്തിക്കു വഴിയുണ്ടാക്കി അന്തരമായ വിപ്ലവങ്ങൾക്കു് ഇടയാക്കാതിരിക്കുന്നതിനും, സ്വന്തകാര്യങ്ങൾ ശരിപ്പെടുത്തുവാൻ മററുള്ളവർ പണിയുന്നതിൽ നിന്നും അസൌകര്യങ്ങളും ബുദ്ധിമുട്ടുകളും നേരിടുന്ന പ്രഭുക്കന്മാർ സ്വാർത്ഥരക്ഷയ്ക്കുവേണ്ടി ബലാല്ക്കാരമായി ഇടപെട്ടു അതുവരെക്കഴിഞ്ഞതും അനുഭവിച്ചതും നിഷ്ഫലമാക്കാതിരിക്കുന്നതിനും ഒട്ടധികം ക്ഷമ വേണ്ടതാണു്.

ഓരോമതവും ഈ പരിണാമത്തിനുവേണ്ട മൂലതത്വങ്ങളെ ഉപദേശിക്കുന്നുണ്ടെന്നുള്ളതു് വിസംവദിക്കാവുന്നതല്ല. എന്നാൽ അവ സമുദായത്തിൻെറ പ്രവൃത്തിമാർഗ്ഗങ്ങളെ രൂപീകരിക്കുന്നതിലൊ മന

ഷ്യരുടെ ഓരോ നടപടികളേയും നിയന്ത്രിക്കുന്നതിലൊ എത്രമാത്രം
ഫലവത്തായിട്ടുണ്ടെന്നുള്ള സംഗതി ആധുനികകാലത്തിലെ ഔദ്ധ
ത്യഭ്രമത്തിനു മുമ്പുതന്നെ സംശയിച്ചിട്ടുള്ളതാണു്. ഒരേ നിറത്തിലുള്ള
വരും ഒരേമാതിരി ആചാരത്തോടു കൂടിയവരും മാത്രമേ സഹോദരങ്ങ
ളാകയുള്ളുവെന്നോ, സ്വമതത്തിൽ ചേരാത്തവൎക്കു സ്വാസ്ഥ്യവും മറ്റുള്ള
വൎക്കു ഭീതിയും ജനിപ്പിക്കുന്നതാണു് കൎത്തവ്യമെന്നോ; പ്രപഞ്ചം മിഥ്യ
യെന്നു വിചാരിച്ചായാലും മനുഷ്യരുടെ രക്ഷയ്ക്കുള്ള ഉത്തരവാദിത്വം
നാനാവിധക്കാരായ ദേവന്മാരുടെ ചുമതലയായി കരുതിയിട്ടായാലും
തന്റേടം പരിപാലിക്കാതെ ലോകജീവിതം പൂൎത്തിയാക്കാമെന്നോ
ള്ള മതങ്ങളിൽ നിന്നും മനുഷ്യർ വ്യാഖ്യാനിക്കുവാൻ ഇടയായിട്ടു
ണ്ടെങ്കിൽ ഇക്കഴിഞ്ഞിട്ടുള്ള കലാപങ്ങളുടെ ആഗമം അപ്രകാരമുള്ള
തെറ്റിദ്ധാരണകളിൽനിന്നാണെന്നു സമാധാനപ്പെടാം. ഓരോ പ്രത്യേ
സംഗതിയിലും പ്രവൎത്തിക്കുന്നതിനു യോജിക്കുന്ന മഹൽതത്വങ്ങളെ
സമ്പാദിക്കുന്നതിനും, ഓരോരുത്തന്റെയും ജീവിതത്തെ തനിക്കും മറ്റു
ള്ളവൎക്കും ഉത്തമഫലത്തെ ചെയ്യത്തക്കവിധത്തിൽ നയിക്കുന്നതിനും
മനുഷ്യന്റെ യഥാൎത്ഥമഹത്വവും ജീവിതത്തിൽ ഉള്ള ചുമതലകളും
സമസൃഷ്ടങ്ങളോടുള്ള കടമയും വെളിവാക്കുന്നതിനും, സാധിക്കു
ന്നതങ്ങളും ലോകാഭിവൃദ്ധിക്കു സഹായിക്കുന്നു. ഇതിലേക്കുള്ള ശ്രമ
ങ്ങളെയാണു് യഥാൎത്ഥജ്ഞാനം. ഇതിന്റെ സാന്നിദ്ധ്യംകൊണ്ടുമാത്രമേ
യുദ്ധത്തിനു അവസാനമുണ്ടാകയുള്ളു.

---